മദ്ധ്യസ്ഥതയിൽ അഭയംപ്രാപിച്ചുകൊണ്ട്



**DR. GEORGE THOMAS**
**DR. GRACE GEORGE**
**GEM & GREG**
**South Africa**

# മലങ്കരസഭ

ദേവലോകം കോട്ടയം–686 038
ലക്കം: 1 പുസ്തകം 56
ജനുവരി 2000



PATRON SAINT

## പത്രാധിപസമിതി

*പ്രസിഡന്റ്*
**ഫീലിപ്പോസ് മാർ യൗസേബിയോസ്**
ഫോൺ: 0473-322243 (Off) 325942 (Res)

*വൈസ് പ്രസിഡന്റ്*
**പൗലൂസ് മാർ മിലിത്തിയോസ്**
ഫോൺ: 0488-523001

*ചീഫ് എഡിറ്റർ*
**ഫാ. ഡോ. ജേക്കബ് കുര്യൻ**
ഫോൺ: 0481-568046

*അംഗങ്ങൾ*
ഫാ. റ്റി.ജെ. ജോഷ്വ
ഫാ. കെ.എം. ജോർജ്ജ്
ഫാ. ജോസഫ് സാമുവൽ കറുകയിൽ
ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ
എ.കെ. തോമസ് (സഭാ സെക്രട്ടറി)
ഡോ. സാമുവേൽ ചന്ദനപ്പള്ളി
അഡ്വ. പി.സി. മാത്യു, പുലിക്കോട്ടിൽ
പോൾ മണലിൽ
കെ.വി. മാമ്മൻ

*മാനേജർ*
**ഫാ. റ്റി.ജി. സഖറിയ**
ഫോൺ: 0481-578234

*മാനേജിംഗ് എഡിറ്റർ*
**ഫാ. റ്റി.എ. ഇടയാടി**
ഫോൺ: 0473-360421 (Res.)

*സർക്കുലേഷൻ കൺസൾട്ടന്റ്*
**ഒ.ജി. തരകൻ**

*ബിസിനസ്സ് മാനേജർ*
**ഡീക്കൻ. ഷൈജു കുര്യൻ**

*ഡി.റ്റി.പി.*
**എം.എസ്. ഗ്രാഫിക്സ്, ദേവലോകം**

*"ജനങ്ങളുടെ ഇടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പരബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തിനെ സഹായിക്കുന്നതത്രെ പ്രാർത്ഥന. നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്ന വൻ ഒരിക്കലും അസത്യവാനോ, ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല. പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു. ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും. സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ അവനത്രെ ഉത്തമനായ ദൈവഭക്തൻ. എന്തെന്നാൽ ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്കു സ്നേഹിക്കാനാണ്. നമുക്കു സ്വപ്നത്തിൽപോലും വിചാരിക്കാൻ കഴിയുന്നതിലധികം കാര്യങ്ങൾ പ്രാർത്ഥനയിൽ സാദ്ധ്യമാണ്."*

**പ. പരുമല തിരുമേനി**

COVER DESIGN : LEE JO ARTS TELE: 0481-578010

# ഉൾത്തുടിപ്പുകൾ

## എഡിറ്റോറിയൽ



## ധ്യാനപംക്തി



## ലേഖനങ്ങൾ



## വനിതാപംക്തി



## പ്രഭാഷണവേദി



## വീക്ഷണവേദി



### കൗൺസലറുടെ പംക്തി



## കവിത



## ചെറുകഥ




# രണ്ടായിരാമാണ്ടിൽ ജീവിക്കുവാനുള്ള നിയോഗം: ഇതുപോലൊരു ചരിത്രമുഹൂർത്തം പത്തു നൂറ്റാണ്ടിനുമുമ്പും പിമ്പും മാത്രം

ഫാ. ഡോ. ജേക്കബ് കുര്യൻ

കാലഗണനപ്രകാരം രണ്ടായിരാമാണ്ടിന്റെ പ്രത്യേകത തികച്ചും ശ്രദ്ധേയമാണ്. സഹസ്രാബ്ദങ്ങളുടെ ഇതുപോലൊരു സംക്രമമുഹൂർത്തം പത്തു നൂറ്റാണ്ടുകൾക്ക് മുമ്പും പിമ്പും മാത്രമെങ്കിൽ, രണ്ടായിരാമാണ്ടിൽ ജീവിക്കുവാനുള്ള നിയോഗം അസുലഭഭാഗ്യംതന്നെ. ഈ ഭാഗ്യം ജനതകളുടെ, സഭയുടെ, കുടുംബങ്ങളുടെ, വ്യക്തികളുടെ ജീവിതത്തിൽ അവിസ്മരണീയമാക്കുവാൻ കഴിയുന്ന തീരുമാനങ്ങളും നടപടികളും ഉണ്ടാകണം. മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിൽ രണ്ടായിരാമാണ്ട് അവിസ്മരണീയമാക്കുവാൻ കഴിയുന്ന തീരുമാനങ്ങളും നടപടികളും ഒത്തിരിയുണ്ട്.

1. ദശാബ്ദങ്ങളായി നിലനില്ക്കുന്ന കക്ഷിവഴക്കിൽ നിന്നു മോചനമായി "ദൈവത്തിന്റെ സഭ"യെന്ന അവബോധത്തെ സാധൂകരിക്കുന്ന തീരുമാനവും നടപടിയും ഉണ്ടാകണം. മലങ്കരസഭാ ഭരണഘടനയുടെയും അതിനടിവരയിട്ട സുപ്രീംകോടതി വിധിയുടെയും അന്തഃസത്തയെ ഉൾക്കൊണ്ടുകൊണ്ട് ഒന്നുകിൽ ഒന്നിക്കുവാൻ അല്ലെങ്കിൽ രമ്യമായി പിരിയുവാൻ ഇടയാകുന്ന തീരുമാനവും നടപടിയും!

2. ഒരു അന്തർദ്ദേശീയ സഭയ്ക്കാവശ്യമായ ഐകരൂപ്യവും വൈവിധ്യവും സമന്വയിച്ച സഭാദർശനം മറ്റൊരു മുൻഗണനയാകണം. ഉത്തരേന്ത്യയിലും, ഗൾഫുരാജ്യങ്ങളിലും, അമേരിക്കയിലും, യൂറോപ്പിലും ഒക്കെയുള്ള സഭാംഗങ്ങൾക്ക്, സഭ തങ്ങളെയും കരുതുന്നുവെന്ന ബോധ്യം ഉണ്ടാകുന്ന ഒരു സഭാദർശനം എന്നാണിതിന്റെ അർത്ഥം. സഭാദർശനത്തിലെ വൈവിധ്യം സുഖകരമായ ഒരു സാധ്യതയായി തുടർന്ന് സീനായ് സെന്ററു*കൾ നല്കുന്ന പ്രചോദനം ഉൾക്കൊള്ളുകയെന്നതാണിതിന്റെ സൂചന. ഒരു ഭദ്രാസനത്തിന് രണ്ട് ഫാമിലി കോൺഫ്രൻസും, സമാന്തര ക്രമീകരണങ്ങളും എന്ന മസ്സാ-മെരീബാ കൂടാരങ്ങൾ ചമയ്ക്കുന്ന "സഭാസ്നേഹം" സ്വയസ്നേഹത്തിന്റെ സ്വകാര്യ വെബ്സൈറ്റുകൾ മാത്രം.

3. സഭാഭരണശൈലിയിലും ഇൻഫർമേഷൻ-കമ്മ്യൂണിക്കേഷൻ മേഖലകളിലും ഒരു കാലാനുസൃതമാറ്റത്തിന്റെ അനിവാര്യത വ്യക്തമാണ്. ഇടയനെ തേടിയെത്തുന്ന ആടുകളെ അക്ഷരാർത്ഥത്തിൽ അലഞ്ഞുതിരിയിക്കുന്ന നിരുത്തരവാദിത്തം പരിശുദ്ധാത്മാവിനെതിരായ പാപത്തിന്റെ മറ്റൊരു രൂപമാണ്. ഏലിശായുടെ മുമ്പിൽ "അടിയൻ" ആയി ചമഞ്ഞ് നയമാന്മാരുടെ മുമ്പിൽ മറ്റൊരു മുഖം വെളിപ്പെടുത്തുന്ന ഗേഹസികൾ ആണ് പല കേന്ദ്രങ്ങളിലെയും ഭരണക്കാർ'.

4. സ്ത്രീകൾ അനുസരിക്കുന്നവരാണെങ്കിലും, അവരുടെ അനുസരണത്തെ മുതലെടുത്ത്, ചില വികലന്യായങ്ങളുടെ മറപിടിച്ച് സഭാപ്രവർത്തനത്തിന്റെ പല മേഖലകളിലും സ്ത്രീകളെ അകറ്റി നിർത്തുന്ന രീതിയിൽനിന്ന് രണ്ടായിരാമാണ്ട് ഒരു വിമോചന വർഷമായെങ്കിൽ! ഇത് മലങ്കര ഓർത്തഡോക്സ് സഭയെക്കുറിച്ചു മാത്രം പറയുന്ന കാര്യമല്ല, പട്ടംകൊടുത്തെന്നും, കൗൺസിലിൽ അംഗമാക്കിയെന്നും കൊട്ടിഘോഷിക്കുന്ന സഭകളിൽപോലും സ്ത്രീപങ്കാളിത്തം ഇന്നും അലങ്കാരം മാത്രമെന്നത് ഉള്ളറകളിലെ സത്യമാണ്. അന്തർദ്ദേശീയ സമിതികളുടെ കാര്യം വരുമ്പോൾ സഹോദരീസഭയിൽ നിന്നാകട്ടെ സ്ത്രീപ്രതിനിധിയെന്ന് തീരുമാനിച്ച് അതിനായി കരുനീക്കം നടത്തി മുതലക്കണ്ണീർ പൊഴിച്ചതിന്റെ പിന്നിലെ താല്പര്യം സ്വന്തം സഭയിൽനിന്ന് എന്നും പുരുഷപ്രാതിനിധ്യം ഉറപ്പാക്കുവാനായിരുന്നുവെന്ന സത്യം വൈകിയാണെങ്കിലും ചില സഹോദരികൾക്കു മനസ്സിലായതിന്റെ പിന്നാമ്പുറ സംസാരം അങ്ങാടിപ്പാട്ടു തന്നെയായിക്കഴിഞ്ഞിട്ടുണ്ട്. മലങ്കരസഭയിലും, ക്രൈസ്തവസഭകളിലെല്ലാംതന്നെ, സ്ത്രീകൾക്ക് സ്വന്തം സ്ഥാനം മാന്യമായി കണ്ടെത്തുവാനുള്ള വർഷമാകട്ടെ രണ്ടായിരാമാണ്ട്.

* *മാർത്തോമ്മാസഭയുടെ അമേരിക്കൻ ഭദ്രാസനകേന്ദ്രം*





## മഹാപുരോഹിത സന്ദേശം

വാത്സല്യമക്കളേ,

മൂന്നാം സഹസ്രാബ്ദത്തിലേക്കു പ്രവേശിച്ചിരിക്കുന്ന ഈ അവസരത്തിൽ എല്ലാ സഭാമക്കൾക്കും സന്തോഷവും സമാധാനവും ഐശ്വര്യപൂർണ്ണമായ നവവത്സരവും ആശംസിച്ചുകൊള്ളുന്നു.

നാം ഒരു പുതിയ നൂറ്റാണ്ടിലേക്കു പ്രവേശിച്ചിരിക്കുന്നു. എന്താണു നമ്മുടെ ചുമതല എന്നു ചിന്തിപ്പാനുള്ള സമയമാണിത്. കഴിഞ്ഞ കാലങ്ങളിൽ ദൈവം നമ്മുടെ കൂടെയിരുന്നു അത്ഭുതമാർന്ന വിധത്തിൽ നമ്മെ വഴി നടത്തി. മലങ്കരസഭയിൽ പലവിധ പ്രയാസങ്ങളും പ്രതിസന്ധികളും ഉണ്ടെങ്കിലും അവയിൽ നിന്നെല്ലാം ദൈവം നമ്മെ വിടുവിയ്ക്കുകയും ബലപ്പെടുത്തുകയും ചെയ്തുകൊണ്ടിരിക്കുന്നു. ദൈവത്തിൽ കൂടുതൽ ആശ്രയിക്കുവാൻ വേണ്ടിയാണു പരിശോധനകളും പരീക്ഷണങ്ങളും നമുക്കു നേരിടുന്നത്. കേസുകളിലും തർക്കങ്ങളിലും തളർന്നുപോകാതെ ദൈവത്തിൽ ആശ്രയിച്ചു ബലം പ്രാപിച്ചു നാം ഒറ്റക്കെട്ടായി മുന്നോട്ടു പോകണം. വിശ്വാസസ്ഥിരതയുള്ളവരായിരിക്കണം. സഭയിൽ ശാശ്വതമായ സമാധാനവും സന്തോഷവുമാണു നമ്മുടെ ലക്ഷ്യം. അപ്പോസ്തോലനായ പൗലോസ് ശ്ലീഹായുടെ വചനങ്ങൾ നമുക്കു ശക്തി പകരേണ്ടതാണ്. "പിമ്പിലുള്ളതു മറന്നും മുമ്പിലുള്ളതിനു ആഞ്ഞുംകൊണ്ടു ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പരമവിളിയുടെ വിരുതിനായി ലാക്കിലേക്കു ഓടുക." (ഫിലി. 3:14)

നമ്മുടെ സഭയുടെ മക്കൾ ഇന്നു ലോകത്തിന്റെ നാനാഭാഗങ്ങളിലുമുണ്ട്. അവരെ നാം ഓർക്കുന്നു. അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നു. നാം എവിടെയായിരുന്നാലും വിശ്വാസത്തിൽ ഉറച്ചുനിന്നുകൊണ്ടു ക്രിസ്തുയേശുവിന്റെ സുവിശേഷത്തിനുവേണ്ടി നിലകൊള്ളണം. ലോകത്തിന്റെ വെളിച്ചമായ ക്രിസ്തുവാകുന്നു നമ്മുടെ മാതൃക. അവിടുത്തെ പാതയിൽ വേണം നാം ചരിക്കുവാൻ. "നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു." (മത്തായി 5:14) എന്നാണു കർത്താവു നമ്മെ ഓർപ്പിക്കുന്നത്. നമ്മുടെ പ്രവൃത്തികൾ സ്വർഗ്ഗസ്ഥനായ പിതാവിനു മഹത്വം കൊടുക്കുന്നതായിരിക്കണം. "അങ്ങനെതന്നെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ടു സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിനു നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ." (മത്തായി 5:16)

മക്കളേ, നാം പ്രത്യാശയുള്ളവരായിരിക്കണം. ക്രിസ്തീയ ജീവിതത്തിന്റെ പ്രത്യേകതയാണു 'പ്രത്യാശ'. നാളയെക്കുറിച്ചു ഭാരപ്പെടാതെ ദൈവത്തിന്റെ കാവലിലും കരുതലിലും പൂർണ്ണമായി ആശ്രയിച്ചു, ധൈര്യവും ഉറപ്പും ഉള്ളവരായി ജീവിക്കുവാൻ നമുക്കു സാധിക്കണം. "ഞാനോ ലോകാവസാനത്തോളവും നിങ്ങളോടുകൂടെ ഉണ്ട്" (മത്താ. 28:20) എന്ന കർത്താവിന്റെ വാഗ്ദാനത്തിൽ വിശ്വസിക്കുക.

നമ്മുടെ ഭവനങ്ങൾ പ്രാർത്ഥനാഭവനങ്ങളായിരിക്കണം. പ്രാർത്ഥന, വേദവായന, ആരാധന, നിഷ്ഠയുള്ള ജീവിതം എന്നിവ നമുക്കു വളരെ ആവശ്യമാണ്. നല്ല ക്രിസ്തീയ ഗീതങ്ങൾ രാവിലെയും വൈകിട്ടും നമ്മുടെ ഭവനങ്ങളിൽ നിന്നുയരണം. പതിവായി വേദപുസ്തകം വായിക്കുകയും ധ്യാനിക്കുകയും ചെയ്യുന്ന പതിവു വളർത്തണം. ആരാധനയിൽ ക്രമമായി പങ്കെടുക്കുകയും വി. കുർബാന അനുഭവിക്കുകയും വേണം. നോമ്പ്, ഉപവാസം തുടങ്ങിയ കാര്യങ്ങളിലും ചിട്ടയായും ക്രമമായുമുള്ള ഒരു ജീവിതചര്യയും നമുക്കു വേണം. അങ്ങനെ ആത്മിക പ്രബുദ്ധതയുള്ള ഒരു സമൂഹമായി വളരുവാൻ, മറ്റുള്ളവർക്കു മാതൃകയായിരിക്കുവാൻ, ക്രിസ്തുവിന്റെ നാമം മഹത്വപ്പെടുവാൻ നാം വഴി സാധിക്കേണ്ടതാണ്.

നമ്മുടെ വിദ്യാർത്ഥികളെയും യുവജനങ്ങളെയും കുറിച്ചു നാം ചിന്താഭാരമുള്ളവനാണ് നമ്മുടെ വിദ്യാർത്ഥികൾ പഠനത്തിൽ തല്പരരാവുകയും ജീവിത വിജയത്തിനാവശ്യമായ ഗുണങ്ങൾ സമ്പാദിക്കയും വേണം. സമയത്തെ പ്രയോജനപ്രദമായ വിധത്തിൽ ഉപയോഗിക്കാൻ നാം അഭ്യസിക്കേണ്ടിയിരിക്കുന്നു.

നമ്മുടെ എല്ലാ യുവജനങ്ങളും തൊഴിൽ ഉള്ളവരാകണം എന്നതാണു നമ്മുടെ ആഗ്രഹവും പ്രാർത്ഥനയും.

ദൈവം നല്കിയിട്ടുള്ള കഴിവുകളും ധനവും ദൈവനാമമഹത്വത്തിനും പരോപകാരപ്രദമായും ഉപയോഗിക്കാൻ നമുക്കു കഴിയേണ്ടതാണ്. എല്ലാവിധമായ ധൂർത്തും പാഴ്ചെലവുകളും ഒഴിവാക്കി സമൂഹനന്മയ്ക്കുവേണ്ടി പ്രവർത്തിപ്പാൻ നമുക്കു സാധിക്കണം.

ഈ പുതിയ വർഷം ശാന്തിയുടെയും സമാധാനത്തിന്റെയും ആയിരിക്കട്ടെ. സന്തോഷവും സമാധാനവും നമ്മുടെ ഹൃദയത്തിലും ഭവനങ്ങളിലും സഭയിലും നാട്ടിലും ഉണ്ടായിരിക്കട്ടെ. നിങ്ങളുടെ സകലപ്രവർത്തനങ്ങളും വിജയിക്കുവാൻ ദൈവം സംഗതിയാകട്ടെ.

നമുക്കു ദൈവത്തിൽ സമർപ്പിക്കാം. ദൈവം നമ്മെ വഴിനടത്തട്ടെ.

സർവ്വശക്തനായ ദൈവത്തിന്റെ അനുഗ്രഹങ്ങളും കൃപകളും നിങ്ങളെല്ലാവരോടുംകൂടി സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

2000 ജനുവരി 1-ാം തീയതി
കാതോലിക്കേറ്റ അരമനയിൽനിന്ന്

Bahi Batt

പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ

# സുവിശേഷസന്ദേശം

ഫാ. കുര്യൻ ഡാനിയേൽ



**16-1-2000 ദനഹയുടെശേഷം**
**രണ്ടാം ഞായറാഴ്ച**
**വേദഭാഗം:**
**വി. യോഹന്നാൻ 1: 43-51**

ഭക്തിജീവിതത്തിന്റെയും വിശ്വാസജീവിതത്തിന്റെയും ഉദാത്തമായ മാതൃകയാണ് ഇന്നത്തെ വി. വേദഭാഗത്ത് ദർശിക്കാനാവുക. ഈ വേദഭാഗത്ത് നിറഞ്ഞുനില്ക്കുന്ന വ്യക്തിയാവട്ടെ ഗലീലയിലെ കാനാവിൽനിന്നുള്ള നഥനയേലും. നസ്രത്തിൽനിന്ന് ഒമ്പതു മൈൽ വടക്കുമാറി സ്ഥിതിചെയ്തിരുന്ന ഗലീലയിലെ കാനാ എന്ന പട്ടണം യേശുവിന് തന്റെ പരസ്യശുശ്രൂഷയിൽ അടയാളങ്ങളുടെ ആരംഭം കുറിച്ച സ്ഥലമാണ്. ശിഷ്യന്മാർ തന്നിൽ വിശ്വസിക്കത്തക്കവണ്ണം തന്റെ മഹത്വം വെളിപ്പെടുത്തിയ ഒന്നാണ് വിരുന്നു ഭവനത്തിൽ വെള്ളം വീഞ്ഞാക്കിയ സംഭവം. (യോഹ. 2: 1-11) കപർന്നഹൂമിൽ രാജഭൃത്യന്റെ മരിപ്പാറായ മകനെ ജീവിപ്പിച്ച സംഭവമെന്ന രണ്ടാം അടയാളവും നടക്കുന്നത് കാനായിൽ വച്ചാണ്. (യോഹ. 4: 46-54).

ഇവിടെയിതാ കാനായിൽനിന്ന് ഒരു മതഭക്തൻ, നിഷ്കളങ്കൻ, സത്യാന്വേഷി കർത്തൃശിഷ്യനായ ഫിലിപ്പോസിനാൽ ക്ഷണിക്കപ്പെട്ടവനായി യേശുവിനു നേരെ വരുന്നു. അവൻ യേശുവിൽനിന്ന് മഹത്തരമായ ഒരു സാക്ഷ്യം പ്രാപിക്കുന്നു. "ഇതാ സാക്ഷാൽ യിസ്രായേല്യൻ, ഇവനിൽ കപടമില്ല." സ്വർഗ്ഗത്തിന്റെ വലിയ ദർശനം യേശു അവന് ഉറപ്പാക്കുന്നു. "നീ ഇതിനേക്കാൾ വലിയതു കാണും." "സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രന്റെയടുക്കൽ ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നതും നിങ്ങൾ കാണും."

നഥനയേലിന്റെ പേര് തിരുവചനത്തിൽ അധികസ്ഥലങ്ങളിൽ കാണുന്നില്ല. ഈ വേദഭാഗത്തും വി. യോഹന്നാൻ 21-ാം അദ്ധ്യായത്തിൽ ഉത്ഥിതനായ യേശു തിബര്യാസ് കടൽക്കരയിൽവച്ച് പ്രത്യക്ഷനാകുന്ന ചെറിയ സമൂഹത്തിലും മാത്രമാണ് നഥനയേലിനെപ്പറ്റി പരാമർശമുള്ളത്. എത്യോപ്യ, അർമ്മേനിയ എന്നിവിടങ്ങളിൽ നഥനയേൽ സുവിശേഷം പ്രചരിപ്പിച്ചുവെന്നും ക്രൂശുമരണം പ്രാപിച്ചുവെന്നും വിശ്വസിക്കപ്പെടുന്നു. എന്നാൽ, ഹൃദയാവർജ്ജകമായ നിലയിൽ മാതൃകകളുൾക്കൊള്ളുന്ന ഏതെല്ലാം ചിത്രങ്ങളാണ് നമുക്ക് നഥനയേലിൽ ദർശിക്കാനാവുക! ഈ സുന്ദരാനുഭവങ്ങളുടെ പരിപൂർത്തിയാവട്ടെ സ്വർഗ്ഗദർശനമെന്ന കർത്തൃവാഗ്ദാനവും, തുറന്നിരിക്കുന്ന സ്വർഗ്ഗത്തിന്റെ ദർശനം ആഗ്രഹിക്കാത്തവരാരുണ്ട്? ദൈവദൂതന്മാരുടെ കയറ്റിറക്കം കണ്ടാസ്വദിക്കുന്നത് സുന്ദരാനുഭവമല്ലെ? എന്നാൽ ഇതിന് ഒരു പിന്നാമ്പുറമുണ്ടെന്ന് നാം ചിന്തിക്കാറുണ്ടോ? ക്ഷിപ്രസാദ്ധ്യമായ സ്വർഗ്ഗദർശനം വാഞ്ഛിക്കുന്ന ആധുനിക വിശ്വാസികൾക്ക്, കേവലമതഭക്തർക്ക് നഥനയേൽ മൂന്നു കാര്യങ്ങൾക്ക് ചൂണ്ടുപലകയാണ്.

**1. നല്ല സൗഹൃദം (Good friendship)** യോഹന്നാൻ 1:45 "ഫിലിപ്പോസ് നഥനയേലിനെ കണ്ടു" കർത്താവു നേരിട്ടുകണ്ട് ശിഷ്യനാക്കിയ ഫിലിപ്പോസിന്റെ സുഹൃദ്‌വലയത്തിൽപ്പെട്ടവനായിരിക്കണമല്ലോ നഥനയേൽ. താൻ കണ്ടു മനസ്സിലാക്കിയ അനുഭവത്തിലേക്ക് നഥനയേലിനെയും വിളിച്ചാക്കുവാൻ ഫിലിപ്പോസിനെ നിർബന്ധിച്ചത് ഈ സൗഹൃദമാണ്. നല്ല സൗഹൃദങ്ങൾ എല്ലായ്പ്പോഴും നമ്മെ നന്മയിലേക്കു നയിക്കും.

**2. കളങ്കമില്ലാത്ത അന്വേഷണം (Guileless search)** യോഹന്നാൻ 1:46 നഥനയേൽ അവനോട് "നസ്രത്തിൽനിന്നു വല്ല നന്മയും വരുമോ" എന്നു പറഞ്ഞു. ന്യായപ്രമാണത്തിൽ മോശയും പ്രവാചകന്മാരും പരാമർശിച്ചിരുന്ന യേശു നസ്രത്തുകാരൻ എന്നു കേട്ടപ്പോൾ അത് വിശ്വസിക്കാൻ നഥനയേലിനു പ്രയാസം. കാരണം യഹൂദ്യയിൽ ബേത്‌ലഹേമിൽ മശിഹാ ജനിക്കുമെന്നാണല്ലോ പ്രവാചകം. മറയില്ലാതെ പ്രതിവചിക്കുന്ന നഥനയേലിനെപ്പറ്റി യേശു പറഞ്ഞതും "ഇവൻ കളങ്കമില്ലാത്ത യിസ്രായേല്യൻ" എന്നാണ്. അത്തിവൃക്ഷത്തിന്റെ ചുവട്ടിൽ യേശുതന്നെ കണ്ടതും പ്രമാണ ധ്യാനത്തിന്റെയും ദൈവാന്വേഷണത്തിന്റെയും വേളയിലാവണം.

**3. അവികലമായ അംഗീകാരം (undefaced acceptance)** യോഹന്നാൻ 1:40 "റബ്ബീ നീ ദൈവപുത്രൻ, നീ യിസ്രായേലിന്റെ രാജാവ്" നസ്രത്തിൽനിന്നു നന്മ വരുമോ എന്നു ചോദിച്ച നഥനയേലിന്റെ വാക്കുകളാണിവ. താൻ അറിയുന്നതിനുമുമ്പേ തന്നെ സമൂലമായും അറിഞ്ഞ ദൈവപുത്രനായ ക്രിസ്തുവിനെ നഥനയേൽ പൂർണ്ണമായി അംഗീകരിക്കുവാൻ തയ്യാറാകുന്നു. വിശ്വാസത്തിന്റെ പ്രതിഫലനമാണ് അംഗീകാരം. നഥനയേലിനെ കൂടുതൽ അനുഗ്രഹങ്ങൾക്ക് പ്രാപ്തനാക്കിയതും ഈ അംഗീകാരം തന്നെയാണ്. യോഹന്നാന്റെ സുവിശേഷം 1-ാം അദ്ധ്യായത്തിൽ ക്രിസ്തുവിന് ലഭ്യമായിത്തീർന്ന മൂന്ന് സാക്ഷ്യങ്ങളുടെ കൂട്ടത്തിൽ നഥനയേലിന്റെ സാക്ഷ്യവും ചേർക്കപ്പെട്ടു. മറ്റ് രണ്ട് സാക്ഷ്യങ്ങൾ ഉയരത്തിൽനിന്ന് പിതാവാം ദൈവത്തിന്റെ സാക്ഷ്യവും മുൻഗാമിയായ യോഹന്നാന്റെ സാക്ഷ്യവുമാണ്.

സ്വർഗ്ഗദർശനമുൾക്കൊണ്ട് മുന്നേറേണ്ട തീർത്ഥാടകസമൂഹമാണ് സഭ. കേവലം നൈമിഷിക അനുഭൂതിയായിട്ടോ നിജമില്ലാത്ത അനുഭവമായിട്ടോ അല്ല നാം ആത്മീകതയെ കാണേണ്ടത്. ക്രൈസ്തവമതം ഒരു ജീവിതചര്യയാണ് (Life style) ഇത് നാം ഓർത്തു പ്രവർത്തിച്ചാൽ വലിയവ കാണാൻ ദൈവം നമുക്ക് ഭാഗ്യം തരും.

**23-1-2000 ദനഹായുടെശേഷം**
**മൂന്നാം ഞായറാഴ്ച**
**വേദഭാഗം:**
**വി. യോഹന്നാൻ 3: 1-12**

പരീശഗണത്തിൽപ്പെട്ടവനും യഹൂദന്മാരുടെ പ്രമാണിയുമായ നിക്കോദേമോസുമായി യേശുവിന്റെ സംഭാഷണമാണ് ഇന്നത്തെ വേദചിന്ത. യേശുവിനെ സമീപിക്കുവാൻ രാത്രിസമയം കണ്ടെത്തേണ്ടിവന്ന നിക്കോദേമോസിന് ദൈവരാജ്യത്തിന്റെ ഉൾപ്രവേശത്തിനുള്ള രഹസ്യം

താൻ ഓതിക്കൊടുത്തു. "നീ പുതുതായി ജനിക്കണം" ധനാഢ്യനും പരീശനും യഹൂദന്മാരുടെ പരമോന്നത കോടതിയായ സന്നിദ്രീം സംഘത്തിലെ അംഗവുമായിരുന്ന നിക്കോദേമോസിന് ഈ വാക്കുകളുടെ പൊരുൾ തിരിഞ്ഞില്ല. ഉദ്വേഗമാർന്ന നിക്കോദേമോസിന് പുതുജനനമെന്ന മഹാനുഭവത്തിന്റെ വിശദീകരണം ക്രിസ്തു നല്കി. "വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യം കാൺമാൻ ആർക്കും കഴിയുകയില്ല" യോഹന്നാൻ 3:5.

വലിയ ഗുരുവിന്റെ ഉപദേശം ശ്രവിച്ച ഈ പ്രമാണിക്ക് എന്തു തീരുമാനത്തിലെത്താൻ സാധിച്ചുവെന്ന് തിരുവചനത്തിൽനിന്നു വ്യക്തമല്ല. എന്നാൽ പില്ക്കാലത്ത് യേശുവുമായുള്ള ബന്ധത്തിൽ നിക്കോദേമോസിന്റെ രണ്ടു പ്രവൃത്തികളെ യോഹന്നാൻ ശ്ലീഹാ രേഖപ്പെടുത്തിയിട്ടുണ്ട്. യോഹ. 7:50, 51 "അവരിൽ ഒരുത്തനായി, മുമ്പെ അവന്റെ അടുക്കൽ വന്നിരുന്ന നിക്കോദേമോസ് അവരോട് ഒരു മനുഷ്യന്റെ വാമൊഴി ആദ്യംകേട്ട് അവൻ ചെയ്യുന്നത് ഇന്നത് എന്നു അറിഞ്ഞിട്ടല്ലാതെ നമ്മുടെ ന്യായപ്രമാണം അവനെ വിധിക്കുന്നുവോ എന്നു പറഞ്ഞു." യരുശലേമിൽ കൂടാരപ്പെരുന്നാളിന്റെ മഹാദിനമായ അവസാന നാളിൽ ദൈവപുത്രനെന്ന നിലയിൽ യേശു നടത്തിയ ആഹ്വാനങ്ങൾ മഹാപുരോഹിതന്മാരെയും പരീശന്മാരെയും ചൊടിപ്പിച്ചതിനാൽ അവർ അവനെ വകവരുത്താൻ പദ്ധതിയിട്ടു. എന്നാൽ വാമൊഴി കേട്ടു ശരിയായി വിസ്തരിക്കാതെ ശിക്ഷ പാടില്ല എന്ന നിലപാടാണ് നിക്കോദേമോസ് കൈക്കൊള്ളുന്നത്. വീണ്ടും യോഹ. 19:39 "ആദ്യം രാത്രിയിൽ അവന്റെയടുക്കൽ വന്ന നിക്കോദേമോസും ഏകദേശം നൂറു റാത്തൽ മൂറും അകിലും കൊണ്ടുള്ള ഒരു കൂട്ടുകൊണ്ടുവന്നു" ക്രൂശിതനായ യേശുവിന്റെ ശരീരം ഏറ്റുവാങ്ങിയ അരിമത്യയിലെ യോസേഫിനോടുചേർന്ന് അരുമനാഥന്റെ ശരീരം ലേപനംചെയ്തു സംസ്കരിക്കുവാനായിട്ടാണ് നിക്കോദേമോസ് സുഗന്ധകൂട്ടുകൾ കൊണ്ടുവന്നത്. നിക്കോദേമോസിന്റെ ഈദൃശ ചായ്‌വുകളാണ് യേശുവിന്റെ ഒരു രഹസ്യശിഷ്യനെന്നോ ആരാധകനെന്നോ അദ്ദേഹം ചിത്രീകരിക്കപ്പെടുവാൻ കാരണം.

ആധുനിക കാലഘട്ടത്തിലെ ഒരു ശരാശരി വിശ്വാസിയുടെ സർവ്വഗുണങ്ങളും നിക്കോദേമോസിൽ കാണുന്നുവെന്നതാണ് പ്രധാനപ്പെട്ട കാര്യം. രണ്ട് സ്വഭാവചര്യകളിൽ അവയെ സംഗ്രഹിക്കാം.

**1. സ്വാർത്ഥതാല്പര്യങ്ങൾ സംരക്ഷിക്കപ്പെടണമെന്നുള്ള ആഗ്രഹം** (A Desire to safe guard self interests): സമൂഹത്തിലും സമുദായത്തിലും ഉന്നതസ്ഥാനിയായിരുന്ന നിക്കോദേമോസ് രാത്രിയിൽ യേശുവിന്റെയടുക്കൽ വന്നുവെന്നത് ശ്രദ്ധേയമാണ്. യഹൂദസഭയിലും സന്നിദ്രീംസംഘത്തിലും തനിക്കുണ്ടായിരുന്ന സ്ഥാനത്തിന് ഭ്രഷ്ട്കല്പിക്കപ്പെടാതെയിരിക്കുവാനായിട്ടാണ് ഇപ്രകാരമൊരു രഹസ്യസന്ദർശനം നടത്തിയതെന്നു ചിന്തിക്കാം. ലജ്ജയായിരിക്കില്ല ഭയമായിരിക്കണം ഈ രഹസ്യസ




ന്ദർശനത്തിനു പിന്നിലുള്ളത്. എന്നാൽ ആത്മീയതയുടെ ഉപരിഭാവങ്ങൾ മാത്രം അണിഞ്ഞിരുന്ന യഹൂദമതത്തിന്റെ വക്താവെന്ന നിലയിൽ നിക്കോദേമോസിന് യേശു പറഞ്ഞ പല കാര്യങ്ങളും മനസ്സിലാകാതെ പോയി. "പുതുതായി ജനിക്കണം" എന്ന ആഹ്വാനം അതിന്റെ മൂലരൂപത്തിൽ genethe Anothen (be begotten from above) "ഉയരത്തിൽനിന്നു ജനിക്കപ്പെടുക" എന്നാണ്; പ്രമാണി ഒരു പുതിയ ശൈശവത്തിലേക്കുവരണമെന്നാണ് യേശു ആഗ്രഹിച്ചത്. എന്നാൽ ഉൾജനനം ഒരു വിഷയമായി കരുതാതെയിരുന്ന നിക്കോദേമോസ് അസാദ്ധ്യമായ മറ്റൊരു ഭൗതിക ജനനത്തെപ്പറ്റിയാണ് ചിന്തിച്ചുപോയത്.

**2. യേശുവിനെ അംഗീകരിക്കാനുള്ള സന്നദ്ധത (Readiness to accept Jesus):** യേശുവിനെ നിശിതമായി വിമർശിച്ചിരുന്ന സമൂഹത്തിന്റെ വക്താവായിരുന്നെങ്കിലും നിക്കോദേമോസിന്റെ അംഗീകാരവാക്കുകൾ ശ്രദ്ധേയമാണ്. "റബ്ബി, നീ ദൈവത്തിന്റെ അടുക്കൽനിന്ന് ഉപദേഷ്ടാവായി വന്നിരിക്കുന്നുവെന്ന് ഞങ്ങൾ അറിയുന്നു. ദൈവം തന്നോടു കൂടെയില്ലെങ്കിൽ നീ ചെയ്യുന്ന ഈ അടയാളങ്ങളെ ചെയ്‌വാൻ ആർക്കും കഴിയുകയില്ല" എന്നു പറഞ്ഞു. യോഹ. 3:2. ഗുരുവായും ഉപദേഷ്ടാവായും ദൈവം തന്നോടുകൂടെയുള്ളവനായും യേശുവിനെ അംഗീകരിക്കാൻ നിക്കോദേമോസ് സന്നദ്ധനാകുന്നു. എന്നാൽ ആത്മാവിൽ ജനിക്കണമെന്നുള്ള ഗുരുസൂക്തത്തിന് അനുകൂല മറുപടി അവനിൽനിന്നുണ്ടാകുന്നില്ല.

നമ്മുടെ ബലഹീന സ്വഭാവം ഇതിൽനിന്നു വിഭിന്നമാണോ എന്നു ചിന്തിക്കുന്നത് കരണീയമാണ്. നമ്മുടെ ഭൗതികതയും സ്വാർത്ഥതയും നിലനിർത്താൻ കർത്തൃസന്നിധിയിൽ നാം പലതും കേട്ടില്ലെന്നും കണ്ടില്ലെന്നും നടിക്കുന്നു. അഥവാ ഭൗതികാസക്തി നിത്യപ്രമാണങ്ങൾ ഉൾക്കൊള്ളുന്നതിന് നമുക്ക് തടസ്സമായി നില്ക്കുന്നു. എന്നാൽ അയഥാർത്ഥ്യമായ അംഗീകാരത്തിനും സാഹചര്യ ക്രിസ്ത്യാനിത്വത്തിനുമല്ല നമ്മുടെ വിളി, മറിച്ച് പരിപക്വതയുള്ള ക്രിസ്ത്യാനിയായിരിപ്പാനാണ്. യേശു നമ്മുടെ നായകനും പൂർത്തീകാരകനുമാണ്. നമുക്ക് പിന്തുടരുവാൻ ചില പ്രമാണങ്ങളും നമുക്ക് ചെന്നെത്തുവാൻ നിത്യവാസസ്ഥലവുമുണ്ട്. ഇത് നാം അവഗണിച്ചുകൂടാ.

**30-1-2000 ദനഹായുടെശേഷം നാലാം ഞായർ.**
**വേദഭാഗം:**
**വി. മർക്കോസ് 6:1-6**

പുറജാതി പട്ടണമായ ഗദരദേശത്ത് തന്റെ അത്ഭുതകരമായ പ്രവർത്തനത്തിനു ശേഷം പിതൃനഗരത്തിലെത്തിയപ്പോൾ സ്വന്തമായതിൽ യേശു അഭിമുഖീകരിച്ച വ്യത്യസ്ഥതനിറഞ്ഞ അനുഭവങ്ങളാണ് ഇന്നത്തെ വേദഭാഗം.

ജഡീകകണ്ണുകളാൽ മാത്രം യേശുവിനെ കണ്ട പലരും തന്റെ ജ്ഞാനത്തിലും വീര്യപ്രവൃത്തികളിലും വിസ്മയം കൊള്ളുന്നു. അവർ അവങ്കൽ ഇടറിപ്പോകാൻ കാരണമായിത്തീരുന്നു. ഈ വേദഭാഗം അവസാനിക്കുന്നത് അവരുടെ അവിശ്വാസം ഹേതുവായി അവൻ ആശ്ചര്യപ്പെട്ടു എന്നു പറഞ്ഞുകൊണ്ടാണ്. (He marvelled because of their unbelief).

ഭക്തി ജീവിതത്തിൽ വിശ്വാസത്തിന്റെ സ്ഥാനം വളരെ വലുതാണ്. വിശ്വാസം ദൈവകൃപ നമ്മിലേക്ക് പ്രവഹിപ്പിക്കുകയും അവിശ്വാസം ദൈവസന്നിധിയിൽനിന്ന് നമ്മെ അകറ്റുകയും ചെയ്യും. ഈ അകൽച്ച "സ്വന്ത"ക്കാർക്കുപോലും സംഭവിക്കാവുന്നതാണ്. ഇത് ദുഃഖകരമാണുതാനും.

യേശുവിന്റെ നസ്രത്ത് തിരസ്ക്കാരം ചില മുൻവിധികളുടെ വെളിച്ചത്തിലാണ് സംഭവിച്ചത്. നസ്രത്തിൽ വന്ന യേശു പിതൃനഗരത്തിലെ പ്രവാചകനാണ്, സ്വന്ത ഭവനക്കാരനാണ്, താൻ ഇപ്പോൾ ചാർച്ചക്കാരുടെയിടയിലാണ്. ദൈവപുത്രനായ തന്നെ അവർക്ക് കാണുവാൻ സാധിക്കുന്നത് മറിയയുടെ മകനായിട്ടും യാക്കോബ്, യോസെ, യൂദാ, ശീമോൻ എന്നിവരുടെ സഹോദരനായിട്ടും, തച്ചനായിട്ടുമാണ്. ഇവന്റെ സഹോദരികളും ഇവിടെ നമ്മോടുകൂടെയില്ലയോ എന്ന് അവർ പരസ്പരം ചോദിക്കുന്നു. യാഥാർത്ഥ്യമെങ്കിലും യേശുവിനെ മറിയയുടെ മകനെന്നും തച്ചനെന്നും ജനം വിളിച്ചത് പരിഹാസച്ചുവയോടെയാണ്. യാതൊരു പുരുഷനെയും തന്റെ മാതാവിന്റെ പേരിനോടുചേർത്തു പറയുന്നത് യഹൂദമര്യാദയായിരുന്നില്ല. തച്ചനെന്നു വിളിച്ചത് യേശുവിന്റെ സാമൂഹ്യനിലയുടെ താഴ്ച വ്യക്തമാക്കുവാനാണ്. യേശുവിന്റെ സഹോദരീസഹോദരന്മാരായി പരാമർശിക്കപ്പെട്ടിരിക്കുന്നവരെക്കുറിച്ച് മുഖ്യമായും മൂന്ന് പാരമ്പര്യങ്ങളുണ്ട്. പണ്ഡിതനായ വി. ജറോം പറയുന്നത് യേശുവിന്റെ മാതാവായ മറിയമിന് അതേ പേരിൽ മറ്റൊരു സഹോദരിയുണ്ടായിരുന്നു. അവർക്ക് ക്ലയോപ്പാവിൽ ജനിച്ച സന്തതികളെയാണ് ഇവിടെ ഉദ്ദേശിച്ചിട്ടുള്ളതെന്നാണ്. യോഹന്നാൻ 19:25 യേശുവിന്റെ കുരിശിന്നരികെ ക്ലയോപ്പാവിന്റെ ഭാര്യ മറിയയും നിന്നിരുന്നതായി പരാമർശമുണ്ട്. ചിന്തകനായ എപ്പിഫാനിയോസിന്റെ അഭിപ്രായം യേശുവിന്റെ സഹോദരീസഹോദരന്മാർ യോസേഫിന്റെ പ്രഥമ വിവാഹത്തിൽ ജനിച്ചിട്ടുള്ളവരാണെന്നാണ്. യേശുവിന്റെ ജനനശേഷം യോസേഫിനും മറിയമിനും ജനിച്ചിട്ടുള്ള വരെപ്പറ്റിയാണ് പരാമർശമെന്നും ഒരു അഭിപ്രായമുണ്ട്. എന്നാൽ ഈ ചിന്താഗതി കന്യകാ ജനനം സംബന്ധിച്ച പ്രവാചകങ്ങൾക്കും സ്വാഭാവികതയ്ക്കും നിരക്കുന്നതല്ല.

എന്തായിരുന്നാലും ഈ മുൻവിധികളും പരിഹാസ മനോഭാവങ്ങളും അവരുടെ വിശ്വാസത്തെ ഹനിക്കുകയും കൃപയുടെ അനർഗ്ഗളമായ പ്രവാഹത്തിന് തടയിടുകയും ചെയ്തു. വിശ്വാസം വർദ്ധമാനമായിത്തീരുന്നിടത്തുമാത്രമാണ് തന്റെ സജീവ സാന്നിദ്ധ്യംകൊണ്ട് ദൈവം നമ്മെ അനുഗ്രഹിക്കുന്നത്. വി. മത്തായിയുടെ സുവിശേഷത്തിലെ മൂന്ന് തുടർ അദ്ധ്യായളിൽ വിശ്വാസത്തിന്റെ മൂന്ന് തലങ്ങളും ബന്ധപ്പെട്ട അനുഭവങ്ങളും ദർശിക്കാം.

**1. അവിശ്വാസം (Unbelief):** വി. മത്തായി 13:58 "അവരുടെ അവിശ്വാസം നിമിത്തം അവിടെ വളരെ വീര്യപ്രവൃത്തികൾ ചെയ്തില്ല." വിശ്വാസത്തിന്റെ ഇല്ലായ്മയും വികലതയും അന്നും ഇന്നും അനുഗ്രഹങ്ങൾക്കു തടസ്സമാണ്. മഹാത്മാ ഗാന്ധി ഇപ്രകാരം പറഞ്ഞു: "അസഹിഷ്ണുത സൂചിപ്പിക്കുന്നത് വിശ്വാസ ദൗർബല്യത്തെയാണ്." വിശ്വാസദൗർബല്യത്താൽ അസഹിഷ്ണുത നിറഞ്ഞുനില്ക്കുന്ന ചാർച്ചക്കാരെയാണ് ഇവിടെ വിശദീകരിച്ചിട്ടുള്ളത്.

**2. അല്പവിശ്വാസം (Little Faith)** വി. മത്തായി 14:31 "അല്പവിശ്വാസിയേ നീ എന്തിനു സംശയിച്ചു." (O! man of little faith, why did you doubt?) അരുമനാഥന്റെ കല്പനപ്രകാരം പടകിൽനിന്നു ചാടി യേശുവിന്റെ മുഖം കണ്ട് കടലിന്മേൽ നടകൊണ്ട പത്രോസിനോടാണ് ഈ ചോദ്യം. പടകിൽനിന്നകന്നു പത്രോസ് ഗുരുമുഖത്തുനിന്ന് അലറുന്ന ആഴിയിലേക്കു നോട്ടംതിരിച്ചു. ഭയചകിതനായി നിലവിളിച്ചു. കൈനീട്ടി പത്രോസിനെ പിടിക്കുന്ന കർത്താവിന്റെ ചോദ്യമാണിത്.

**1. വലിയ വിശ്വാസം (Great faith)** വി. മത്തായി 15:28 "സ്ത്രീയേ നിന്റെ വിശ്വാസം വലിയത്" (O! woman great is your faith) പുറജാതി പ്രവിശ്യകളിൽനിന്ന് ഒരു കനാന്യസ്ത്രീ ക്ഷണിക്കപ്പെടാതെ യേശുവിന്റെ സന്നിധിയിലേക്കു വരുന്നു. വിശ്വാസത്തിന്റെ ശോധനയുണ്ടാകത്തക്ക നിലയിലുള്ള സാഹചര്യങ്ങളിലൂടെ അവൻ കടന്നുപോകുന്നു. എങ്കിലും അവളുടെ വിശ്വാസം ജ്വലിച്ചു. നിന്റെയിഷ്ടംപോലെ നിനക്കു ഭവിക്കട്ടെയെന്നു കല്പന ലഭിപ്പാൻ തക്കവണ്ണം സ്വീകാര്യയായിത്തീർന്ന സ്ത്രീയോടാണ് കർത്താവ് ഇപ്രകാരം കല്പിച്ചത്.

1 പത്രോസ് 2:9 "നിങ്ങളോ അന്ധകാരത്തിൽനിന്ന് തന്റെ അത്ഭുതപ്രകാശത്തിലേക്കു നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാൻ തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയ പുരോഹിതവർഗ്ഗവും വിശുദ്ധവംശവും സ്വന്ത ജനവുമാകുന്നു" നാം സ്വന്തജനമാണ്. എന്നാൽ നമ്മുടെ വിശ്വാസം ഇല്ലായ്മയുടെയോ അനുഭവത്തിലാണോയെന്നു പരിശോധിക്കുക. വലിയ വിശ്വാസമാണു നമുക്കുള്ളതെങ്കിൽ യേശു നമ്മുടെ ജീവിതത്തിൽ വലിയ കാര്യങ്ങൾ ചെയ്യും. ജീവിതം ചിട്ടപ്പെടുത്തുന്ന യഥാർത്ഥ തച്ചനായി അവനെ അംഗീകരിച്ചാൽ അവൻ നമ്മെ പണിഞ്ഞ് നമ്മുടെ ന്യൂനതകൾ മാറ്റി മനോഹരമാക്കും.

**6-2-2000 ദനഹായുടെ ശേഷം അഞ്ചാം ഞായർ**
**വേദഭാഗം:**
**വി. മർക്കോസ് 1:12-20**

ക്രിസ്തു സംഭവത്തിലെ അതീവ പ്രാധാന്യമർഹിക്കുന്ന മൂന്ന് ഘട്ടങ്ങളാണ് ഇന്നത്തെ വേദഭാഗത്ത് ക്രമീകൃതമായി വിവരിച്ചിട്ടുള്ളത്. സാർവ്വലൗകീകമായ ഒരു

4TH DEATH ANNIVERSARY
2-5-2000

Date of Birth: 1-10-1974 Date of Expired 2-5-1996

JOY ELLIAS

Inserted by: T.P. Ellias & Family

രക്ഷാപദ്ധതി മുന്നിൽ കണ്ടുകൊണ്ട് ജഡം ധരിച്ച പുത്രനാം ദൈവം നിസ്തുലവും പക്വവുമായ സാക്ഷ്യജീവിതത്തിന്റെ ഉദാത്ത മാതൃക മനുഷ്യന് കാണിച്ചുകൊടുത്തു. യോർദ്ദാൻ നദിയിൽ തന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകനുമുന്നിൽ സ്നാനത്തിനു ശിരസ്സു നമിച്ച ദൈവപുത്രൻ നേരിട്ടുപോകുന്നത് പ്രലോഭനത്തിന്റെ രംഗവേദിയായ മരുഭൂമിയിലേക്കാണ്. നാല്പതു നാളത്തെ മരുഭൂവാസത്തിനു ശേഷം ഗലീലയിൽ തന്റെ ഉജ്ജ്വലപ്രസംഗം; വിഷയം ദൈവരാജ്യം. അതേ തുടർന്ന് തന്റെ രക്ഷാകരദൂത് ലോകത്തിന്റെ അതിർത്തികളോളം വ്യാപരിപ്പിക്കുവാൻ ശിഷ്യസമൂഹത്തെ വിളിച്ചു ചേർക്കുന്ന വലിയ ശുശ്രൂഷ. യേശുവിന്റെ മരുഭൂവാസവും, ഗലീലയിലെ പ്രസംഗവും, ശിഷ്യസമൂഹത്തെ കൂട്ടിച്ചേർക്കുന്നതിന്റെ ആദ്യഘട്ടവുമുൾക്കൊള്ളുന്നതാണ് ഇന്നത്തെ വി. വേദഭാഗം.

ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയും സമ്പൂർണ്ണതയിൽ സാംശീകരിച്ചിരുന്ന മശിഹാ സമ്പൂർണ്ണജീവിതത്തിന്റെ മൂന്നു ഘട്ടങ്ങൾ തന്റെ ജീവിതചര്യയിലൂടെ ഇവിടെ ദൃശ്യമാക്കിയിരിക്കയാണ്.

**1. ഒരുക്കം (Preparation)** ഇത് ഒന്നാം ഘട്ടമാണ്. പരിശുദ്ധ സ്നാനത്തിന്റെ സമയത്ത് പ്രാവുരൂപത്തിൽ താണിറങ്ങി തന്നിൽ അധിവസിച്ച തന്നെ സാക്ഷിച്ച പരിശുദ്ധാത്മാവ് യേശുവിനെ മരുഭൂമിയിലേക്കു പോകുവാൻ നിർബന്ധിക്കുകയാണ്. നാല്പതു നാൾ തനിക്കു ലഭിച്ച മരുഭൂവാസം തന്നിൽ ഭരമേല്പിക്കപ്പെട്ടിരുന്ന പരസ്യശുശ്രൂഷയ്ക്ക് ഒരു തുയാബോ (ഒരുക്കത്തോടുകൂടെ) ആയിട്ടുവേണം കരുതുവാൻ. ഇഹലോക ജീവിതത്തിൽ ഭൗതികമായി തനിക്കു നേരിടേണ്ടിവന്ന ശക്തമായ പ്രലോഭനങ്ങളെ അതിജീവിച്ച് "ക്രൂശിലെ മരണത്തോളം അനുസരണയുള്ളവനായി"ത്തീരുവാൻ യേശുവിനെ സന്നദ്ധനാക്കിയത് പ്രലോഭനങ്ങളുടെ വേലിയേറ്റത്തിനു വഴിമരുന്നിട്ട മരുഭൂവാസമാണ്. ലൂക്കോസ് 1:80 "പൈതൽ വളർന്നു, ആത്മാവിൽ ബലപ്പെട്ടു, അവൻ യിസ്രായേലിനു തന്നെത്താൻ കാണിക്കും നാൾ വരെ മരുഭൂമിയിൽ ആയിരുന്നു." ഇത് യോഹന്നാൻ മാംദോനോയെക്കുറിച്ചു പറയപ്പെട്ടിട്ടുള്ളതാണ്. "എന്റെ ജനനം മുതൽ എന്നെ വേർതിരിച്ചു തന്റെ കൃപയാൽ എന്നെ വിളിച്ചിരിക്കുന്ന ദൈവം തന്റെ പുത്രനെക്കുറിച്ചുള്ള സുവിശേഷം ഞാൻ ജാതികളുടെയിടയിൽ അറിയിക്കേണ്ടതിനു അവനെ എന്നിൽ വെളിപ്പെടുത്തുവാൻ പ്രസാദിച്ചപ്പോൾ ഞാൻ മാംസരക്തങ്ങളോട് ആലോചിക്കുകയോ എനിക്കുമുമ്പേ അപ്പസ്തോലന്മാരായവരുടെയടുക്കൽ യരുശലേമിലേക്കു പോവുകയോ ചെയ്യാതെ നേരേ അറേബ്യയിലേക്കു പോവുകയും ദമസ്കോസിലേക്കു മടങ്ങിപ്പോരുകയും ചെയ്തു." ഗലാത്യർ 1: 15, 16 ക്രിസ്തുവിനാൽ പിടിക്കപ്പെട്ട് രക്ഷയുടെ സുവിശേഷത്തിനു വിളിച്ചാക്കപ്പെട്ട പൗലൂസ് ശ്ലീഹായുടെ സാക്ഷ്യമാണിത്. തങ്ങളുടെ ദൗത്യത്തിന്റെ നിറപടിയായ നിർവ്വഹണത്തിന് ഇരുവരും ഒരുക്ക ഭൂമിയാക്കിയത് മരുപ്രദേശമാണ്. മഹാന്മാരെ മഹദ്കാര്യങ്ങൾ കരുപ്പിടിപ്പിക്കുന്ന മൂശയാണ് മരുഭൂമി. ഇവിടെ ഭീതിദമായ അന്തരീക്ഷവും അതിശക്തമായ പരീക്ഷണങ്ങളുമുണ്ട്. എന്നാൽ ബലവാനെ അവന്റെ താവളത്തിൽ ബന്ധിക്കുക എന്നതാണ് നമ്മുടെ ദൗത്യം. അതിന് മാലാഖമാരുടെ സഹായവും ശുശ്രൂഷയും നമുക്കുണ്ടാവും.

**2. പരസ്യശുശ്രൂഷ (Public Ministry)** യേശുവിന്റെ രക്ഷാകരദൗത്യത്തിന്റെ കാതലാണ് ദൈവരാജ്യപ്രഘോഷണം. ഇതത്രെ തന്റെ ഗലീലയിലെ പ്രസംഗത്തിൽ മുഖ്യ പരാമർശം. "കാലംതികഞ്ഞു ദൈവരാജ്യം സമീപിച്ചിരിക്കുന്നു. മാനസാന്തരപ്പെട്ടു സുവിശേഷത്തിൽ വിശ്വസിപ്പിൻ" യോഹന്നാൻ ജനത്തിനു നല്കിയ ആഹ്വാനവും ഇതുതന്നെയായിരുന്നു. തന്റെ മുൻഗാമി തടവിലാകുന്ന സന്ദർഭത്തിലാണ് യേശു ഈ ദൗത്യം ഏറ്റെടുത്തു രംഗപ്രവേശം ചെയ്യുന്നത്. വ്യക്തികളായും സഭയായും നമുക്കും ഒരു പരസ്യശുശ്രൂഷയുണ്ട്. യഥാർത്ഥ മാനസാന്തരത്തിലൂടെ ദൈവരാജ്യത്തിന്റെ അവകാശിത്തത്തിന് ഏവരെയും സജ്ജരാക്കുന്നതാണ് നമ്മുടെ ശുശ്രൂഷ.

**3. പ്രചാരം (Propagation)** നിറപടിയായി ഒരുക്കത്തോടെ നിർവ്വഹിക്കപ്പെടുന്ന ദൈവിക ശുശ്രൂഷയ്ക്ക് പ്രചുരപ്രചാരം സിദ്ധിക്കുകതന്നെചെയ്യും. "എന്നെ അനുഗമിപ്പിൻ ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും" ഇത് അരുമനാഥൻ മീൻപിടിത്തക്കാരായ രണ്ട സഹോദരങ്ങളോട് പറഞ്ഞതാണ്. അവർ ക്ഷണത്തിൽ യേശുവിനെ അനുഗമിച്ചു. ഇവർ ശീമോനും അന്ത്രയോസുമായിരുന്നു. സെബദിമക്കളായ യാക്കോബും യോഹന്നാനും ഇപ്രകാരം തന്നെ ചെയ്തു. അവർ മഹാവലിയ ശുശ്രൂഷയ്ക്ക് പിൻതുടർച്ചക്കാരും പരികർമ്മികളുമായിത്തീർന്നു. നാം അധിവസിക്കുന്ന സമൂഹത്തിൽ ഒരു പരസ്യശുശ്രൂഷയുടെ പൈതൃകം നമുക്കുമുണ്ട്. അനന്തരതലമുറയെ നാം അതിന് സജ്ജരാക്കുകയും വേണം.

റോമർ 12:1 "നിങ്ങൾ ബുദ്ധിയുടെ ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ" ആത്മീയ ജീവിതത്തിന്റെ സമ്പൂർണ്ണത നാം ബുദ്ധിയുടെ ആരാധനയായി ജീവനുള്ള യാഗമായി തീരുന്നതിലാണ്. ഇതിന് ഭൂത-വർത്തമാനം-ഭാവി ഉൾക്കൊള്ളുന്ന, തുടക്കവും ഒടുക്കവുമുള്ള ഒരുക്കത്തോടെ തുടങ്ങി, ഫലകരമായി മുന്നേറുന്ന അഭിവൃദ്ധിയിൽ നിലനില്ക്കുന്ന ശുശ്രൂഷയാണാവശ്യം. യേശു ഇതിന് ഉദാത്തമാതൃകയുമാണ്.

## പ്രവാചകന്മാർ യാത്രയാവുന്നു

**എം.എസ്. പോൾ**

മഹാമാരികൾ
വിതയ്ക്കുന്ന താഴ്വരയിൽ
നൂറ്റാണ്ടുകളുടെ
ഉണങ്ങിയ അസ്ഥികൾ
കാതോർത്തു കിടന്നു.
ഒരു പ്രവാചകശബ്ദത്തിനായ്....
വചനങ്ങളുടെ
ഒരു ചുരുൾമാത്രം നല്കി
നഗരങ്ങളിൽ നിന്ന്
നഗരങ്ങളിലേക്ക്
അവർ യാത്രതുടർന്നു
പാപമില്ലാത്തവർ
അവരെ കല്ലെറിഞ്ഞു.
ഇരുണ്ട ജറുസലേമിൽനിന്ന്
ഒരു പ്രവാചകൻ
വിസ്മൃതിയിലേക്ക് യാത്രയായി.
വിശക്കുന്ന മരുഭൂമികളിൽ
ഇലകൊഴിയുന്ന രാത്രികളിൽ
ഞാനും അവനോടൊത്തു നടന്നു.
തമോഗർത്തങ്ങളിലൂടെ
മനുഷ്യമനസ്സുകളിലൂടെ
തിമിരസ്മൃതികളിലേക്ക്

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി–682 308

## തിമൊഥെയൊസിനു എഴുതിയ ഒന്നാം ലേഖനം

### ചോദ്യം (അദ്ധ്യായം 5–6)

1. സമൂഹത്തിലെ ജനതകളോടു എങ്ങനെ പെരുമാറണം എന്നാണ് ശ്ലീഹാ പഠിപ്പിക്കുന്നത്?
2. സഭാശുശ്രൂഷകർ സ്വന്തം വീട്ടുകാര്യവും നോക്കണമെന്ന് എവിടെ പറഞ്ഞിരിക്കുന്നു?
3. സഭയിലെ ഒരു ആശ്രമ അംഗമോ മഠം അംഗമോ അതിന്റെ അംഗത്വം വിട്ടു മറ്റുള്ളവരെപോലെ ജീവിക്കുന്നു. അവിവാഹിത പട്ടക്കാരൻ പിന്നീട് വിവാഹിതനാകുന്നു. 5:12 വാക്യം അനുസരിച്ച് ഇങ്ങനെ ചെയ്യുന്നവർ കുറ്റക്കാർ ആണോ?
4. മക്കളും മക്കളുടെ മക്കളും ഉള്ള വൃദ്ധജനങ്ങൾക്കുവേണ്ടി നാം വൃദ്ധഭവനങ്ങൾ നടത്തുന്നത് 5:16 വാക്യം ന്യായമാണോ?
5. സഭയിലെ പുരോഹിതന്മാർക്ക് മാന്യമായ വേതനം നല്കണമെന്നു പറയുന്ന വേദവാക്യം ഏത്?
6. 5:23 വാക്യം മദ്യപാനത്തെ ന്യായീകരിക്കാനാണോ പറഞ്ഞിരിക്കുന്നത്? അല്ലെങ്കിൽ പിന്നെ എന്തുദ്ദേശിച്ചാണ് പറഞ്ഞിരിക്കുന്നത്?
7. ആത്മീയശുശ്രൂഷമൂലം ഉണ്ടായിവരുന്ന വ്യക്തി–സാമൂഹ്യ ബന്ധങ്ങൾ തങ്ങളുടെ സ്വന്തമായിട്ടുള്ള ധനലാഭത്തിന് ചവിട്ടുപടിയാകുന്നതിനോടു ശ്ലീഹായുടെ നിലപാട് എന്ത്?
8. ദ്രവ്യാഗ്രഹത്തെക്കുറിച്ച് പൗലോസ് ശ്ലീഹായുടെ പഠിപ്പിക്കൽ ഒറ്റവാക്യത്തിൽ എഴുതുക?
9. ദൈവമനുഷ്യൻ മുറുകെ പിടിക്കേണ്ട കാര്യങ്ങൾ ഏവ?
10. ധനവാന്മാർക്കുള്ള ഉപദേശം എന്ത്?

### I തിമൊഥെയൊസ് 1–2

### ഉത്തരം

1. ഇടയലേഖനങ്ങൾ.
2. യേശുക്രിസ്തുവിൽ (1:1)
3. വിശ്വാസത്തിന്റെ യഥാർത്ഥ പുത്രൻ (1:2).
4. പിതാവായ ദൈവത്തിൽനിന്നും കർത്താവായ യേശുക്രിസ്തുവിൽനിന്നും. (1:2)
5. ശുദ്ധഹൃദയം, നല്ല മനസ്സാക്ഷി, നിർവ്യാജവിശ്വാസം. (1:5)
6. ക്രിസ്തു യേശു പാപികളെ രക്ഷിപ്പാൻ ലോകത്തിൽ വന്നു എന്നുള്ളത് വിശ്വാസ്യവും എല്ലാവരും അംഗീകരിപ്പാൻ യോഗ്യവുമായ വചനംതന്നെ. എന്നതാണ് അടിസ്ഥാനം. (1:14)
7. വിശ്വാസവും, നല്ല മനസ്സാക്ഷിയും. (1:18)
8. യാചന/പ്രാർത്ഥന/പക്ഷവാദം/സ്തോത്രം. (2:2)
9. 2:4 "അവൻ സകലമനുഷ്യരും രക്ഷപ്രാപിപ്പാൻ .........."
10. അല്ല. രാജക്കന്മാർക്കും, ഭരണക്കാർക്കുംവേണ്ടി പ്രാർത്ഥിക്കുവാൻ പറയുന്ന പൗലോസ് ശ്ലീഹ എങ്ങനെ മദ്ധ്യസ്ഥ പ്രാർത്ഥന വേണ്ടെന്നു പറയും.
11. (a) ദൈവസന്നിധിയിൽ വെടിപ്പോടും വിശുദ്ധിയോടും നിർമ്മല മനസ്സാക്ഷിയോടുംകൂടി നില്ക്കുന്നു എന്നു സൂചിപ്പിക്കുന്നു.

    (b) ഉയരങ്ങളിൽ നിന്നു കൃപകളെ യാചിക്കുന്നു എന്നു സൂചിപ്പിക്കുന്നു.
12. "സൽപ്രവർത്തികൊണ്ട്" ജീവിതത്തെ അലങ്കരിക്കണം.

### നവംബർ മാസം 'ബൈബിൾ പഠന'ത്തിലെ എല്ലാ ഉത്തരങ്ങളും ശരിയാക്കിയവരുടെ പേരുകൾ

1. Mrs. Honey John, Theckinath John villa, Pune-411 040
2. Mrs. Moley Mathew, Puthenparambil, Naranganam
3. Mrs. Mariamma Varghese, Kottayil, Aluva
4. Mrs. Annamma Mathai, H.No. XIII/70, Aluva
5. Mrs. Biji Mathew, Koyambeedu, New Colony, Chennai
6. Mrs. Sherin Thomas, Tharayil, Kizhakkambhagam, Niranam.
7. Mrs. Elizabethe Cherian, Kalapurackal, Mannar.
8. Simi Daniel, Melemurithekkathil, Mallassery.

FOR FAVOURS RECIVED



Reji & Family

Hyderabad

H.No. 60, Housing Board Colony,

Bahadurpura, Hyderabad-500 064

# എന്റെയുറക്കം തിരുമുമ്പിൽ

കെ.ഐ. ഐസക്ക്, ബാംഗ്ലൂർ

ഈ വാക്ദ്വയം മനസ്സിൽ ഉദിക്കുമ്പോഴും ഉച്ചരിക്കുമ്പോഴുമെല്ലാം, ഏകദേശം 68 വർഷം മുമ്പുണ്ടായ ഒരു നിസ്സാരസംഭവത്തിലേക്ക് ചിന്തപാളിച്ചെല്ലുകയാണ്. സമയം വൈകിട്ട് ഏകദേശം ഏഴര മണി. എന്റെ ഗൃഹപാഠവും അപ്പന്റെ കുളിയും കഴിഞ്ഞ് സന്ധ്യാനമസ്ക്കാരവും സൂത്താറായും ഒരുമിച്ചു നടത്തുന്ന സമയം. അതുകഴിഞ്ഞേ അത്താഴമുള്ളു. നാലു മണിക്കത്തെ ലഘുഭക്ഷണവും കളിയും കുളിയും പഠിത്തവുമൊക്കെ കഴിയുമ്പോഴേക്ക് ഉറക്കമോ ഊണോ ഏതുമാകാമൊന്നുള്ള പരുവത്തിലാണ്. തിണ്ണയിൽ മണ്ണെണ്ണവിളക്കിന്റെ വെട്ടത്ത് ചമ്രംപടഞ്ഞിരുന്ന് പുസ്തകം പഠിച്ചാണ് നമസ്ക്കാരം. അപ്പന്റെ ചാരത്താണിരുപ്പ്. ശ്രദ്ധയിലും. സൂത്താറായിലേയ്ക്ക് കടന്നപ്പോൾ ശയന നമസ്ക്കാരത്തിന്റെ ഈണമാർന്ന മന്ത്രദ്ധ്വനിയിൽ കൺപോളകൾക്ക് കനം തൂങ്ങിപ്പോയത് ബാലസഹജം. ചേർന്നു ചൊല്ലിക്കൊണ്ടിരുന്നതിൽ തിരിവ് കുറഞ്ഞത് അപ്പൻ ശ്രദ്ധിച്ചോ എന്തോ? "എന്റെയുറക്കം തിരുമുമ്പിൽ" എന്നുച്ചരിയ്ക്കുന്ന അപ്പന്റെ ഉച്ചാരണ ശബ്ദം പതിവിലധികം കാഠിന്യത്തോടെ എന്റെ ചെവിയിൽ നേരേ പതിച്ചതും തുടയിൽ ഒരു കിഴുക്ക് കിട്ടിയതും ഒരുമിച്ചായിരുന്നു. ഉറക്കം പമ്പകടന്നു. പിന്നെ എല്ലാം നല്ല ഉണർവ്വോടെ. വല്ല്യപ്പച്ചന്റെ സമാപന വാഴ്വ്വരെയ്ക്കും.

നമസ്ക്കാരം കഴിഞ്ഞ് അപ്പന്റെ ഉപദേശം ഇപ്പോഴും ഓർക്കുന്നു. "നമസ്ക്കാരസമയത്ത് ദൈവം അതുകേട്ടുകൊണ്ട് നമ്മുടെ മുമ്പിൽ ഉണ്ട്. അപ്പോൾ ഉറങ്ങാൻ പാടില്ല." ചെറുബാലനായിരുന്ന എനിക്ക് മനസ്സിൽ ആദരവോടെ കരുതുവാൻ അത്രയും ധാരാളമായി.

പിന്നീടാണ് ചിന്തിയ്ക്കുവാൻ തുടങ്ങിയത്. "എന്റെയുറക്കം തിരുമുമ്പിൽ" എന്ന് നമസ്ക്കാരം കേൾക്കാൻ വരുന്ന ദൈവത്തോട് പറയുന്നതെന്തിനാണെന്ന്. അപ്പനോട് സംശയം ചോദിയ്ക്കാനൊരു മടി. തർക്കുത്തരംപോലത്തെ ഒരു ചോദ്യമാകുമല്ലോ. അത്രയ്ക്ക് ശീലമില്ല. എങ്കിലും തനിയേ ചിന്തിച്ചുകൊണ്ടിരുന്നു.

പ്രായമായശേഷമാണ് ബാലപാഠത്തെ പൂർണ്ണമാക്കുന്ന മറുവശം മനസ്സിലായത്. അതായത്, ഉറങ്ങുന്ന സമയത്തും ദൈവസാന്നിദ്ധ്യം വിടാതെ കൂടുതൽ അർത്ഥവ്യാപ്തിയിലും ദൃഢമായും നാം ദൈവത്തിലും ദൈവം നമ്മിലും വസിക്കുന്നു എന്ന അതിപാവനവും ഭാഗ്യകരവുമായ ഒരു നിർവൃതിയാണിവിടെ അർത്ഥമാക്കുന്നതെന്ന്. ഉണർവ്വിലെ സുകൃതപ്രവൃത്തികൾപോലെ തന്നെ നിദ്രാവേളയും പരിപൂർണ്ണമായി തിരുമുമ്പിൽ സമർപ്പിച്ചുകൊണ്ടുള്ള അനുഗ്രഹപ്രദമായ ആരാധനയാണെന്നുള്ള സത്യം.

ഒരു വാസരാന്ത്യത്തിലുള്ള വിശ്രമവേള രണ്ടുപകലുകളെ കഴിഞ്ഞതും, വരാനിരിയ്ക്കുന്നതുമായവയെ നിർണ്ണായകമായും സമയബന്ധിതമായും കൃത്യമായി വേർതിരിയ്ക്കുന്ന രാത്രിസമയം. ശരീരവും മനസ്സും പകലത്തെ കർമ്മവ്യാപാരങ്ങളിൽ നിന്നൊഴിഞ്ഞ്, തികച്ചും പ്രവൃത്തിരഹിതമായി, ശാരീരികവും മാനസികവുമായ ക്ഷതങ്ങൾക്ക് പൊറുപ്പും പിരിമുറുക്കങ്ങൾക്ക് അയവും, ഏവംവിധ ജീവോൽക്കർഷവും ലഭിയ്ക്കുവാൻ അവസരമൊരുക്കുന്ന നിദ്രാവേള. പകലത്തെ അദ്ധ്വാന വ്യാപാരമണ്ഡലങ്ങൾ വികസിച്ചതനുസരിച്ച് വിശ്രമവേളയാകുന്ന ഉറക്കത്തിന്റെ വർദ്ധിതപ്രാധാന്യത്തെപ്പറ്റി കൂടുതൽ ആഴത്തിൽ ചിന്തിയ്ക്കുവാൻ തുടങ്ങിയപ്പോഴാണ് ആ ഉറക്കം ദൈവമുമ്പാകെ സ്വയം സമർപ്പിച്ചുകൊണ്ടുള്ള സുഷുപ്തിയുടെ ദിവ്യാനുഭൂതിയാണെന്ന് മനസ്സിലായത്.

**സൂത്താറാ (കോട്ടകെട്ടുന്ന) നമസ്ക്കാരം**

"ഞങ്ങൾക്കുള്ള കർത്താവേ...." എന്നു തുടങ്ങുന്ന സൂത്താറാ നമസ്ക്കാരംപോലെ ഹൃദ്യമായ പാട്ട് വേറെ എന്തുണ്ട്? ആയത് പഴയ മലയാളത്തിലോ, പുതിയതിലോ, ഏതായാലും അർത്ഥം ശ്രദ്ധിച്ച് ചൊല്ലിയാൽ എത്ര ആർജ്ജവത്വമുള്ളതും ദൈവസമർപ്പിതവുമാണെന്ന് മനസ്സിലാകും. ഉണർവ്വിലെന്നപോലെ ഉറക്കത്തിലും പാപചിന്തകൾ നമ്മെ വേട്ടയാടാൻ ഇടയുണ്ടെന്നും അവയിൽനിന്ന് രക്ഷപ്പെടുവാൻ ദൈവസാന്നിദ്ധ്യത്തിൽതന്നെ ഉറങ്ങണമെന്നും നമ്മെ ബോധവാന്മാരാക്കുന്ന ഉൽകൃഷ്ടനമസ്ക്കാരം എത്ര ശ്രേഷ്ഠതരമായിരിയ്ക്കുന്നു.

**സൗരഭ്യമായ ധൂപംപോലെ**

നമ്മുടെ ഉറക്കം ദൈവസന്നിധിയിൽ തനിക്കു ഹിതകരമായ പരിമള ധൂപംപോലെ ആയിരിക്കണമെന്നുള്ള ചിന്ത എത്ര സുന്ദരമായിരിയ്ക്കുന്നു. ആരോടെങ്കിലും ദേഷ്യതപ്തഹൃദയത്തോടെയിരുന്നാൽ ഈ പദവി ലഭിയ്ക്കുകയില്ല. പകൽസമയത്ത് വന്നുപോയിട്ടുള്ള പിഴകൾക്ക് പൊറുപ്പപേക്ഷിയ്ക്കുന്നതുകൂടാതെ ഉറക്കത്തിൽ അശുദ്ധ സ്വപ്നങ്ങൾ മുതലായവയിൽകൂടെ സംഭവിയ്ക്കാവുന്ന പിഴകളെയും പൊറുക്കണമെന്ന് ദൈവകരുണയോടപേക്ഷിച്ചുകൊണ്ട് ദൈവമുമ്പാകെയാണ് കിടക്കവിരിയ്ക്കേണ്ടത്.

**മാലാഖമാരുടെ കാവൽ:** ദുഷ്ടമനുഷ്യരുടെയും ദുഷ്ടപിശാചുക്കളുടെയും ഉപദ്രവങ്ങളിൽ നിന്നുള്ള സംരക്ഷണത്തിനായി പ്രകാശത്തിന്റെ മാലാഖമാരെ തരേണമേ എന്നുള്ള അപേക്ഷ ദൈവഹിതപ്രകാരമുള്ളതും അർത്ഥവത്തും യുക്തിസഹവുമാണ്. സ്വർലോകനാഥനായ കർത്താവിന്റെ തിരുശരീരരക്തങ്ങൾ നമ്മുടെ ശരീരത്തിൽ ഉൾക്കൊണ്ടിരിക്കുന്നതിനാൽ അതിന്റെ കാവലിന് മാലാഖമാർ നിയുക്തരാണ്. ദൈവപ്രസാദമുള്ള ദാനിയേലിന്റെ യാചനയുടെ ആരംഭത്തിൽതന്നെ ദൈവത്തിൽ നിന്ന് കല്പന പുറപ്പെട്ടു എന്ന് ഗബ്രിയേൽ ദൂതൻ വന്നറിയിച്ചപ്രകാരം (ദാനി. 9:23) ഉറങ്ങുമ്പോൾ നമ്മുടെ ശരീരം കാക്കുന്നതിന് ദൈവദൂതന്മാരേ അയയ്ക്കണമേ എന്നുള്ള യാചനയുടെ ആരംഭത്തിൽ തന്നേ അതിനുള്ള കല്പന പുറപ്പെട്ടു കഴിയുമെന്നുള്ള കാര്യം ഉറപ്പാണ്.

Through the long night-watches
May Thine Angels Spread
Their white wings above me
Watching round my bed.

**എന്റെ കിടക്കമേൽ ഞാൻ നിന്നേ ഓർത്തു രാത്രികാലങ്ങളിൽ ഞാൻ നിന്നേ ധ്യാനിയ്ക്കയും ചെയ്തു. (സങ്കീ. 63:5)**

ദൈവസാന്നിദ്ധ്യബോധത്തോടെ നാം ഉറക്കത്തിനൊരുങ്ങുമ്പോൾ ആത്മപരിശോധന താനേ ഉണ്ടായിക്കൊള്ളും. ദിവ്യദർശനം കണ്ടപ്പോൾ എശയ്യാദീർഘദർശിക്കുണ്ടായ അനുഭവം. എന്നാൽ സുബോധം നശിപ്പിയ്ക്കുന്ന മദ്യലഹരിയിലോ, പിറ്റേദിവസം ആരെയെങ്കിലും കബളിപ്പിക്കുന്നതിനുള്ള പരിപാടി മുതലായ അശുദ്ധ നിരൂപണങ്ങളോടുകൂടിയോ കിടക്കയെ പ്രാപിക്കുന്നവരുടെ ഉറക്കം ദൈവതിരുമുമ്പിലായിരിക്കയില്ല. അന്നന്നു ചെയ്തുകൂട്ടിയ തിന്മകൾ മനസ്സിലേൽപ്പിച്ച കളങ്കങ്ങളും അഴിമതി സമ്പാദ്യങ്ങളുടെ പാപഭാരവും മറ്റും മനഃസാക്ഷിയെ പീഡിപ്പിച്ചുകൊണ്ടിരുന്നാലും ഉറക്കം ദൈവതിരുമുമ്പിലാകുക അസാദ്ധ്യം.

ഏതുകാരണത്താലാകട്ടെ ഉറക്കം കെടുത്തുന്ന ചിന്തകൾക്ക് വിരാമമിട്ട് മയക്കത്തിലാകുവാൻ ഉറക്കഗുളികകളോ മയക്കുമരുന്നുകളോ കഴിയ്ക്കാതെ സ്വയപരിശോധനയ്ക്കും ആത്മതപനത്തിനും അനുയോജ്യമായ ഈ സമയം ഉപയോഗപ്പെടുത്താനാണ് ഒരു ദൈവപൈതൽ ശ്രമിയ്ക്കേണ്ടത്. സ്വയപരിശോധനയും ആത്മതപനവും ആണ്ടിലൊരിയ്ക്കലോ വല്ലപ്പോഴുമോ മാത്രം ചെയ്യേണ്ട കാര്യങ്ങളല്ല. ബുദ്ധിമാനായ ഒരു വ്യാപാരി ഓരോ ദിവസത്തേയും ലാഭനഷ്ടങ്ങളെ അതാതു ദിവസംതന്നെ കണക്കാക്കി വ്യാപാരഗതി എങ്ങിനെയെന്ന് പരിശോധിയ്ക്കുന്നതുപോലെ അതാതു ദിവസത്തെ പാപപുണ്യങ്ങൾക്ക് ദൈവമുമ്പാകെ കണക്കു ബോധിപ്പിച്ച് ദൈനംദിന ജീവിതത്തെ ചിട്ടപ്പെടുത്തിയാൽ ഉറങ്ങുന്നത് ദൈവസന്നിധിയിലായിരിക്കുന്നതിന്റെ പ്രയോജനമുണ്ടാകും.

നമ്മുടെ മാതാപിതാക്കളായി വാങ്ങിപ്പോയവരും ജീവനോടിരിയ്ക്കുന്നവരുമായ അനേകം അപ്രഖ്യാപിത വിശുദ്ധർ നമുക്കുണ്ട്. ലോകശ്രദ്ധയിൽ പെടാത്ത സാധാരണക്കാരെങ്കിലും ശ്രേഷ്ഠരായ ഈ വിഭാഗം മുഖാന്തിരം ദൈവം ലോകത്തോടു കരുണ കാണിയ്ക്കുന്നു. അവർ അർദ്ധരാത്രിയിലും കൊച്ചു വെളുപ്പാൻ കാലത്തും ഉണർന്നിരുന്ന് നിശയുടെ നിശബ്ദതയിൽ ദൈവസംസ്സർഗ്ഗം ചെയ്യുന്നത് സ്വർഗ്ഗീയമായ ദൈവസംസർഗ്ഗത്തിന്റെ സംപ്രേഷിത വിളികേട്ടുണരുന്ന വേളകളിലാണ്. "എന്റെ മുഖം അന്വേഷിപ്പിൻ എന്ന് നിങ്കൽനിന്ന് കല്പന വന്നു എന്ന് എന്റെ ഹൃദയം പറയുന്നു" എന്ന് ദാവീദ് സങ്കീർത്തനത്തിൽ (സങ്കീ. 27:8) സാക്ഷ്യപ്പെടുത്തുന്നത്, ഇപ്രകാരമുള്ള വിശുദ്ധർ ദൈവതിരുമുമ്പിൽ ഉറങ്ങുമ്പോൾ അവരുടെ ആത്മാക്കളോട് സംസർഗ്ഗം ചെയ്യാനുള്ള ദൈവസ്നേഹത്തിന്റെ മുഗ്ദ്ധ സ്പർശനാനുഭവത്തേപ്പറ്റിയാണ്.

**ബുദ്ധിമാനായ ഒരു വ്യാപാരി ഓരോ ദിവസത്തേയും ലാഭനഷ്ടങ്ങളെ അതാതു ദിവസംതന്നെ കണക്കാക്കി വ്യാപാരഗതി എങ്ങിനെയെന്ന് പരിശോധിയ്ക്കുന്നതുപോലെ അതാതു ദിവസത്തെ പാപപുണ്യങ്ങൾക്ക് ദൈവമുമ്പാകെ കണക്കു ബോധിപ്പിച്ച് ദൈനംദിന ജീവിതത്തെ ചിട്ടപ്പെടുത്തിയാൽ ഉറങ്ങുന്നത് ദൈവസന്നിധിയിലായിരിക്കുന്നതിന്റെ പ്രയോജനമുണ്ടാകും**

ഇപ്രകാരം ദൈവാത്മകസ്പർശിയായിട്ടുള്ള രാവുകളിലെ സ്വർഗ്ഗീയ വിളിയും കല്പനയും അനുഗ്രഹദായകമായി അനേകർക്ക് അനുഭവപ്പെട്ടിട്ടുള്ളതിൽ ചിലതൊക്കെവി. വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അബ്രഹാം, യാക്കോബ് (ബഥേലിൽ), ശമുവേൽ, ദാവീദ് മുതലായ പ്രവാചകന്മാർ, പുതിയ നിമയത്തിൽ യൗസേഫ്, ശിഷ്യനായ യോഹന്നാൻ, പൗലൂസ് ശ്ലീഹാ എന്നിവർക്കെല്ലാം അനുഗൃഹീതരാവുകളിൽ ഉണ്ടായ ദിവ്യ വെളിപാടുകളിൽ പകലിൽ ദൈവഹിതം നിറവേറ്റാനുള്ള മാർഗ്ഗനിർദ്ദേശത്തോടൊപ്പം അതിനുള്ള ശക്തിയും പകർന്നു കൊടുത്തിട്ടുള്ളതായി കാണാം.

When the morning wakens
Then may I arise
Pure and fresh and sinless
In Thy Holy Eyes.

**ഓരോ ദിവസവും ഓരോ ആയുഷ്ക്കാലം**

"ആർക്കും പ്രവർത്തിച്ചുകൂടാത്ത രാത്രി വരുന്നു." (യോഹ. 9:5) യേശുക്രിസ്തു ലോകത്തിലായിരുന്നപ്പോൾ തന്റെ പരിമിത ലോകജീവിതകാലത്തിനുള്ളിൽ, തന്നെ അയച്ച പിതാവിന്റെ പ്രവൃത്തി ചെയ്യാൻ എത്രമാത്രം തിടുക്കത്തിലായിരുന്നു എന്ന് ഈ വേദഭാഗത്തിൽനിന്ന് മനസ്സിലാക്കാം. പ്രവൃത്തിയ്ക്ക് വിരാമമിടേണ്ട രാത്രിവരെ മാത്രമേ പ്രവൃത്തിയ്ക്ക് സമയമുള്ള എന്നതിനാൽ ഓരോ പകലും കൃതകൃത്യതയോടെ പ്രവർത്തിച്ച് ജീവിയ്ക്കേണ്ട ആയുഷ്ക്കാലമായി നാം കരുതേണ്ടിയിരിയ്ക്കുന്നു. അസ്തമയ സൂര്യനെ ആർക്കും പിടിച്ചുനിർത്തുവാൻ സാദ്ധ്യമല്ലാത്തതുപോലെ തന്നെ നമ്മുടെ ഈ ചെറിയ ആയുസ്സിന്റെ അന്ത്യവും തമസ്സിന്റെ തിരശ്ശീല വീഴുന്നതുവരെ, ഓരോ ദിവസത്തിന്റേയോ ഓരോ ആയുസ്സിന്റേയോ അന്ത്യം ഏതായാലും അങ്ങനെ തന്നെ. ദൈവംതരുന്ന ഓരോ ദിവസവും പാപംകൂടാതെയും ഏറ്റവും നന്നായും ജീവിയ്ക്കുവാൻ ആത്മാർത്ഥമായി ശ്രമിച്ചാൽ ജീവിതം ഉത്തരോത്തരം ശ്രേഷ്ഠമാക്കുവാൻ സാധിയ്ക്കും. ദൈവതിരുനാമമഹത്വത്തിനും ലോകത്തിന്റെ നന്മയ്ക്കുമായി.

മശിഹാതമ്പുരാന്റെ മഹൽ ജീവിതാന്ത്യത്തിൽ പിതാവേ എന്റെ ആത്മാവിനെ ഞാൻ തൃക്കൈയിൽ ഭരമേല്പിക്കുന്നു എന്നു പറഞ്ഞതുപോലെ ഓരോ ദിവസാന്ത്യത്തിലും നമുക്കും ഒരു സമാപന സമർപ്പണം സാധിയ്ക്കുമെങ്കിൽ എത്രയോ അനുഗ്രഹപ്രദമാണ്. ഒരു പുതിയ ദിവസം തരുവാൻ ദൈവം പ്രസാദിച്ചാൽ അത് ഉത്തമമായി നിവൃത്തിയാക്കുന്നതിന് തലേ രാത്രിതന്നെ ഒരുങ്ങുമ്പോൾ സമർപ്പണത്തോടെ പ്രാർത്ഥിയ്ക്കാം "എന്റെയുറക്കം തിരുമുമ്പിൽ." ❑


## MATRIMONIAL

അമേരിക്കൻ Green Card ഉള്ളതും, ഇമിഗ്രന്റ് വിസ്സായിൽ അമേരിക്കയിൽ പോയിട്ടുള്ളതും B.P.T. പാസ്സായി ഇപ്പോൾ നാട്ടിലുള്ളതുമായ ദൈവഭയമുള്ള ഓർത്തഡോക്സ് യുവതിക്ക് (24, 165 cm., White and Slim) അമേരിക്കയിൽ നല്ല നിലയിൽ ജോലിയുള്ള HI Visa, Green Card holder, ആയിട്ടുള്ള ദൈവഭയമുള്ള യുവാക്കളുടെ മാതാപിതാക്കളിൽനിന്നും വിവാഹാലോചനകൾ ക്ഷണിയ്ക്കുന്നു.

Box No. 245
Malankara Sabha
Devalokam P.O., Kottayam-38

# ബോവസിന്റെ വയലിലേക്ക്

ഡോ. കുഞ്ഞമ്മ തറയിൽ

വി. വേദപുസ്തകത്തിൽ അതിപ്രാധാന്യത്തോടെ സ്ഥാനം പിടിച്ചിട്ടുള്ള ഒരു സ്ത്രീ ആണ് രൂത്ത്.

ബേത്ത്ളേഹേമ്യനായ ഏലിമലേക്കിന്റെയും ഭാര്യ നവോമിയുടേയും മരുമകളാണ് മോവാബ്യ സ്ത്രീയായ രൂത്ത്. അമ്മായി അപ്പനും ഭർത്താവും മരിച്ചു. ഭർത്തൃസഹോദരനും മരിച്ചു. രണ്ടു മരുമക്കളും അമ്മ നവോമിയും മാത്രം. അന്യനാട്ടിൽ വേദനിക്കുന്ന അമ്മയെ രൂത്ത് ശ്രദ്ധിച്ചു. കാരണം ഭർത്താവില്ല. പ്രസവിച്ച രണ്ടു ആൺ മക്കളും ഇല്ല. വിവാഹം ചെയ്തിട്ടും പ്രസവിക്കാത്ത രണ്ട് പെൺമക്കൾ അതായത് മരുമക്കൾ. ആ അമ്മയുടെ ഓരോ ദീർഘശ്വാസവും രൂത്ത് അളന്നു. തന്റെ ഭാവിയോ തന്റെ ജീവിത സാക്ഷാത്കാരമോ അവളെ തളർത്തിയില്ല. ജീവിതവും ജീവിത രീതികളും ആചാരങ്ങളും എല്ലാംതന്നെ വിഭിന്നങ്ങളാണ്. എന്നാൽ എന്തു കഷ്ടം സഹിച്ചും അമ്മയെ സ്നേഹിച്ച്, അവരുടെ വേദനകളിൽ പങ്കാളിയായി അവരോടൊപ്പം ജീവിക്കുക. ഈ തീരുമാനത്തിൽ മാറ്റമില്ലായിരുന്നു.

കയ്പ്പനീർ ധാരാളം കുടിച്ച നവോമി അനാഥയായ അവസ്ഥയിൽ മരുമക്കളെ സ്വന്തം ഭവനത്തിലേക്ക് തിരിച്ചുപോകുവാൻ നിർബന്ധിക്കുന്നു. സ്വന്തം ദേശത്തേക്ക് തിരിച്ചു പോകുന്ന എന്റെ പിന്നാലെ വന്നാൽ നിങ്ങളുടെ ഭാവി പുഷ്പിക്കുകയില്ല. നിങ്ങൾക്ക് നില നില്ക്കാൻ പറ്റാതെവരും. അതുകൊണ്ട് മക്കൾ എന്നെ വിട്ടുപിരിയണം എന്ന വാക്കുകളുടെ പിന്നാലെ ഒരു പുത്രവധു തിരിച്ചുപോയി എങ്കിലും രൂത്ത് എടുത്ത തീരുമാനം ശ്രദ്ധേയമാണ്. (രൂത്ത് 1:16, 17) നീ പോകുന്നിടത്തു ഞാനും പോരും. നീ പാർക്കുന്നേടത്തു ഞാനും പാർക്കും. നിന്റെ ജനം എന്റെ ജനം. നിന്റെ ദൈവം എന്റെ ദൈവം. നീ മരിക്കുന്നിടത്തു ഞാനും മരിച്ചു അടക്കപ്പെടും. മരണത്തിലല്ലാതെ ഞാൻ നിന്നെ വിട്ടുപിരിഞ്ഞാൽ യഹോവ തക്കവണ്ണവും അധികവും എന്നോട് ചെയ്യുമാറാകട്ടെ എന്നു പറഞ്ഞു.

നിങ്ങൾക്ക് ദീർഘായുസ്സു ഉണ്ടാകുവാൻ നിങ്ങളുടെ മാതാപിതാക്കന്മാരെ അനുസരിക്കുക എന്ന ദൈവവചനം മറ്റുള്ളവരിലേക്ക് കൂക്കിവിളിക്കുന്ന ഇന്നത്തെ തലമുറ പ്രസംഗിച്ചും പാടിയും എഴുതിയും മറ്റുള്ളവരുടെ ബോധം ഉണർത്തുവാൻ ശ്രമിക്കുമ്പോൾ ഉള്ളിന്റെ ഉള്ളറയിൽനിന്നും കുറ്റബോധത്തിന്റെ കൊടുങ്കാറ്റു വീശുന്നില്ലേ? നിന്റെ അമ്മായി അമ്മ എവിടെ? അപ്പൻ എവിടെ? വീടിന്റെ ഒഴിഞ്ഞ മൂലയിൽ മൂളലോ ഞരങ്ങലോ കേൾക്കുന്നുണ്ടോ? സുഗന്ധവ്യഞ്ജനങ്ങളുടേതല്ലാത്ത ഗന്ധം നാസാരന്ധ്രത്തിൽ പതിക്കുന്നുണ്ടോ? അതോ മാതാപിതാക്കൾ സുഖമായി ജീവിച്ചുകൊള്ളട്ടെ എന്ന സമാശ്വാസത്തോടെ സമുദായ പോഷകഘടകങ്ങളുടെ സ്ഥാപനങ്ങളിലെ ആയുഷ്ക്കാല മെമ്പറായി ചേർത്തിട്ടുണ്ടോ, മാതാപിതാക്കളുടെ അവകാശവും മറ്റും കൊടുക്കാൻ മറന്നിരിക്കില്ലല്ലോ. പിന്നെ എന്തിനാണ് ദൈവസന്നിധിയിൽനിന്നും ശിക്ഷ അനുഭവിക്കുന്നത്. പച്ചപരിഷ്ക്കാരത്തിന് യോജിക്കാത്ത സംസ്കാരമുള്ള മാതാപിതാക്കളെ ഉൾക്കൊള്ളാൻ കഴിയാത്ത പട്ടണസംസ്കാരചിന്താഗതിയും ജീവിതസൗകര്യങ്ങളും തേടുന്ന മരുമകളെ ഇന്നു കാണുമ്പോൾ!!!

പട്ടിണികൊണ്ടു മക്കളെ വളർത്താൻ കൂലിവേലയ്ക്കു പോയി ഉടമസ്ഥന്റെ വീട്ടിൽനിന്നും വെള്ളം കുടിച്ച് കഞ്ഞിവെള്ളം ഊറ്റി കുടിച്ച് അവശേഷിക്കുന്ന ചോറ് മക്കൾക്ക് ശേഖരിച്ചുവച്ച് വീണ്ടും മൺകൊട്ട തലയിലേറ്റി നടക്കുമ്പോൾ വായിൽ വെള്ളമില്ലാത്തതുകൊണ്ട് കാന്താരിമുളക് കടിച്ചു വായിൽ വെള്ളമുണ്ടാക്കിയ അമ്മയുടെ കാലങ്ങൾ കഴിഞ്ഞു. മക്കൾ വളർന്നു വിദേശത്തുപോയി പണം ഉണ്ടായപ്പോൾ മക്കളുടേയും മരുമക്കളുടേയും പെരുമാറ്റത്തിന്റെ ചരിത്രംകേട്ട എന്റെ കണ്ണു ഈറനണിഞ്ഞാൽ എന്തുപ്രയോജനം..... അമ്മയ്ക്ക് നല്ല ഭക്ഷണം കൊടുക്കാൻ ആധാരത്തിൽ പറഞ്ഞിട്ടില്ല എന്നു പറയുന്ന മരുമക്കൾ ഇല്ലാതില്ല. ഏറ്റവും വലിയ പാഠം അനുഭവമാണെന്ന് രുചിച്ചറിഞ്ഞിട്ടുള്ള എനിക്ക് അനേകരുടെ അനുഭവം എന്റെ ഒരു പുസ്തകമായാൽ.... എന്തുമാകട്ടെ നീ ഭൂമിയിൽ കെട്ടപ്പെടുന്നത് സ്വർഗ്ഗത്തിൽ കെട്ടപ്പെടുമെന്നും അഴിക്കുന്നതു സ്വർഗ്ഗത്തിൽ അഴിക്കപ്പെടും എന്നും വി. വചനത്തിൽ എഴുതിവച്ചിരിക്കുന്നത് ഞാനും മരുമക്കളുടെ റോളിലിരിക്കുന്ന സഹോദരിമാരും ചിന്തിച്ചാൽ നന്നായിരുന്നു.

രൂത്ത് പറയുന്നത് മരണത്താലല്ലാതെ ഞാൻ നിന്നെ വിട്ടുപിരിഞ്ഞാൽ യഹോവ തക്കവണ്ണവും അധികവും എന്നോട് ചെയ്യുമാറാകട്ടെ. മോവാബ്യസ്ത്രീ യഹൂദമത വിശ്വാസിനിയായ നവോമിയുടെ ദേശത്തേക്ക് കൂടെപ്പോയത് സ്വാർത്ഥലാഭത്തിനല്ല എന്നു തെളിയുന്നു. ഒരുനേരത്തെ ആഹാരത്തിനു വകയില്ലാതിരുന്ന അവർക്ക് വിശപ്പടക്കുവാനുള്ള മാർഗ്ഗവും ഈ രൂത്ത് തന്നെയാണ് കണ്ടുപിടിച്ചത്. ധാരാളം വയൽപ്രദേശം ധാന്യംവിളഞ്ഞു കൊയ്ത്തു നടന്നുകൊണ്ടിരിക്കുന്നല്ലോ അമ്മേ ഞാൻ പോകാം. ദൈവം എന്നോട് കരുണ കാണിക്കും രൂത്ത് അമ്മയോട് പറഞ്ഞു. സുന്ദരിയായ ഒരു സ്ത്രീ ഭർത്താവില്ല. ധൈര്യത്തിന് ഒരു ആൺതരിപോലും കുടുംബത്തിലില്ല. പ്രായമുള്ള ഒരു അമ്മയാണ് വീട്ടിലുള്ളത്. അമ്മയും മകളുംകൂടി സ്വർഗ്ഗത്തിലെ ദൈവത്തോടു പ്രാർത്ഥിച്ചുകാണും. "ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല. ഞാൻ കൈപിടിച്ചു കാക്കും" എന്ന് ഉറപ്പുതന്ന ദൈവത്തെ (യെശയ്യാപ്രവചനം 30:19, 20) "യെരുശലേമ്യരായ സീയോൻ നിവാസികളെ ഇനി കരഞ്ഞു നടക്കേണ്ട: നിങ്ങളുടെ നിലവിളിയുടെ ശബ്ദത്തിങ്കൽ അവന് നിശ്ചയമായിട്ടും കരുണ തോന്നും. അതു കേൾക്കുമ്പോൾതന്നെ അവൻ ഉത്തരം അരുളും. കർത്താവ് കഷ്ടത്തിന്റെ അപ്പവും ഞെരുക്കത്തിന്റെ വെള്ളവും മാത്രം തന്നാലും ഇനി നിന്റെ ഉപദേഷ്ടാവ് മറഞ്ഞിരിക്കുകയില്ല. നിന്റെ കണ്ണു നിന്റെ ഉപദേഷ്ടാവിനെ കണ്ടുകൊണ്ടിരിക്കുന്നു" എന്ന വാഗ്ദത്ത വചനം ഉള്ളിൽ കരുതി കരച്ചിൽ കേൾക്കുന്ന ദൈവത്തെ, നിലവിളി കേൾക്കുന്ന ദൈവത്തെ ചിന്തിച്ചു പ്രാർത്ഥിച്ചു കടന്നുപോയ രൂത്ത് എത്തിച്ചേർന്നത് വീണ്ടെടുപ്പുകാരന്റെ വയലിലേക്ക് കാല പെറുക്കിക്കൊള്ളുവാനും പെറുക്കാനുള്ളത് വയലിൽ ഇട്ടുകൊടുക്കാൻ വേലക്കാരോട് കല്പിക്കുകയും ആഹാരത്തിന് തന്റെ പാത്രത്തിൽ മുക്കി ഭക്ഷണം കഴിക്കുവാൻ സ്വാതന്ത്ര്യം കൊടുക്കുകയും ചെയ്യുന്ന ഉടമസ്ഥന്റെ അരികിലും."

നമ്മുടെ ജീവിതത്തിലെ കഷ്ടതകളിൽ ത്യജിച്ചു പറഞ്ഞു പ്രാകുകയും നേരുകയും ചെയ്തു സ്വസ്ഥതയില്ലാത്തവളായി ഉറക്കമില്ലാതെ ഭക്ഷണമില്ലാതെ ആരോടും സംസാരിക്കാതെ ഒരു മൂലയിൽ ഒതുങ്ങിക്കൂടി ഇരിക്കുമ്പോൾ സഹോദരാ സഹോദരി ദൈവം നിന്റെ അടുക്കൽ തന്നെയുണ്ട്. കഷ്ടതയിൽ, പട്ടിണിയിൽ, സാമ്പത്തികക്ലേശത്തിൽ, അടുത്തിരിക്കുന്ന ഒരു ദൈവം സ്വർഗ്ഗത്തിൽ ഉണ്ട്.

നമുക്ക് ആത്മീയമായി ചിന്തിച്ചുനോക്കാം. വയലിലേക്ക് ഇറങ്ങാം. കാല പെറുക്കാം. സഞ്ചിയിൽ നിറയ്ക്കാം. ആരും കാണാതെ കിടക്കുന്ന എത്ര ആയിരങ്ങൾ അവയെ പെറുക്കിയെടുത്ത് സുവിശേഷത്തിൽ വളർത്താം. കർത്താവിന്റെ സന്നിധിയിൽ സഞ്ചി കുടഞ്ഞിടാം. അവൻ നമുക്ക് കരുതിവെച്ചിരിക്കുന്ന സിംഹാസനം അവകാശമാക്കാം. പൊൻകിരീടങ്ങൾ അണിയാം.

നാം എന്തു കർത്താവിനോട് ചെയ്താലും അവൻ നമ്മെ വെറും കൈയായി വിടുകയില്ല. നമുക്ക് നിശ്ചയമായും പ്രതിഫലം നല്കിയിരിക്കും. ആർക്കും കടക്കാരനാകുവാൻ ഇഷ്ടപ്പെടാത്ത ദൈവമാണ് നമ്മുടെ ദൈവം. അവൻ ആ അമ്മയ്ക്ക് കൂടി യവംകൊടുത്തയയ്ക്കുന്നത് നമുക്ക് ഇവിടെ കാണുവാൻ സാധിക്കും.

നമ്മുടെ ദേശത്തു ക്ഷാമമുണ്ടാകട്ടെ, പ്രതികൂലതകൾ ഉണ്ടാകട്ടെ യുദ്ധമോ വെല്ലുവിളിയോ ഉണ്ടാകട്ടെ, ഒരു കാര്യം ഓർമ്മ വേണം. അന്യദേശത്തു പരദേശിയായി പോയി അനാചാരങ്ങളിൽ ആകൃഷ്ടനാകരുത്... കഷ്ടതവന്നാൽ അവരോട് ചേരരുത്. നവോമി എന്തുചെയ്തു. സ്നേഹിക്കുന്ന മരുമകളുമായി സ്വദേശത്തേക്കു പോന്നു. അതുകൊണ്ട് എന്തുണ്ടായി. ദാവീദിന്റെ പൂർവ്വപിതാക്കന്മാർ ദാവീദിന്റെ കുടുംബം രൂത്തിലൂടെ സംജാതമായി. സുവിശേഷത്തിന്റെ ഉറവിടം അവിടെയായിരുന്നു. ദൈവത്തിന്റെ വിചാരങ്ങളേയും നിർണ്ണയങ്ങളേയും ആർക്ക് അറിയാം. അതുകൊണ്ട് രൂത്ത് എന്ന മരുമകൾ ഈ തലമുറയിലെ മരുമക്കൾക്കും മരുമക്കളാകുവാൻ ആഗ്രഹിക്കുന്നവർക്കും മാതൃകയായി തീരട്ടെ.



# ദാനം സൽകൃതം

## എം.സി. വറുഗീസ്, ആലുവ

യൂദകേസരിയാമൊരുവൻ ജന-
പ്രീതനാം; വന്നു വന്ദിച്ചു കന്യകയിൽ
ജാതനാമേശുവെ വിധിപോലവൻ
നീതിമാനെന്നഹം പൂണ്ട മാനവൻ
ഗർവ്വമേതുമൊതുക്കി മതിയിലായ്
ഉർവ്വിനാഥനാമേശുവോടോതിനാൻ
നിർവ്വിവാദമായ് നിർവ്വാണമേല്ക്കുവാൻ
ഉർവ്വിയിങ്കൽ ഞാനെന്തു ചെയ്തീടണം.
"നന്മചെയ്യണം എന്നുമെല്ലായ്പ്പോഴും
കന്മഷം വിട്ടകന്നു ജീവിക്കണം
മന്മനോജ്ഞമാം കല്പിതമൊക്കയും
നിന്മനോരഥേ ചിന്തിച്ചുചെയ്ക നീ"
ഏവയാണവയെന്നു സന്ദേഹിച്ച്
കേവലം ഗുരുവോടു ചോദിച്ചവൻ
"നീ വളരെ വിരുതനായ് വന്നിട്ടും
ഈ വക അറിയാത്തത് നന്നിതോ?"
"ചെയ്യൊല്ല കൊല, കള്ളവും സാക്ഷിയും
ചെയ്യൊല്ല വ്യഭിചാരവും നിന്ദയും
ചെയ്യണം നന്ദിമാതാപിതാക്കളിൽ
ചെയ്യണം നന്മ ഭ്രാതാക്കളിൽ സമം."
"നിന്തിരുവടി ചൊന്നപോലൊക്കയും
പിന്തിരിയാതെ ചെയ്തു പോരുന്നു ഞാൻ
എന്തിനാലോ ലഭിച്ചില്ല ശാന്തിയും"
എന്തിനാണ് കുറവെനിക്കോതുക?"
"കണ്ടതില്ലേ കുറവു നിനക്കു നീ
കണ്ടതു ഞാനുരച്ചീടാം കേൾക്ക നീ
കണ്ടമാനം നിനക്കുള്ളതാം ധനം
കണ്ടവർക്കുകൊടുക്ക നീ ദാനമായ്."
നൂതനത്വം കലർന്നതാമുക്തിയിൽ
പ്രീതനായില്ല യൂദനുമേതുമേ,
പ്രീതിപൂണ്ടു കരുതിവെച്ച ധനം
സാദരം ദാനമായി കൊടുക്കയോ?
"ഇല്ല, തെല്ലും കൊടുക്കില്ല ഞാനുമൊ-
ട്ടല്ലലേറ്റു സ്വരൂപിച്ചൊരെൻ ധനം
ഇല്ലതിലൊരു നന്മയുമുണ്മയും
ചൊല്ലിടാമാർക്കുമെന്തുമെപ്പോഴുമേ!"
"ഒട്ടൊരേറെ പണി ധനമുള്ളവർ
ഒട്ടാരാൾക്കുമേ മോക്ഷം ലഭിക്കുവാൻ
ഒട്ടകം സൂചിതൻ കുഴയേറുവാൻ
ഒട്ടുമില്ല പണി;" ചൊന്നു കർത്തനും.
അർത്ഥവാനർത്ഥമെത്രവന്നാകിലും
അർത്ഥമില്ലെന്നു വന്നുകൂടും ദൃഢം
വ്യർത്ഥമായി ഭവിച്ചിടും ജീവിതം
വ്യർത്ഥമാവില്ല ദാനമാം സൽകൃതം

# മിസ്റ്റർ സാത്താനും മത്തായിച്ചനും

ഷിബു മാത്യു തെക്കേടത്ത്, വാഴമുട്ടം

അത്യാധുനിക സജ്ജീകരണങ്ങളുള്ള തന്റെ മുറിയിൽ റിവോൾവിംങ് ചെയറിൽ വാലും മടക്കിവച്ച്, കാല് കാലിന്മേൽ കയറ്റിവച്ച് തന്റെ മീശയും തലോടി മിസ്റ്റർ സാത്താൻ ഇരുന്നു. സാത്താൻ തന്റെ പുതിയ കമ്പ്യൂട്ടർ പരിശോധിക്കുകയാണ്. സാത്താന്റെ മുന്നിൽ ഇരുന്ന ഫോൺ ബെല്ലടിച്ചു. വാലുംകൊണ്ട് റിസീവർ എടുത്ത് സാത്താൻ സംസാരിച്ചു. ഭ്രാന്തനെപ്പോലെ അയാൾ പൊട്ടിച്ചിരിച്ചു.

ഡോർബെൽ ശബ്ദിച്ചു.

"യെസ് കമീൻ."

എ.കെ. 47 പിടിച്ചുകൊണ്ട് ഒരു കുട്ടി പിശാച് പ്രവേശിച്ചു.

"എന്താണ്?" സാത്താൻ ചോദിച്ചു.

"ഒരാൾ കാണാൻ അനുവാദം ചോദിക്കുന്നു. അകത്തേക്ക് വിടട്ടേ?"

"അയാളെ ദേഹപരിശോധനയ്ക്ക് വിധേയനാക്കിയോ?"

"ഉം....."

"എങ്കിൽ കടത്തിവിടു." സാത്താന്റെ അനുവാദം കിട്ടേണ്ട താമസം പിശാച് വന്നവഴിയേ തിരിച്ചുപോയി. ഒരു മിനിട്ടിനകം മറ്റൊരു പിശാച് കടന്നുവന്നു. ആ പിശാചിനെ സാത്താൻ ഭൂമിയിലെ വിവരങ്ങൾ അറിയുന്നതിനും, തന്റെ സാമ്രാജ്യം വികസിപ്പിക്കുന്നതിന്റെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നല്കുന്നതിനുവേണ്ടിയും അയച്ചതായിരുന്നു.

"മിസ്റ്റർ സാത്താൻ വിജയിക്കട്ടെ. അങ്ങയ്ക്ക് എന്റെ നമസ്ക്കാരം."

"പോയ കാര്യം എന്തായി" സാത്താൻ ധൃതികൂട്ടി.

കുട്ടി പിശാച് പറഞ്ഞു തുടങ്ങി.

"ഞാൻ ഏഷ്യാ വൻകരയിലെ ഇന്ത്യയിലാണ് ചെന്നത്. ആ രാജ്യം ഒരു മതേതര രാജ്യമാണ്. അവിടെ വിഭിന്ന മതക്കാർ സ്നേഹത്തോടെയാണ് വസിക്കുന്നത്....."

"എടോ അവർ സ്നേഹത്തോടെ വസിച്ചാൽ നമ്മുടെ രാജ്യം എങ്ങനെ വളരും?" സാത്താൻ ഇടയ്ക്കുകയറി ചോദിച്ചു.

"ഞാൻ പറഞ്ഞു തുടങ്ങിയതല്ലേ ഉള്ളൂ. അങ്ങ് മൊത്തം കേട്ടിട്ട് അഭിപ്രായം പറയൂ..." കുട്ടി പിശാച് തുടർന്നു....

"ഞാൻ ചില മതനേതാക്കളെ വശീകരിച്ചു. ഒരു വർഗ്ഗീയ കലാപംതന്നെ ഉണ്ടാക്കി. ക്രിസ്താനികൾക്കെതിരെ ആക്രമണം അഴിച്ചുവിട്ടിരിക്കുകയാണ്. ഒരു ഉപദേശിയേയും രണ്ട് മക്കളേയും ഞാൻ കൊല്ലിച്ചു... രണ്ടുമൂന്നച്ചന്മാരെ കൊലപ്പെടുത്തി.... അനേകം പള്ളികൾക്ക് തീ വയ്പ്പിച്ചു..."

"കൊള്ളാം പിശാചേ.... നിന്നെ ഞാൻ സമ്മതിച്ചിരിക്കുന്നു. ഇനിയും ബാക്കി കേൾക്കട്ടെ..."

"ക്രിസ്ത്യാനികൾ നടത്തുന്ന സ്ഥാപനങ്ങൾക്കു നേരെയാണ് ഇപ്പോൾ ആക്രമണം നടത്തുന്നത്. ഒരാശുപത്രി തല്ലിത്തകർത്തു. കോളേജുകളുടെ പ്രവർത്തനം സ്തംഭിപ്പിക്കുകയാണ്..."

"വെൽഡൺ പിശാച്. ഇനി നമ്മുടെ സാമ്രാജ്യം തന്നെ വികസിക്കും. അവർ തമ്മിൽ തമ്മിൽ അടിച്ചു തീർന്നോളും...." സാത്താൻ പൊട്ടിച്ചിരിച്ചു.

"തീർന്നില്ല പ്രഭോ... വിശേഷങ്ങൾ ഇനിയും ഉണ്ട്...."

"വേഗം ഒന്ന് പറയൂ" സാത്താൻ റിവോൾവിംഗ് ചെയറിൽ ഇരുന്ന് കറങ്ങി.

"പ്രഭോ, അങ്ങ് കേരളത്തിൽ ക്രിസ്ത്യാനികൾ തമ്മിൽ അടിയാ. റോഡിൽ തെരിവുഗുണ്ടകളെപ്പോലയാ തമ്മിലടിക്കുന്നത്... അവരുടെ കൂട്ടത്തിൽ അച്ചന്മാരും ഉണ്ട്...."

"ഇതുപോലെ ശുഭകരമായ വാർത്തകളാണ് എനിക്കാവശ്യം.... എന്തിനാടോ അവർ തമ്മിലടിക്കുന്നത്...."

"അധികാരം, മേൽക്കോയ്മ, സമ്പത്ത്... ഇതൊക്കെയല്ലിയോ മനുഷ്യർക്ക് വേണ്ടത്. ഇതിനൊക്കെ വേണ്ടിത്തന്നയാ അവർ കോടതിയിൽ പോകുന്നതും തമ്മിലടിക്കുന്നതും..."

സാത്താൻ ചെയറിൽ നിന്നെഴുന്നേറ്റു. അയാൾ പൊട്ടിച്ചിരിച്ചുകൊണ്ട് കമ്പ്യൂട്ടറിന്റെ മുന്നിൽ ചെന്നുനിന്നു. അയാളുടെ വിരലുകൾ കീബോർഡിൽ അമർന്നു. കമ്പ്യൂട്ടർ സ്ക്രീനിൽ കേരളത്തിന്റെ ഭൂപടം തെളിഞ്ഞു. റോഡിൽ തമ്മിലടിക്കുന്ന ക്രിസ്ത്യാനികൾ.... അരമനകൾക്കു നേരെ അവർ കല്ലെറിയുന്നു... പോലീസുകാർ ലാത്തിവീശുന്നു.

മിസ്റ്റർ സാത്താൻ വീണ്ടും പൊട്ടിച്ചിരിച്ചു. അയാൾ കുട്ടി പിശാചിനെ കെട്ടിപ്പിടിച്ചു. "കൊള്ളാമല്ലോടാ പിശാചേ ക്രിസ്ത്യാനികളുടെ കാര്യം.... വർഷങ്ങളായി നടന്നുവരുന്ന ആ കേസിന് വർഷങ്ങൾ കഴിഞ്ഞാലും തീർപ്പുണ്ടാകരുത്. അവർ തമ്മിലടിക്കണം. അതാണ് നമുക്കാവശ്യം."

"ഇനി ഞാനെന്താണ് പ്രഭോ ചെയ്യേണ്ടത്..." കുട്ടി പിശാച് അടുത്ത കല്പനക്കായി കാത്തുനിന്നു.

സാത്താൻ ഒരു പെട്ടി അഞ്ഞൂറിന്റെ നോട്ടുകൾ പിശാചിന്റെ മുന്നിൽ എടുത്തുവച്ചു.

"കുട്ടി പിശാചേ നീ ഇതുകൊണ്ട് ഭൂമിയിലേക്ക് തിരിച്ചുപോ... നമ്മുടെ സംഘത്തിലേയ്ക്ക് ആളുകളെ ചേർക്കേണ്ടത് ഇനി നീ ആണ് പണം വാരി എറിഞ്ഞോ... എനിക്ക് വേണ്ടത് നമ്മുടെ സാമ്രാജ്യത്തിലേക്കുള്ള മനുഷ്യരെയാണ്."

കുട്ടി പിശാച് പെട്ടിയുമായി മുറിയിൽ നിന്നിറങ്ങി. മിസ്റ്റർ സാത്താൻ തന്റെ അസിസ്റ്റൻഡിനെ വിളിപ്പിച്ചു. അസിസ്റ്റൻഡ് പിശാച് സെല്ലുലാർ ഫോണുമായി ഓടിയെത്തി.

"എന്തിനാണ് പ്രഭോ എന്നെ വിളിപ്പിച്ചത്..."

"കാറ് റെഡിയാക്കി നിർത്തൂ... നമുക്ക് പറുദീസായിൽവരെ പോകണം... ദൈവത്തെയൊന്ന് കാണണം."

"എന്തിനാണ് പ്രഭോ ഇങ്ങനെ ഒരു സന്ദർശനം. നൂറ്റാണ്ടുകളായി അങ്ങ് ദൈവത്തെ കണ്ടിട്ട്."

"ശരിയാണ് നീ പറഞ്ഞത്... നൂറ്റാണ്ടുകൾക്കുമുമ്പ് ഇയ്യോബിനെ പരീക്ഷിക്കുന്നതിനുമുമ്പ് അനുവാദത്തിനു വേണ്ടിയാണ് ഞാൻ അവസാനമായി ദൈവത്തെ നേരിട്ട് കാണുന്നത്."

"എന്തിനാണെന്ന് പറഞ്ഞില്ല....."

"ഭൂമിയിൽ ദൈവത്തിന്റെ പേരിൽ അധികാരത്തിനുവേണ്ടി ക്രിസ്ത്യാനികൾ തമ്മിലടിക്കുകയാണ്. തങ്ങളിൽ ആരാണ് വലിയവൻ എന്ന് അറിയാനുള്ള മത്സരം... കുഞ്ഞാടുകളെ നേർവഴിക്കു നടത്തേണ്ട

# ഭൂമിയിലെ മാലാഖമാർ

ബെൻസൺ ബേബി, വാഴമുട്ടം

പൗരസ്ത്യ ആരാധനാ രീതിയിൽ വൈദികരെപ്പോലെ പ്രാധാന്യം അർഹിക്കുന്നവരാണ് ശുശ്രൂഷകർ. സ്വർഗ്ഗീയമായ ആരാധനയിൽ സജീവമായി പങ്കെടുക്കുന്ന ശുശ്രൂഷകരുടെ സ്ഥാനവും ദൗത്യവും അധികം ചിന്തിക്കപ്പെടാറില്ല. മദ്ബഹായിൽ പ്രവേശിക്കുന്നതിനും ശുശ്രൂഷ ചെയ്യുന്നതിനും പ്രത്യേക മാനദണ്ഡങ്ങൾ ഇല്ലാത്തതുകൊണ്ടോ മറ്റോ ഇന്ന് നമ്മുടെ ഇടവകകളിൽ അസംഖ്യം പേർ ഇതിനായി മുമ്പോട്ട് വരുന്നുണ്ട്. ഇവരിൽ അധികവും ബാലന്മാരും യുവാക്കളുമാണ് എന്നത് പ്രത്യേകം ശ്രദ്ധയാകർഷിക്കുന്ന വസ്തുതയാണ്. സ്വമനസ്സാലെയും പരപ്രേരണയാലും ശുശ്രൂഷകരാകുന്നവരുണ്ട്. ഇവരിൽ രണ്ടാമത്തെ കൂട്ടർ വിശേഷ ദിവസങ്ങളിൽ മാത്രമേ മദ്ബഹായിൽ (ചിലപ്പോൾ പള്ളിയിൽ) കയറാറുള്ളു. പലപ്പോഴും പരിഹാസ പാത്രങ്ങളായിത്തീരാറുള്ള ഈ ശുശ്രൂഷകർ പൂർണ്ണമായി പിന്മാറുന്നതും പതിവ് കാഴ്ചകളിലൊന്നാണ്. അതിനാൽ മദ്ബഹാ പ്രവേശനത്തിന് ഏതെങ്കിലും യോഗ്യത നിശ്ചയിച്ചാൽ ഉത്തമമായിരിക്കും.

## ശുശ്രൂഷകരുടെ സ്ഥാനം

പ്രപഞ്ചത്തിന്റെ ഉടയവനെ സ്വർഗ്ഗീയ മാലാഖമാർ ഇടവിടാതെ സ്തുതിക്കുന്നതുപോലെ, വി. കുർബാനയിൽ മാലാഖമാരോട് തുല്യരായി സ്തുതിക്കുന്നവരാണ് ശുശ്രൂഷക്കാർ. വൈദികനെ ആരാധനയിൽ സഹായിക്കുകയും സ്തുതികീർത്തനങ്ങളാൽ ദൈവത്തെ ആരാധിക്കുകയും ചെയ്യുന്നവരാണ് ശുശ്രൂഷകർ. മാലാഖമാരോട് തുല്യരായ ശുശ്രൂഷകർ ജീവിതത്തിലും ചിട്ടയോടെ പ്രവർത്തിക്കുന്നവരാകണം. മദ്ബഹായിൽ വച്ച് മാലാഖയും പുറത്ത് മറ്റൊരു മുഖവും കാട്ടുന്നവർ ഈ സ്ഥാനത്തിന് തീർത്തും യോഗ്യരല്ല. അതിനാൽ സ്വഭാവഗുണമുള്ളവരെ മാത്രം ഈ രംഗത്തേക്ക് വരാൻ പ്രോത്സാഹിപ്പിക്കേണ്ടതാണ്.

പ്രഭാതനമസ്ക്കാരത്തിന് അഞ്ച് മിനിറ്റ് മുമ്പ് വന്ന് ശുശ്രൂഷ കുപ്പായം ധരിച്ച് കുർബാനയിൽ പങ്കെടുത്ത് ഉടൻ മടങ്ങിപ്പോകുന്ന ആധുനിക മാലാഖമാർ, ഇതിനപ്പുറം പല ദൗത്യങ്ങളുണ്ടെന്ന് ചിന്തിക്കാറുണ്ടോ?

സ്വർഗ്ഗീയരെപോലെ ഭൗമിക ശുശ്രൂഷകർക്കുമുണ്ട് ചില ദൗത്യങ്ങൾ. ശുശ്രൂഷകർ...

1. സമാധാന ദൂതരാകണം.
2. ഉത്തമ മാതൃകകളാകണം.
3. സുവിശേഷം അറിയിക്കണം.

ലോകത്തെ ശുശ്രൂഷിക്കാൻ വന്ന നമ്മുടെ കർത്താവും അപ്പോസ്തോലന്മാരും ഈ ദൗത്യങ്ങൾ നിർവഹിച്ചിരുന്നു. (ലൂക്കോസ് 22:27). രോഗികളെ സന്ദർശിക്കുക, പ്രയാസം അനുഭവിക്കുന്നവർക്ക് ആശ്വാസം പകരുക, ആവശ്യ സഹായങ്ങൾ ചെയ്യുക മുതലായ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് നേതൃത്വം നല്കുന്നവരാകണം ശുശ്രൂഷകർ. നമ്മുടെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾക്ക് ശക്തി പകരേണ്ടതും ശുശ്രൂഷകരുടെ കടമയാണ്. വി. കുർബാനയിൽ മാത്രം പങ്കെടുക്കുന്നതല്ല ശുശ്രൂഷ, മറിച്ച് സഭയിലെ എല്ലാ മേഖലയിലും സംഘടനയിലും പ്രവർത്തിക്കുമ്പോഴാണ് അതു പൂർണ്ണമാകുന്നത്.

## ഒരുക്കത്തോടു കൂടിയ ശുശ്രൂഷ

ഒരാഴ്ചത്തെ ഒരുക്കത്തോടെയാകണം മദ്ബഹായിൽ ശുശ്രൂഷയ്ക്ക് പോകേണ്ടത്. ശനിയാഴ്ച സന്ധ്യ മുതൽ പ്രാർത്ഥന, ധ്യാനം മുതലായവയിൽ ശ്രദ്ധ കേന്ദ്രീകരിച്ചാൽ ആത്മീയ ആരാധനയിൽ ഏകാഗ്രമായി സംബന്ധിക്കുവാൻ കഴിയും. സന്ധ്യാ നമസ്ക്കാരമുള്ള ദേവാലയങ്ങളിൽ ശനിയാഴ്ച വൈദികന്റെ സാന്നിദ്ധ്യത്തിൽ അടുത്ത ദിവസത്തേക്കുള്ള വേദവായനകളും ഗീതങ്ങളും പരിശീലിക്കുന്നത് ഉത്തമമാണ്. പാടേണ്ടവരെയും വായിക്കേണ്ടവരേയും മുൻകൂട്ടി നിശ്ചയിച്ചാൽ മദ്ബഹായിലെ ആംഗ്യഭാഷയെ ഒരു പരിധിവരെ നിയന്ത്രിക്കുവാൻ കഴിയും.

ശരീരത്തിന്റെ ഒരുക്കവും അത്യന്താപേക്ഷിതമാണ്. വി. കുർബ്ബാനയിൽ സംബന്ധിക്കുമ്പോൾ ധരിക്കേണ്ട വസ്ത്രങ്ങൾ തലേദിവസംതന്നെ ഒരുക്കി വയ്ക്കണം. കഴിവതും ശുശ്രൂഷ കുപ്പായം സ്വയം കഴുകുവാൻ ശ്രദ്ധിക്കണം. പ്രഭാതത്തിൽ ഉണർന്ന് കുളിച്ചശേഷം കിടക്കയെ സ്പർശിക്കരുതെന്ന് പിതാക്കന്മാർ പറയാറുണ്ട്. അതോടൊപ്പം വഴിയിൽ ആരോടും സംസാരിക്കാതെ വേണം ദേവാലയത്തിലേക്ക് പോകേണ്ടതെന്നും നിഷ്കർഷിക്കാറുണ്ട്. ഇവ അനുസരിച്ച് പ്രവർത്തിക്കുന്ന നമ്മുടെയും ആരാധനയുടെയും വിശുദ്ധി കൂട്ടുവാൻ ഉപകരിക്കും. എഴുതപ്പെടാത്തതുകൊണ്ട് ഇവ നിയമങ്ങൾ അല്ലാതാകുന്നില്ല.

ദൈവഭയമുള്ള ശുശ്രൂഷകരാണ് സഭയുടെ ശക്തികേന്ദ്രങ്ങൾ. അതിനാൽ ഇവർക്കിടയിൽ ഒരു ബോധവത്ക്കരണം ആവശ്യമാണ്. ധനമോ കുടുംബമഹിമയോ മാനദണ്ഡമാക്കാതെ ദൈവഭയമുള്ള തിരഞ്ഞെടുക്കപ്പെട്ടവരാകട്ടെ അടുത്ത നൂറ്റാണ്ടിലെ ശുശ്രൂഷകർ. ശുശ്രൂഷകരിൽ നായകനായ ക്രിസ്തുവിന്റെ പാത പിന്തുടരാൻ തയ്യാറാകാം.



പരിശുദ്ധപിതാക്കന്മാരുടെ മദ്ധ്യസ്ഥതയിൽ
അഭയംപ്രാപിച്ചുകൊണ്ട്




# KUNJUJUKUTTY
# THANKAMMA
# JOBY & BOBY

**44, Bangor St.**
**Staten Island**
**N.Y. 10314, U.S.A.**

ഇടയന്മാരുടെ ഇടയിലും മത്സരമാണ്... എനിക്കെന്റെ കണ്ണുകൾകൊണ്ട് കാണാം ദൈവത്തിന്റെ മുഖത്തെ ദുഃഖഭാവം. പണ്ട് ഞാൻ ഹവ്വായെ പറ്റിച്ചപ്പോൾ അദ്ദേഹത്തിന്റെ ദുഃഖം ഞാൻ കണ്ടതാണ്... അതെനിക്ക് ഒരിക്കൽക്കൂടി കാണണം...."

"അത് വേണോ പ്രഭോ..."

"വേണം... നീ കാറിറക്കാൻ പറ..."

"ഉത്തരവ്."

മിസ്റ്റർ സാത്താന്റെ സെല്ലുലാർ ഫോൺ ശബ്ദിച്ചു. സാത്താൻ വാലുകൊണ്ട് ഫോൺ എടുത്തു. ഭൂമിയിൽ എൺപതുവയസ്സുള്ള മത്തായിച്ചൻ മരിക്കാൻ തുടങ്ങുന്നു എന്ന അടിയന്തരസന്ദേശമായിരുന്നു അത്. സാത്താൻ ഓടിച്ചെന്ന് കമ്പ്യൂട്ടറിന്റെ അടുത്തിരുന്നു. മത്തായിച്ചന്റെ വെബ്സെറ്റ് തുറന്നു. WWW.Mathai.com മത്തായിച്ചന്റെ ജീവിതം കമ്പ്യൂട്ടർ സ്ക്രീനിൽ നിറഞ്ഞു... ജീവിതം പകുതി ആയപ്പോഴേ സാത്താൻ കമ്പ്യൂട്ടർ ഓഫ് ചെയ്തു... 'തന്റെ സാമ്രാജ്യത്തിലേക്ക് വരാൻ ഏറ്റവും യോജിച്ചവൻ' സാത്താൻ ഉള്ളിൽ പറഞ്ഞു.

ജീവിതത്തിൽ അന്യർക്ക് ഉപദ്രവം അല്ലാതെ നന്മചെയ്തിട്ടില്ല. ജീവിതത്തിൽ ഇതുവരെ രണ്ടുപ്രാവിശ്യമേ പള്ളിയിൽ പോയിട്ടുള്ളു. മാമോദീസായ്ക്കും, വിവാഹത്തിനും. വേലക്കാർക്ക് കൂലി നല്കാതെ അവരെ ഉപദ്രവിച്ചു. അന്യർക്കു ദോഷം ചെയ്യാൻ മറ്റുള്ളവരെ പ്രേരിപ്പിച്ചു. ജീവിതത്തിൽ ഇതുവരെ കുമ്പസാരം നടത്തിയിട്ടില്ല. അന്യർക്ക് ദാനം നല്കിയിട്ടില്ല. പാപങ്ങളുടെ പട്ടിക നീളുകയാണ്. സാത്താൻ ബെല്ലിൽ വിരലമർത്തി. അസിസ്റ്റൻഡ് പിശാച് ഓടിയെത്തി.

"എടോ മത്തായി മരിക്കാറായി... താൻ അറിഞ്ഞോ?"

"ഉവ്വ്."

"നരകത്തിലെ ചൂട് എത്രയാടോ?"

"ഒരു ലക്ഷത്തീന്ന് പത്തുലക്ഷം ഡിഗ്രി സെൽഷ്യസ് ആക്കിയിട്ടുണ്ടേ?"

സാത്താന്റെ മുഖഭാവം മാറി. സാത്താൻ ചാടി എഴുന്നേറ്റ് അസിസ്റ്റൻഡ് പിശാചിന്റെ കരണക്കുറ്റിക്ക് രണ്ട് പെടപെടച്ചു.

"നീ എന്താടാ മത്തായിച്ചനെ എ.സി. യിലാണോ ഇടുന്നത്. കൂട്ടടാ ഒരമ്പത് ലക്ഷം ഡിഗ്രി സെൽഷ്യസ്."

"ഉത്തരവ് പ്രഭോ..."

അസിസ്റ്റൻഡ് തിരിച്ചു നടന്നു. സാത്താൻ പുറകിൽനിന്നും വിളിച്ചു. അസിസ്റ്റൻഡ് തിരിഞ്ഞുനിന്നു...

"വിഷസർപ്പങ്ങളുടെ എണ്ണം ഒരു ലക്ഷവും കൂടി കൂട്ടണം... ചീനചട്ടിയിൽ എണ്ണയ്ക്കുപകരം ഇരുമ്പയിര് ഒഴിച്ചാൽ മതി."

"ശരി പ്രഭോ..." അസിസ്റ്റൻഡ് തലകുലുക്കി.

"പിന്നേ, കാറിറക്കാൻ പറ. നമുക്ക് നേരിട്ട് മത്തായിച്ചനെ കൊണ്ടുവരണം."

സാത്താന്റെ കല്പന കിട്ടേണ്ട താമസം അസിസ്റ്റൻഡ് കാർഷെഡിലേക്ക് ഓടി. പുതുപുത്തൻ മേഴ്സിഡസ് തയ്യാറാക്കി നിർത്തി.

മിസ്റ്റർ സാത്താൻ ഒരുമിനിട്ടിനുള്ളിൽ ഒരുങ്ങിവന്നു. അസിസ്റ്റൻഡ് പിശാച് ഡ്രൈവിംഗ് സീറ്റിൽ വന്നിരുന്നു. കാർ സാത്താനെയും വഹിച്ചുകൊണ്ട് മത്തായിച്ചന്റെ വീടിനെ ലക്ഷ്യമാക്കി ഓടി. മിസ്റ്റർ സാത്താന്റെ സെല്ലുലാർ ഫോൺ ശബ്ദിച്ചു. സാത്താൻ വാലുകൊണ്ട് ഫോൺ എടുത്തു. മറുവശത്തെ സംഭാഷണത്തിനായി കാത്തു.

"പ്രഭോ, ഇതു ഭൂമിയിൽനിന്നാണ് വിളിക്കുന്നത്."

"എന്തൊക്കെയുണ്ടടോ വിശേഷങ്ങൾ... നമ്മുടെ പുതിയ യുദ്ധോപകരണങ്ങൾ എങ്ങനെയുണ്ട്."

"പ്രഭോ, നമ്മുടെ പുതിയ യുദ്ധോപകരണത്തിനായി രാജ്യങ്ങൾ ബഹളം കൂട്ടുകയാണ്. നമ്മുടെ യുദ്ധോപകരണം വാങ്ങിച്ചുകൂട്ടാനായി രാജ്യങ്ങൾ മത്സരത്തിലാണ്..."

"കൊള്ളാം... എന്തുണ്ട് മറ്റ് വാർത്തകൾ..."

"പള്ളിയിലെ സൺഡേസ്കൂൾ സമയത്ത് ടെലിവിഷനിൽ പുതിയ സീരിയൽ ആരംഭിച്ചിട്ടുണ്ട്. ഇപ്പോൾതന്നെ നൂറുകണക്കിന് കുട്ടികൾ സൺഡേസ്കൂളിൽ പോകുന്നില്ല... എല്ലാ ഞായറാഴ്ചയും കുട്ടികൾക്ക് ട്യൂഷനുള്ള ഏർപ്പാടുകൾ ചെയ്തിട്ടുണ്ട്... പിന്നെ... ആരാധന സമയത്ത് ടെലിവിഷനിൽ ക്രിക്കറ്റ് പ്രക്ഷേപണം ചെയ്യാനുള്ള തയ്യാറെടുപ്പിലാണ് ഞാൻ... ആരാധന സമയങ്ങളെക്കുറിച്ച് പഠനം നടത്തുകയാണ്..."

"കൊള്ളാം കുട്ടി പിശാചേ... ഇതുപോലുള്ള നല്ല വാർത്തകളാണ് നമുക്ക് ആവശ്യം." സാത്താൻ ഫോൺവെച്ചു.

തന്റെ കാറിന് വേഗതയില്ലെന്ന് സാത്താനു തോന്നി. വേഗം വിടാൻ സാത്താൻ അസിസ്റ്റൻഡിന് നിർദ്ദേശം നല്കി.

"പ്രഭോ ഇപ്പോൾത്തന്നെ അമ്പതിനായിരം കിലോമീറ്റർ വേഗതയിലാണ് കാർ പോകുന്നത്... ഇതിനും കൂടുതൽ വേഗതയിൽ....."

അസിസ്റ്റൻഡിന് മുഴുവൻ പറയാൻ സമയം കൊടുക്കാതെ സാത്താൻ ലൈറ്ററെടുത്ത് അസിസ്റ്റൻഡിന്റെ താടിക്ക് തീ കൊടുത്തു... കാർ മത്തായിച്ചൻ മുതലാളിയുടെ ബംഗ്ലാവിലേയ്ക്കുള്ള പാത തുടങ്ങുന്നടത്ത് നിന്നു... തന്റെ അലങ്കാരങ്ങളായ ആനച്ചെവി, കൊമ്പ് എന്നിവ ധരിച്ച് സാത്താൻ ബംഗ്ലാവിലേക്ക് നടന്നു. ബംഗ്ലാവിന്റെ ഗെയ്റ്റിലെത്തി അകത്തേക്ക് എത്തിനോക്കിയ സാത്താൻ ഞെട്ടിവിറച്ചു.

ബംഗ്ലാവിനു ചുറ്റും മാലാഖമാർ നിന്ന് പാട്ടുപാടുന്നു... ഗബ്രിയേൽ സാത്താനെ കണ്ടു... ഗബ്രിയേൽ ഗെയ്റ്റിനടുത്തേയ്ക്ക് വന്നു... സാത്താൻ വാലും ചുരുട്ടി തിരിഞ്ഞോടി. ഓടിച്ചെന്ന് കാറിൽകയറി.

"വണ്ടി വിടടോ..." സാത്താൻ ഗർജ്ജിച്ചു... നരകത്തിലേക്ക് വണ്ടി പാഞ്ഞു.

"എവിടയോ ചതിപറ്റിയിരിക്കുന്നു!" സാത്താൻ കാറിലെ കമ്പ്യൂട്ടർ ഓണാക്കി. മത്തായിച്ചൻ മുതലാളിയുടെ വെബ്സെറ്റ് തുറന്നു. മത്തായിച്ചന്റെ അവസാനം സ്ക്രീനിൽ തെളിഞ്ഞു. തന്റെ സ്വത്തുക്കളിൽ പകുതിയും അനാഥർക്കു നല്കുന്നു...

"എന്തുപറ്റി" അസിസ്റ്റൻഡ് ചോദിച്ചു.

"നമ്മുടെ ആളായിരുന്നു... കുമ്പസാരിച്ച് കുർബാന കൈക്കൊണ്ട് കാലുമാറി..." ദേഷ്യം വന്ന സാത്താൻ അസിസ്റ്റൻഡിന്റെ കൊമ്പ് പിടിച്ച് ഒടിച്ചു.

മീശ കരിഞ്ഞതിലുള്ള സങ്കടവും വേദനയും ദേഷ്യവും എല്ലാംകൂടി അസിസ്റ്റൻഡ് സാത്താനോട് തീർത്തു... അസിസ്റ്റൻഡ് പിശാച് തിരിഞ്ഞ് സാത്താന്റെ ആനച്ചെവിയിൽ ഒരു കടികടിച്ചു. കണ്ണിൽ കുത്തി. സാത്താന്റെ വാലിൽ പിടിച്ച് അസിസ്റ്റൻഡ് നിലത്തടിച്ചു. നരകത്തിൽ അടി തകൃതിയായി നടക്കുമ്പോൾ മത്തായിച്ചന്റെ ആത്മാവുമായി മാലാഖമാർ സ്വർഗ്ഗത്തിലേക്ക് കയറി... മാലാഖമാരുടെ പാട്ടുകൾക്ക് ഭൂമിയിലെ ശോശന്നാ പുഷ്പങ്ങൾ ശ്രുതിയിട്ടു. കുയിലുകൾ ഏറ്റുപാടി. മയിലുകൾ നൃത്തം ചവിട്ടി...

ദൈവം പാപത്തെ വെറുക്കുന്നു...
മനുഷ്യനെ സ്നേഹിക്കുന്നു...





# പരമോന്നതനും പരിശുദ്ധനുമായിരുന്ന ഗീവറുഗീസ് രണ്ടാമൻ ബാവ

കെ.വി. മാമ്മൻ

മലങ്കരയിലെ കാതോലിക്കാമാരിൽ ഏറ്റവും കൂടുതൽകാലം സഭയെ ഭരിച്ചത് പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമനാണ്. ഭരണകാലത്തിന്റെ ദൈർഘ്യത്തേക്കാൾ പ്രധാനം അന്നുണ്ടായ ബഹുമുഖ സഭാപുരോഗതിയും ദേശീയ രാജ്യാന്തര രംഗങ്ങളിൽ സഭയ്ക്കു ലഭിച്ച വലിയ അംഗീകാരവും വൈദികരുടേയും മേല്പട്ടക്കാരുടെയും വർദ്ധനയും സഭവക സ്ഥാപനങ്ങളുടെ വളർച്ചയും ആണ്. ഇത്തരുണത്തിൽ ഇക്കാര്യങ്ങൾ ചുരുക്കിപ്പരാമർശിക്കുന്നതിനും അദ്ദേഹത്തെ ഒന്നരദശാബ്ദക്കാലം അടുത്തും അകന്നും നിന്നുകൊണ്ടു വീക്ഷിക്കാനും പഠിക്കാനും മനസ്സിലാക്കാനും ഒരളവിൽ പരപ്രേരണകൂടാതെ ചിലകാര്യങ്ങളിൽ അനുകരിക്കാനും സാധിച്ചതിലുള്ള അതിരറ്റ സന്തോഷത്തോടെ രേഖപ്പെടുത്താനും സാധിച്ചതിൽ ഒരാത്മസംതൃപ്തിയുണ്ട്. കാരണം അദ്ദേഹത്തെപ്പറ്റിയുള്ള സ്മരണ എന്നും ഹർഷദായകവും ആത്മീയജീവിതത്തെ പരിപോഷിപ്പിക്കാൻ പര്യാപ്തവുമാണ്.

ഉന്നത കലാശാലാ വിദ്യാഭ്യാസമുള്ളവരും സൽസ്വഭാവത്തിന്റെ മുതൽ പിടിക്കാരും പ്രഗത്ഭരുമായ ഒട്ടധികം മേല്പട്ടക്കാരെയും പട്ടക്കാരെയും വാഴിച്ചുകൊണ്ട് സഭയുടെ കെട്ടുറപ്പിനുവേണ്ടി തകർക്കാനാവാത്ത ശക്തിപകരുകയും കലാശാലാ വിദ്യാഭ്യാസമില്ലാതിരുന്നിട്ടും ദീർഘവീക്ഷണത്തോടെ ആഗോള ക്രൈസ്തവ സേവന പ്രവർത്തനങ്ങളുമായി സഹകരിക്കാനും ലോകപ്രശസ്ത ക്രൈസ്തവസഭാ നേതാക്കളുമായി നേരിട്ടിടപെടാനും അവരുടെ ഇടയിൽ മുഖത്തു കളിയാടിയിരുന്ന ആദ്ധ്യാത്മിക തേജസിന്റെ പ്രഭാവലയം മൂലം ഒന്നാംസ്ഥാനത്തു തന്നെ നിലകൊള്ളാനും ബാവായ്ക്കു ഭാഗ്യമുണ്ടായി. കൊച്ചു കേരളത്തിൽ നൂറ്റാണ്ടുകളായി തളച്ചിട്ടിരുന്ന അല്ല തളർന്നു കിടന്ന, മലങ്കര സഭയെ തട്ടിയുണർത്തി വിശ്വസഭാവേദിയിൽ എത്തിക്കാൻ എഡിൻബറോ സമ്മേളനവും തന്റെ പാശ്ചാത്യപര്യടനവും മറ്റും സഹായിച്ചു. മൂന്നാം കാതോലിക്കായുടെ ഒന്നാംകിടയിലുള്ള ഈ നേട്ടങ്ങൾ മലങ്കര സഭയ്ക്ക് എങ്ങനെ വിസ്മരിക്കാനാവും?

കക്ഷിവഴക്കിനിടയിൽ ഇത്രയധികം ആക്ഷേപശരങ്ങൾ ഏറ്റിട്ടുള്ള മലങ്കര മെത്രാപ്പോലീത്താ കൂടിയായ മറ്റൊരു കാതോലിക്കായില്ല. അബ്ദുൽ മ്ശിഹാ പാത്രിയർക്കീസിൽ നിന്നു തനിക്കു ലഭിച്ച പട്ടത്വത്തിനു യാതൊരു ന്യൂനതയുമില്ലെന്നു 1934-ൽ ഹോംസിൽചെന്നു പാത്രിയർക്കീസിനെ കണ്ട് സമാധാന ചർച്ച നടത്തിയപ്പോൾ പാത്രിയർക്കീസുതന്നെ സമ്മതിച്ചതാണെന്നു അതിന്റെ സാക്ഷിയും പ്രഗല്ഭനുമായിരുന്ന ചെറിയ മഠത്തിൽ സ്കറിയാ മല്പാൻ രേഖപ്പെടുത്തിയിട്ടുണ്ട്. സഭാസമാധാനത്തിനുവേണ്ടി ഔഗേൻ മാർ തിമോത്തിയോസിന്റെ ആത്യന്തികശ്രമവും നിർബന്ധവും മൂലം ആലുവായിൽ ചെന്നു പട്ടംകൊടയുടെ ഒരു ഭാഗമായ ക്രൊയ്ത്തോദ് റൂഹോ എന്ന പരിശുദ്ധാത്മാവിന്റെ ആവാസപ്രാർത്ഥനയ്ക്കു രോമം കത്രിക്കുന്നവരുടെ മുമ്പിൽ കുഞ്ഞാടുപോലെ നില്ക്കാനൊരുങ്ങിയ ആ വലിയ ഇടയന്റെ തലയിൽ കൈവച്ചു ശാപമേല്ക്കാൻ ആലുവായിലെ മാർ അത്താനാസിയോസോ അന്നത്തെ "വഴക്കിന്റെ അന്ത്യോക്യാപ്രതിനിധിയായ" മാർ യൂലിയോസൊ തയ്യാറായില്ല. കാരണം മാർ ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമന്റെ പട്ടത്വത്തിനു പത്തരമാറ്റിന്റെ പരിശുദ്ധിയുണ്ടെന്നു ഇരുവർക്കും നല്ല തിട്ടമായിരുന്നു. എന്നാൽ സഭയുടെ സമാധാനത്തിനുവേണ്ടി തന്റെ ഉത്തമബോധ്യത്തെപ്പോലും ബലികഴിച്ചു തലതാഴ്ത്താൻ തയ്യാറായ ബാവായുടെ ശിരസ്സിലെ ഒരു തൂവലായി ഈ ആലുവാ സംഭവം മാറി എന്നതാണു സത്യം.

ബാവായ്ക്കു പട്ടമില്ലെന്നു പറഞ്ഞുകൊണ്ടു വിവേകരഹിതരായ ഒരു കൂട്ടം ആളുകൾ അദ്ദേഹത്തെ "വൃദ്ധൻ പുന്നൂസ്" എന്നു വിശേഷിപ്പിച്ചുവന്നു. വൃദ്ധൻ എന്നത് ഒരാക്ഷേപമല്ലല്ലോ. ജീവിതത്തിലെ പക്വതയേറിയ – ആദരം അർഹിക്കുന്ന ഒരു ഘട്ടമാണല്ലോ അത്. തറവാട്ടിൽ ജനിച്ചവരാണെങ്കിൽ അവർ വൃദ്ധന്മാരെ കാണുകയും അവരുടെ സ്നേഹപരിലാളനകൾ അനുഭവിക്കുകയും ചെയ്തിട്ടുണ്ടാവും. തന്നിമിത്തം വൃദ്ധൻ എന്ന പദം ആക്ഷേപകരമല്ല.

എന്നാൽ ദൈവം തെരഞ്ഞെടുത്ത് അഭിഷേകം ചെയ്ത മഹാപുരോഹിതനെ ആ ഉന്നതസ്ഥാനത്തു വന്നശേഷവും പിതാമഹന്റെ പിതാമഹനായ വ്യക്തിയുടെ പേരുവിളിക്കുന്നത് വിവേകശൂന്യമായ ഒരു നടപടിയാണെന്നു നാലാം ക്ലാസ്സുവരെ പഠിച്ചവർക്കുപോലും അറിയാം. ഇങ്ങനെ വിളിച്ചവരും കേട്ടവരും ഇന്നും ജീവിച്ചിരിപ്പുണ്ടല്ലോ.

"വൃദ്ധൻ പുന്നൂസ്" വിളിയെപ്പറ്റി ഓർക്കുമ്പോൾ എനിക്ക് അവിസ്മരണീയമായ ഒരു സംഭവം അനുഭവത്തിൽ നിന്നു പറയാനുണ്ട്. സമുദായക്കേസിൽ കാതോലിക്കാ വിഭാഗം തോറ്റ കാലഘട്ടം. 1952 ഒക്ടോബർ 17-നു മറുഭാഗത്തിന്റെ ശക്തികേന്ദ്രമായ കുറുപ്പംപടിയിൽവച്ച് ഗീവറുഗീസ് രണ്ടാമൻ ബാവായ്ക്ക് ഒരു വൻസ്വീകരണം നല്കപ്പെട്ടു. കോട്ടയം സി.എം.എസ്. കോളജിൽ പഠിച്ചുകൊണ്ടിരുന്ന ഞാനും ചില സഹപാഠികളും ഒരു വലിയ ജനക്കൂട്ടത്തോടൊപ്പം കുറുപ്പംപടിയിലേക്കുള്ള എതിരേല്പിലും സ്വീകരണമഹാസമ്മേളനത്തിലും പങ്കെടുത്തു. ബാവായും പരിവാരങ്ങളും പെരുമ്പാവൂർ കവലതിരിഞ്ഞപ്പോൾ റോഡിന്റെ ഇരുവശങ്ങളിലും കുട്ടികളും മുതിർന്നവരും മറ്റും കറുത്ത കൊടിപിടിച്ചുകൊണ്ടു നടത്തിയ പ്രതിഷേധപ്രകടനത്തിനും "വൃദ്ധൻ പുന്നൂസ് ഗോബായ്ക്ക്" വിളിക്കും ശക്തികൂടി. ഒച്ചയ്ക്കുപുറമേ വൈദ്യുതപോസ്റ്റുകളിൽ "വൃദ്ധ പുന്നൂസ് ഗോബായ്ക്ക്" എന്ന് അച്ചടിച്ച കടലാസുകൾ (പോസ്റ്ററുകൾ) ഒട്ടിച്ചുവച്ചിരുന്നു.

പ്രളയിക്കാട്ടുവയലിലെ സ്വീകരണയോഗത്തിൽ പരേതനായ മുൻകേന്ദ്രമന്ത്രി സി.എം. സ്റ്റീഫൻ ചെയ്ത അവിസ്മരണീയവും പ്രൗഢഗംഭീരവുമായ പ്രസംഗത്തിൽ "വൃദ്ധ പുന്നൂസ്" എന്ന പ്രയോഗത്തെ പരാമർശിച്ചു പറഞ്ഞതിപ്രകാരമാണ്. "കുറുപ്പംപടിക്കാർ ഇന്നു വരെ യഥാർത്ഥ ബാവായെ കണ്ടിട്ടില്ല. ബാവാ ആണാണോ പെണ്ണാണോ എന്നും അവർക്കു നിശ്ചയമില്ല. പെണ്ണാണെന്നു ധരിച്ചിട്ടായിരിക്കാം "വൃദ്ധ പുന്നൂസ്" എന്ന് അച്ചടിച്ചുവച്ചിരിക്കുന്നത്.

ഇന്ന് അവർ ആണത്തമുള്ള യഥാർത്ഥ ബാവായെ നേരിട്ടു കണ്ടിരിക്കുന്നു." കര ഘോഷം.

എന്നാൽ ഇതേസമയം "വൃദ്ധൻ പുന്നൂസ്" എന്നു കേൾക്കുമ്പോൾ കുലീനകുടുംബാംഗമായ ബാവായുടെ മുഖാരവിന്ദത്തിൽ ഒരു പ്രഭാതചൈതന്യപ്രസരം ദർശിക്കാനാവും. കാരണം ആ വിളി കേൾക്കുമ്പോൾ തന്റെ മൂലകുടുംബമായ കുറിച്ചി പുത്തൻപുരയ്ക്കലെ പുന്നൂസ് എന്ന കാരണവരെപ്പറ്റിയുള്ള ധന്യചിന്തയാണു അദ്ദേഹത്തിനുണ്ടാകുന്നത്. പക്ഷേ, ആറേഴു വർഷംകഴിഞ്ഞു 1958 ഡിസംബർ 16-ന് സഭയിൽ സമാധാനം പുനഃസ്ഥാപിച്ചപ്പോൾ യാക്കൂബ് തൃതീയൻ പാത്രിയർക്കീസിന്റെ സമാധാനകല്പന യൂലിയോസ് മെത്രാച്ചൻ പഴയ സെമിനാരിയിൽവച്ച് കൈമാറി. "മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിലേക്കായി മാർ ബസ്സേലിയോസ് ഗീവറുഗീസിനെ (അനുയായികളുടെ പുന്നൂസിനെയല്ല- ലേഖകൻ) കാതോലിക്കായായി നാം സ്വീകരിക്കുന്നു." ഇതോടുകൂടി പാതിരാത്രിയിലാണെങ്കിലും പുന്നൂസു വിളിക്കാരുടെ ആപ്പീസു പൂട്ടുകയും "പുന്നൂസിന്റെ തൃക്കൈകൾ" മുത്തുകയും ചെയ്യുന്നതും കാണാൻ എനിക്കു ഭാഗ്യമുണ്ടായി. ഇതു സർവ്വശക്തനായ ദൈവത്തിന്റെ കളികൾ അല്ലാതെ മറ്റെന്താണ്? കാതോലിക്കോസ് നല്കിയ 'കാന്താരി' കല്പന പലരെയും എരിപിരി ക്കൊള്ളിച്ചിരിക്കും. പരസ്പര സ്വീകരണം എന്ന മലങ്കരസഭാഭാസുരന്റെ ആഗ്രഹം ഇതിൽ അധികമായി എങ്ങനെ നിറവേറ്റാനാവും?

പുരാതന പ്രശസ്തമായ മലങ്കരസഭയുടെ അമരത്തിരുന്ന ബാവായുടെ സർഗ്ഗശക്തിയേയും സഭയുടെ സാമ്പത്തികശേഷിയേയും കേസുകൾ കുറെയെല്ലാം ഉലച്ചു എന്ന വസ്തുത ആർക്കും നിഷേധിക്കാനാവില്ല. പക്ഷേ, അദ്ദേഹത്തിന്റെ ആത്മനിറവും മുഖതേജസ്സും ആജ്ഞാശക്തിയും തലയെടുപ്പും അണുപോലും മാറ്റമില്ലാതെ, ചോരാതെ തുടർന്നു. ഇത്തരത്തിലുള്ള മറ്റൊരു വ്യക്തിയെ കാണമെങ്കിൽ ഇനിയും ആ വ്യക്തിതന്നെ വീണ്ടും ജനിക്കേണ്ടിയിരിക്കുന്നു. എത്ര പ്രശസ്തനായാലും സമ്പന്നനായാലും ബാവായുടെ മുഖത്തുനോക്കി അങ്ങനെയൊന്നും പറയാൻ ആരും ഒരിക്കലും തുനിഞ്ഞിട്ടില്ല. അതിനുള്ള ധൈര്യവും ആർക്കും ഇല്ലായിരുന്നു.

തികഞ്ഞ സഭാസ്നേഹികളായിരുന്നു അദ്ദേഹത്തിന്റെ ഉപദേശകർ. കൗദാശികജീവിതമുള്ളവരും ആത്മാവിന്റെ ഫലത്തെ മാനിക്കുന്നവരും ആയിരുന്നു അവർ. അബ്കാരികളും, ചിട്ടിക്കാരും, വട്ടിക്കാരും, തട്ടിപ്പുകാരുമൊന്നും നേതൃത്വം കിട്ടാൻ കാതോലിക്കേറ്റ് അരമനയുടെ വേലിക്കകത്ത് കടന്നിട്ടില്ല. പ്രശ്നങ്ങൾ വരുമ്പോൾ പരുമലയിൽ പോയി പ്രാർത്ഥിച്ച് ശക്തിസംഭരിക്കും. പണശേഖരണം ലക്ഷ്യമല്ലായിരുന്നു. സ്വന്തമായി ഒന്നും ഇല്ലായിരുന്നു. രണ്ടു പേഴ്സുകളോ രണ്ട് ബാങ്ക് അക്കൗണ്ടുകളോ സൂക്ഷിച്ചിരുന്നില്ല. എന്തുകിട്ടിയാലും കൈമുത്തായാലും, കല്യാണം നടത്തി ലഭിച്ചതായാലും, സമ്മാനമായാലും എല്ലാം സഭയുടെ മുതൽകൂട്ടുമാത്രം. ജീവിതകാലം മുഴുവൻ കേസായിരുന്നതിനാൽ

**പ്രശ്നങ്ങൾ വരുമ്പോൾ പരുമലയിൽ പോയി പ്രാർത്ഥിച്ച് ശക്തിസംഭരിക്കും. പണശേഖരണം ലക്ഷ്യമല്ലായിരുന്നു. സ്വന്തമായി ഒന്നും ഇല്ലായിരുന്നു. രണ്ടു പേഴ്സുകളോ രണ്ട് ബാങ്ക് അക്കൗണ്ടുകളോ സൂക്ഷിച്ചിരുന്നില്ല. എന്തുകിട്ടിയാലും കൈമുത്തായാലും, കല്യാണം നടത്തി ലഭിച്ചതായാലും, സമ്മാനമായാലും എല്ലാം സഭയുടെ മുതൽകൂട്ടുമാത്രം.**

പണത്തിനു നന്നേ ബുദ്ധിമുട്ടിയിരുന്നു. പക്ഷേ, അതൊന്നും സഭാസേവന പ്രവർത്തനങ്ങളിൽ പ്രതിഫലിക്കാൻ ഒരിക്കലും ഇടകൊടുത്തിട്ടില്ല. സഭാംഗങ്ങൾ ദേവലോകം അരമനയിരിക്കുന്ന സ്ഥലം വാങ്ങി. വലിയ സഭാഭക്തനായ കോലഞ്ചേരി എം. ചാക്കോപ്പിള്ള അരമനയുടെ പണി ഏറ്റെടുത്തു നടത്തി. സഭയിലെ സ്ത്രീകൾ അരമനച്ചാപ്പൽ നിർമ്മിക്കാനുള്ള പണം നല്കി. "തെറ്റുകണ്ടാൽ ശുദ്ധതയുടെ ശുദ്ധസ്ഥലത്തുവച്ചും ശാസിക്കുകയും ശിക്ഷിയ്ക്കുകയും ചെയ്യുമായിരുന്നു. നെല്ലിക്ക പോലെയാണ്. ആദ്യം കോപിക്കും. പിന്നെ മധുരം നല്കി പറഞ്ഞുവിടും. മറുത്തുപറയാതെ നിന്നാൽ പുറത്താകാതെ വിജയിക്കും" എന്നാണു തിരുമേനിയുടെ പ്രമുഖ സെക്രട്ടറി ഫാ.



ടി.ജി. സഖറിയാ (ഇന്നു മാനേജർ, ദേവലോകം അരമന) എന്നോടു പറഞ്ഞത്.

കൊള്ളാവുന്നവരെ തിരുമേനി തള്ളാറില്ല. മേല്പട്ടസ്ഥാനത്തേക്കു 1952-ൽ മലങ്കര അസ്സോസിയേഷൻ കൊള്ളാവുന്ന മൂന്നു പേരെ തെരഞ്ഞെടുത്തു. ബാവായ്ക്ക് തെരഞ്ഞെടുക്കാൻ അധികാരമില്ലെങ്കിലും അദ്ദേഹവും കൊള്ളാവുന്ന രണ്ടുപേരെ തെരഞ്ഞെടുത്തു. അസ്സോസിയേഷൻ പിന്നീട് അതു ശരിവച്ചു. ഫലമോ പത്രോസ് മാർ ഒസ്താത്തിയോസും ഇന്നത്തെ പരിശുദ്ധ കാതോലിക്കാ ബാവായും. കാതോലിക്കേറ്റ് കോളജും, കാതോലിക്കേറ്റ് അരമനയും തിരുമേനിയുടെ കാലത്തെ നേട്ടങ്ങളുടെ നീണ്ട പട്ടികയിലെ രണ്ടു കാര്യങ്ങളാണ്. ഒറ്റനോട്ടത്തിൽ ഒറ്റയ്ക്ക് ഒപ്പം ഇരുത്തേണ്ടതില്ലെന്നു തോന്നുന്നവരെ നിറുത്തി 'ഇരുത്തും'. ബാവായും ഇരിക്കുകയില്ല.

മഹാവ്യക്തികളെ മാന്യമായി സ്വീകരിച്ചു ബഹുമാനിക്കും. പ്രധാനമന്ത്രി നെഹ്റു, ഭാരതകേസരി മന്നത്തുപത്മനാഭൻ, എത്യോപ്യൻ ചക്രവർത്തി ഹെയ്ലി സെലാസി, സൈപ്രസ് പ്രസിഡന്റ് ആർച്ച് ബിഷപ്പ് മക്കാറിയോസ്, അർമ്മീനിയൻ കാതോലിക്കാ പ. വസ്ഗൻ എന്നിവരെ സ്വീകരിക്കുകയും ചിലരെ അനുഗ്രഹിക്കുകയും ചെയ്ത സംഭവങ്ങൾ സഭാചരിത്രത്തിലെ മിന്നുന്ന രേഖകളാണ്.

ഉന്നതരിൽ ഉന്നതനായ പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമനെ എന്റെ സീനിയർ സുഹൃത്തും സഭാകവിയുമായ വെണ്ണിക്കുളം സി.പി. ചാണ്ടി പ്രതീകാത്മകമായി പ്രകീർത്തിച്ചിരിക്കുന്നതിൽ കൂടുതൽ ഒന്നും എനിക്കോ മറ്റാർക്കെങ്കിലുമോ പറയാനാവില്ല. ഭൗതികമായ ഔന്നത്യവും ആത്മികമായ പരിശുദ്ധിയും, പാലും ജലവും ചേർന്നശേഷം വേർതിരിച്ചെടുക്കാനാവാതെ സ്ഥിതിചെയ്യുംവിധം ബാവായിൽ സമ്മേളിച്ചിരുന്നു എന്ന സത്യം സി. പി. ചാണ്ടിയുടെ വരികളിൽ വായിക്കുക.

"കർമ്മേൽ മലപോലുന്നതനെ
ഹെർമ്മോനിൽപനിനിർമ്മലനെ
വാണാലും നീണാളതിമോദം"



തൊണ്ണൂറു കഴിഞ്ഞു കാലം ചെയ്ത ബാവ അതിമോദത്തോടെതന്നെയാണു നീണാൾ വാണത്.

ഒരു പാത്രിയർക്കീസിനോട് തുല്യമായതോ അതിലധികമോ അധികാരമെല്ലാം കാതോലിക്കാ സിംഹാസന പുനസ്ഥാപനം വഴി മലങ്കരയിൽ നേടിയെടുത്തതിന്റെ ക്രെഡിറ്റ് വട്ടശ്ശേരിൽ തിരുമേനിക്കും, പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമനും പ. ബസ്സേലിയോസ് ഔഗേനും ഉള്ളതാണ്.

പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ അന്ത്യകല്പനയിലെ ഏതാനും ചിന്തോദ്ദീപകമായ വാക്കുകൾ ഓർപ്പിച്ചുകൊണ്ട എന്റെ ഈ ആദരാഞ്ജലിക്കു തത്ക്കാലം അന്ത്യംകുറിക്കട്ടെ.

"നമ്മുടെ വാക്കുമൂലമോ പ്രവൃത്തിമൂലമോ നമ്മുടെ സഹോദരന്മാരായ നിങ്ങളിൽ ആരെയെങ്കിലും വേദനപ്പെടുത്തിയിട്ടുള്ളതായി നിങ്ങളിൽ ആർക്കെങ്കിലും തോന്നുന്നപക്ഷം, നമ്മുടെ കർത്താവിന്റെ സ്നേഹത്തെപ്രതി നിങ്ങൾ നമ്മോടു ക്ഷമിക്കണമെന്നു നാം അപേക്ഷിക്കുന്നു. നിങ്ങളിൽ ആരെപ്പറ്റിയും നമ്മുടെ ഹൃദയത്തിൽ യാതൊരു വഴക്കും ഇല്ല. നമ്മോടുള്ള നിങ്ങളുടെ സ്നേഹത്തിലും സഹകരണത്തിലും നമ്മുടെ ഹൃദയത്തിൽ സംതൃപ്തിയാണുള്ളത്."

വിഘടിച്ചുനിന്ന പൗലൂസ് മാർ പീലക്സിനോസിനെ മരണക്കിടക്കയിൽവച്ചു ക്ഷണിച്ചുവരുത്തി ക്ഷമ ചോദിച്ച സംഭവം ആ ചന്ദ്രതാരം വിസ്മരിക്കാനാവാത്ത ഒന്നാണ്. തിരുമേനിയുടെ ശിരസ്സിലെ തിളക്കമാർന്ന 14-ാമത്തെ നക്ഷത്രമാണ് ഈ സംഭവം എന്നു വിശേഷിപ്പിക്കട്ടെ. ചെറിയ മനുഷ്യനായ മാർ പീലക്സിനോസ് പ്രതികരിച്ചില്ല.

ദേവലോകം അരമനച്ചാപ്പൽ പണിയുന്ന അവസരത്തിൽ ബാവാ പലതവണ ഇറങ്ങിവന്നു പണികൾ കാണുകയും തന്റെ കബർ നിർമ്മിക്കേണ്ട സ്ഥലം കാണിച്ചു കൊടുക്കുകയും ചെയ്തിട്ടുണ്ട്. പടിഞ്ഞാറുവശത്തെ വയലിൽനിന്നു നല്ല കാറ്റടിക്കുന്നതിനാൽ കബർ ഇന്നത്തെ സ്ഥാനത്തുതന്നെ വേണമെന്നും നിഷ്കർഷിച്ചിരുന്നു. അക്കാര്യം അന്ത്യകല്പനയിൽ കൂടിയും വ്യക്തമാക്കി. കാതോലിക്കാമാർ സഭയുടെ പൊതുസ്വത്താകയാൽ തന്റെ പിൻഗാമികളെ എല്ലാം ദേവലോകത്തുതന്നെ കബറടക്കണമെന്നുള്ള ബാവായുടെ ആഗ്രഹപ്രകാരമാണ് പിന്നീട് പ. ഔഗേൻ ബാവായേയും പ. മാത്യൂസ് പ്രഥമൻ ബാവായേയും ദേവലോകത്തു തന്നെ കബറടക്കിയിട്ടുള്ളത്. സഭയെ കാതോലികവും ഏകവും വിശുദ്ധവുമായി കണ്ട വലിയ ബാവായുടെ ഈ അഭിലാഷം എത്രയോ അഭികാമ്യം. ബാവാ ഇന്നും എന്നും സഭയുടെ കാവൽപിതാവും കോട്ടയും തന്നെ.

◆


**FOR FAVOURS RECEIVED**



C.J. JOHN
ANNAMMA JOHN
JOHN K. JACOB
REEBA JACOB
ROHIT JOHN
Secundrabad

*With Best Compliments from:*

**ISSAC THOMAS & FAMILY**
Hyderabad

*With Best Compliments from:*

**RAJU DANIEL & FAMILY**
St. Andrews Orthodox Church
Secundarabad

(Kuttiyil Melathil House, Kaipattoor)

*With Best Compliments from:*

K.M. JOHN
MRS. ALEYAMMA JOHN
JOSHUA JOHN
Mrs. ASHA JOSHUA

H.No. 11-6-697, Red Hills, Hyderabad-500 004
Phone: 3307422

# നവവത്സരചിന്തകൾ

ഡോ. പുന്നൂസ് യു. പാനൂർ, തോട്ടയ്ക്കാട്

"ഒന്നു ഞാൻ ചെയ്യുന്നു; പിമ്പിലുള്ളതു മറന്നും മുമ്പിലുള്ളതിനു ആഞ്ഞുംകൊണ്ടു ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പരമവിളിയുടെ വിരുതിനായി ലാക്കിലേക്കു ഓടുന്നു." (ഫിലി.3:14)

നാം പുതുവർഷത്തിലേക്കു പ്രവേശിക്കുന്ന സന്ദർഭമാണിത്. കഴിഞ്ഞുപോയ വർഷങ്ങളിൽ നമുക്കു ലഭിച്ച അനുഗ്രഹങ്ങളെക്കുറിച്ചു ഓർത്തു ദൈവത്തെ സ്തുതിക്കുന്നതിനും വന്നുപോയ വീഴ്ചകളെക്കുറിച്ചും തെറ്റുകളെക്കുറിച്ചും ചിന്തിച്ചു അനുതപിച്ചു പുതിയ തീരുമാനങ്ങൾ എടുക്കുന്നതിനുമുള്ള സന്ദർഭമാണിത്. ഈ അവസരത്തിൽ മേല്പറഞ്ഞ വാക്യങ്ങൾ ചിന്തനീയമാണ്.

ക്രിസ്തുവിന്റെ സുവിശേഷത്തിനായി ജീവൻ ബലിയർപ്പിക്കേണ്ടിവന്ന ഗ്രഹാംസ്റ്റെയിൻ തുടങ്ങിയ മിഷനറിവീരന്മാരെയും ഇൻഡ്യൻ അതിർത്തിയിൽ രാജ്യത്തിനുവേണ്ടി പ്രാണത്യാഗം ചെയ്ത നമ്മുടെ വീരജവാന്മാരെയും ഒരു നിമിഷം സ്മരിക്കാം. പേമാരി, കൊടുങ്കാറ്റ്, ഭൂകമ്പം, രോഗങ്ങൾ തുടങ്ങിയ കെടുതികളിൽനിന്നും നമ്മെ കാത്തു രക്ഷിക്കുന്ന ദൈവത്തെ നന്ദിനിറഞ്ഞ ഹൃദയത്തോടെ സ്തോത്രം ചെയ്യാം.

മനുഷ്യജീവിതത്തിൽ ഏറ്റവും വിലയേറിയ ഒന്നാണു സമയം. സമയത്തിന്റെ വില അതു കഴിഞ്ഞു പോകുമ്പോഴെ നാം അറിയൂ. മനുഷ്യായുസ്സിന്റെ ദൈർഘ്യം എഴുപതോ ഏറെയായാൽ എൺപതോ വർഷം മാത്രമാണല്ലോ. അതിൽ 20-25 വർഷങ്ങൾ നാം ശൈശവത്തിനും പഠനത്തിനുംവേണ്ടി ചെലവഴിക്കുന്നു. 55-60 ആകുമ്പോൾ ഔദ്യോഗിക ജീവിതത്തിൽനിന്നും വിരമിക്കുന്നു അങ്ങനെ ഏകദേശം 30 വർഷങ്ങൾ മാത്രമാണു ശരിയായ പ്രവർത്തനസമയം. നാം നമ്മുടെ സമയം എങ്ങനെ വിനിയോഗിക്കുന്നു? കഴിഞ്ഞ കാലത്തെ അധ്വാനത്തിന്റെ ഫലമാണു നാം ഇന്നു അനുഭവിക്കുന്നത്. ഇന്നത്തെ നമ്മുടെ പ്രവർത്തനഫലമാണു നാളെ നമുക്കു ലഭിക്കുവാൻ പോകുന്നത്. നമ്മുടെ പ്രവർത്തനങ്ങളെ വിലയിരുത്തേണ്ടതു ആവശ്യമാണ്. നമ്മുടെ ചിന്തകൾ, വചനങ്ങൾ, പ്രവർത്തനങ്ങൾ എന്നിവ ദൈവേഷ്ടപ്രകാരമോ?

മാറിക്കൊണ്ടിരിക്കുന്ന ഒരു ലോകത്തിലാണു നാം ജീവിക്കുന്നത്. കഴിഞ്ഞവർഷം പലതുകൊണ്ടും പ്രത്യേകതകൾ ഉള്ളതായിരുന്നു. വ്യയഹേതുകമായ ഒരു തെരഞ്ഞെടുപ്പിനെയാണു ഇൻഡ്യ ഈ അടുത്ത കാലത്തു നേരിട്ടത്. നമ്മുടെ സമീപരാജ്യങ്ങളിൽ രാഷ്ട്രീയ തലത്തിൽ നടന്നുകൊണ്ടിരിക്കുന്ന മാറ്റങ്ങൾ ചിന്തയ്ക്കും പഠനത്തിനും വിധേയമാകേണ്ടതാണ്. ഇസ്രയേലും പാലസ്റ്റീൻകാരും തമ്മിൽ സമാധാനത്തിനായി നടക്കുന്ന ശ്രമങ്ങളും ശ്രദ്ധേയമാണ്. എവിടെയും മാറ്റത്തിനായുള്ള വാഞ്ഛ കാണാവുന്നതാണ്. ശാന്തിയും സമാധാനവും സന്തോഷവുമുള്ള ഒരു ലോകമാണു എല്ലാവരും ആഗ്രഹിക്കുന്നത്. അതിനായിട്ടായിരിക്കണം നമ്മുടെ ആഗ്രഹങ്ങളും പ്രവർത്തനങ്ങളും. നമ്മുടെ നിരന്തരമായ പ്രാർത്ഥന അതിനാവശ്യമാണ്.

**ശാന്തിയും സമാധാനവും സന്തോഷവുമുള്ള ഒരു ലോകമാണു എല്ലാവരും ആഗ്രഹിക്കുന്നത്. അതിനായിട്ടായിരിക്കണം നമ്മുടെ ആഗ്രഹങ്ങളും പ്രവർത്തനങ്ങളും.**

നമ്മുടെ രാഷ്ട്രീയാന്തരീക്ഷം സമാധാനപരമല്ല. കൂടെക്കൂടെയുള്ള തെരഞ്ഞെടുപ്പുകൾ, രാഷ്ട്രീയവധങ്ങൾ, വിവിധഭാഗങ്ങളിൽ നടമാടുന്ന അക്രമപ്രവർത്തനങ്ങൾ എല്ലാം നമ്മെ ഓരോരുത്തരെയും ബാധിക്കുന്നതാണ്.

രാഷ്ട്രീയതലത്തിൽ ഹൈന്ദവസംഘടനകൾ കൂടുതൽ ശക്തിപ്രാപിച്ചു വരുന്നു. എന്നതു ശ്രദ്ധേയമാണ്. ഈ അന്തരീക്ഷത്തിൽ എങ്ങനെയുള്ള ക്രിസ്തീയ പ്രവർത്തനങ്ങൾക്കാണു പ്രസക്തി എന്നു നാം ചിന്തിക്കേണ്ടതാണ്.

പല രംഗങ്ങളിലും നാം മുമ്പോട്ടു പോകേണ്ടിയിരിക്കുന്നു. സഭകൾ തമ്മിലും സഭാംഗങ്ങൾ തമ്മിലുമുള്ള സൗഹാർദ്ദത, വനിതകൾക്കു സഭയിലും സമൂഹത്തിലുമുള്ള സ്ഥാനം, മിഷനറി പ്രവർത്തനങ്ങൾ, വ്യക്തികളുടെ ആത്മീയ പ്രബുദ്ധത തുടങ്ങി പലതും നമ്മുടെ ചിന്തയ്ക്കും പഠനത്തിനും വിഷയിഭവിക്കേണ്ടതാണ്.

കർത്താവായ ക്രിസ്തുവായിരിക്കണം നമ്മുടെ മാതൃക. പരസ്പരം സ്നേഹിപ്പാൻ, സഹിപ്പാൻ, ക്ഷമിക്കാൻ, പ്രാർത്ഥിപ്പാൻ നമുക്കു കഴിയേണ്ടതാണ്. സഭകൾ തമ്മിൽ കൂടുതൽ സഹകരണവും സ്വീകരണവും ഉണ്ടാകേണ്ടതാണ്. പൊതുരംഗങ്ങളിൽ സഹകരിച്ചു പ്രവർത്തിക്കുവാൻ തക്ക മനോഭാവം വളർത്തേണ്ടിയിരിക്കുന്നു.

ഓർത്തഡോക്സ് യാക്കോബായ സഭകൾ തമ്മിൽ ഇപ്പോൾ നിലവിലിരിക്കുന്ന കേസുകളും തർക്കങ്ങളും തീരേണ്ടതാവശ്യമാണ്. അതിനു സഹനവും ത്യാഗവും ആവശ്യമാകാം. പരസ്പരം സാഹോദര്യത്തിൽ കഴിയുവാൻ ക്രിസ്തുവിനെ ശക്തിയോടെ ജാതികളുടെ മദ്ധ്യത്തിൽ സാക്ഷിക്കുവാൻ ക്രിസ്ത്യാനികളുടെ ഇടയിൽതന്നെ സമാധാനം ആവശ്യമാണ്. അതിനായി പ്രാർത്ഥിക്കാം.

വനിതകൾക്കു സഭയിലുള്ള സ്ഥാനവും ഇന്നു ചിന്തനീയമാണ്. സഭയിലും ഇടവകയിലും വിവിധമണ്ഡലങ്ങളിൽ വനിതകൾക്കു ധാരാളം പ്രവർത്തന സാധ്യതകൾ ഉണ്ട്. വിദ്യാഭ്യാസവും കഴിവും പ്രവർത്തനശേഷിയുമുള്ള വനിതകൾ നമുക്കുണ്ട്. സുവിശേഷ പ്രചരണത്തിനും സഭയുടെ വികസനത്തിനും വനിതകളുടെ സഹകരണവും പങ്കാളിത്തവും കൂടുതലായി ഉണ്ടാകുവാൻ തക്കവണ്ണം നാം ശ്രമിക്കേണ്ടതാണ്.

നാം എന്തു ചെയ്യണം? നാം നമ്മെ തന്നെ ദൈവേഷ്ടത്തിനു സമർപ്പിക്കുകയാണു ആവശ്യം. കഴിഞ്ഞുപോയ കാലത്തേക്കാൾ പ്രാധാന്യം വരുവാനുള്ളതിനാണ്. പിമ്പിലുള്ളതു മറന്നും മുമ്പിലുള്ളതിനായി ആഞ്ഞുംകൊണ്ടു ക്രിസ്തുയേശുവിൽ നാം ഓരോരുത്തരും ചുവടു വയ്ക്കണം. നമ്മുടെ ലക്ഷ്യം 'വാടാത്ത കിരീടം' പ്രാപിക്കുക എന്നുള്ളതായിരിക്കണം. "'ഞാൻ നല്ലപോർ പൊരുതു; ഓട്ടം തികച്ചു, വിശ്വാസം കാത്തു, നീതിയുടെ കിരീടം എനിക്കായി ഒരുക്കിയിരിക്കുന്നു" (2 തീമോ. 4:7) എന്നു വിശുദ്ധ പൗലോസിനോടൊപ്പം പറയുവാൻ നമുക്കും കഴിയേണ്ടതാണ്.



*With Best Compliments from:*

**TRINITY PACKERS & MOVERS**

5-237/4, Moosapet, H.P. Rd,
Sanath Nagar, Hyderabad-500 018

FOR FAVOURS RECEIVED



**G. YOHANNAN**

Punnavila,
Pavithreswaram P.O.
Quilon

FOR FAVOURS RECEIVED



**P.P. CHACKO & FAMILY**

Secundarabad

പരിശുദ്ധ പരുമല തിരുമേനിയുടെ പ്രാർത്ഥനയാൽ ഉദ്ദിഷ്ട
കാര്യം സാധിച്ചതിന് ഉപകാരസ്മരണ



**STEPHEN & FAMILY**

Secundarabad

FOR FAVOURS RECEIVED



**A.T. MATHEWS & FAMILY**

Joe villa, 1-18-63,
M.E.S. Colony
Trimulgherry P.O.
Hyderabad-500 015

FOR FAVOURS RECEIVED



**S. Yohannan & Family**

Hyderabad
For your Advts in Malayala manorama & Malankara Sabha
*Please Contact:*
S. Yohannan
Phone: No. 7631321

FOR FAVOURS RECEIVED



**M.I. Abraham
Leela, Leenu &
Linet**

**Hyderabad**

*With Best Compliments From:*

**V. I. OOMMEN
&
FAMILY**

Vallakalil House
C-14, Vikrampuri, Secunderabad-3
Phone: 7847211

# പീഡനങ്ങളിൽ തളരാതെ പുതിയ സഹസ്രാബ്ദത്തിലേക്ക്....

ഡീ. വിനോദ് ജോർജ്ജ്, ആറാട്ടുപുഴ

ഒരു നൂറ്റാണ്ടും സഹസ്രാബ്ദവും കൂടി പൂർത്തിയായി. പുതിയ സഹസ്രാബ്ദത്തിലേക്ക് നാം നടന്നു കയറുന്നു. കഴിഞ്ഞ നൂറ്റാണ്ടിന്റെ അന്ത്യദശകം ഭാരതത്തിലെ ക്രൈസ്തവർ ആശങ്കാകുലരായിരുന്നു. മതന്യൂനപക്ഷങ്ങൾക്കു നേരെ പ്രത്യേകിച്ച് ക്രൈസ്തവർക്കെതിരെ ബി.ജെ.പി.യും വിവിധ ഹിന്ദു സംഘടനകളും ഉയർത്തിയ കലാപക്കൊടികൾ വളരെ നിരാശാജനകമായി. ആകുലതകളും ഉത്കണ്ഠകളും തരണംചെയ്ത് കൂടുതൽ ശക്തിയോടും ധീരതയോടും ഭാരതക്രൈസ്തവർ പുതിയ സഹസ്രാബ്ദത്തിലേക്ക് കയറുന്നു.

2000 ജനുവരി 23-ന് ഭാരതക്രൈസ്തവ രക്തസാക്ഷി ദിനമായി ഭാരതത്തിലെ ക്രൈസ്തവർ ആചരിക്കുകയാണ്. ഒരു വർഷംമുമ്പ് ആ ദിനത്തിലാണ് ഗ്രഹാം സ്റ്റെയിൻസും രണ്ടു മക്കളും ക്രൂരമായി വധിക്കപ്പെട്ട് രക്തസാക്ഷികളായത്.

മതേതര ജനാധിപത്യ സങ്കല്പത്തിൽ അധിഷ്ഠിതവും സാംസ്ക്കാരിക പൈതൃകത്തിന്റെ ദീർഘനാളത്തെ ചരിത്രവും പാരമ്പര്യവുമുള്ള ഭാരതം എന്ന മഹാരാജ്യത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഈ സംഭവങ്ങൾ എത്ര നീചമാണ്; ലജ്ജാകരമാണ്. ഇന്ത്യൻ ഭരണഘടനയുടെ അടിത്തറ മതനിരപേക്ഷതയും ജനാധിപത്യവുമാണ്. ഇതനുസരിച്ച് ഏതു മതത്തിൽ വിശ്വസിക്കാനും ഒരു മതത്തിലും വിശ്വസിക്കാതിരിക്കാനും അതു പ്രചരിപ്പിക്കാനും ഇന്ത്യൻ പൗരന് അവകാശമുണ്ട്. എന്നാൽ ഭരണഘടനയുടെ മുഖമുദ്രയായി നമ്മൾ വാഴ്ത്തുന്ന മതനിരപേക്ഷതയെ 'കപടമതേതരത്വം' എന്ന് ആക്ഷേപിച്ചവരാണ് ഇവിടുത്തെ ഹിന്ദുസംഘടനകൾ. അവരുടെ മതേതരത്വത്തിന്റെ പൊരുൾ 'ബ്രാഹ്മണാധിപത്യ ഹിന്ദുമതം ഒന്നാം സ്ഥാനത്തും മറ്റു ന്യൂനപക്ഷമതവിഭാഗങ്ങൾ രണ്ടാം സ്ഥാനത്തും' എന്നതാണ്.

പൗരാണിക കാലംമുതൽ ഭാരതത്തിലെ ആത്മീയ നേതാക്കൾ മതപ്രചാരണത്തിന് അന്യദേശങ്ങൾ താണ്ടിയിട്ടുണ്ട്. ബുദ്ധജൈനദർശനങ്ങൾ മറ്റ് ഏഷ്യൻ രാജ്യങ്ങളിലേക്ക് പടർന്നു കയറിയത് ഇന്ത്യയിൽ നിന്നാണെന്നാണ് ചരിത്രം പഠിപ്പിക്കുന്നത്. എല്ലാ മതങ്ങളുടെയും പ്രചാരണത്തിന്റെ കൊടുക്കൽവാങ്ങലുകൾക്ക് ലോകത്തുള്ള എല്ലാ രാജ്യങ്ങളും വിധേയമായിട്ടുണ്ട്. ഇപ്പോഴും ഇതെല്ലാം നടക്കുന്നുമുണ്ട്.

ഇതിനുമുമ്പൊന്നും കാണാത്ത എതിർപ്പ് ഇപ്പോൾ ഉയർന്നുവരുന്നതിന്റെ കാരണം വ്യക്തമാണ്. സംഘപരിവാർ എന്ന ഹിന്ദുസംഘടന മൂക്കുകയറിട്ട് നിയന്ത്രിക്കുന്ന ഭരണമാണ് ഇന്നു കേന്ദ്രത്തിലുള്ളത്. ഈ അധികാര ഗർവ്വിൽ ന്യൂനപക്ഷ സമുദായങ്ങൾക്കെതിരായ വേട്ടതന്നെ രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ നടക്കുകയാണല്ലോ. നവംബറിൽ ഇന്ത്യ സന്ദർശിച്ച ക്രിസ്തുമത ആത്മീയാചാര്യൻ ജോൺപോൾ രണ്ടാമൻ മാർപാപ്പക്കെതിരെ ഉയർത്തി കലാപാഹ്വാനങ്ങൾ ഇത് വ്യക്തമാക്കുന്നു.

പീഡനങ്ങളിൽ തളർന്നുപോകുവാൻ ക്രൈസ്തവർക്ക് ഇടയാകരുത്. ക്രിസ്തീയ ജീവിതത്തിന്റെ ഒരു ഭാഗമായി ഈ പീഡനങ്ങളെ നമുക്ക് കാണാൻ കഴിയണം. ക്രിസ്തുവിന്റെ നാമംനിമിത്തം വിശ്വാസികൾ ഉപദ്രവിക്കപ്പെടുമെന്ന് ക്രിസ്തുതന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. ഗിരിപ്രഭാഷണത്തിലെ ഒരു പ്രധാന വാക്യം ശ്രദ്ധിക്കുക 'എന്റെ നിമിത്തം നിങ്ങളെ പഴിക്കയും ഉപദ്രവിക്കുകയും നിങ്ങളെക്കൊണ്ടു എല്ലാ തിന്മയും കളവായി പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ.' ക്രൂശ് എടുത്തുകൊണ്ട് ക്രിസ്തുവിനെ അനുഗമിക്കുവാനാണ് ക്രിസ്തുവിന്റെ ആഹ്വാനം. അപ്പോസ്തോല പ്രവൃത്തികളിലും ഈ മുന്നറിയിപ്പു കാണുന്നുണ്ട്.

**പീഡനങ്ങളെ അതിജീവിക്കുവാൻ സഭയ്ക്കു കഴിഞ്ഞത്, ക്രിസ്തുവിന്റെ സജീവമായ കൂട്ടായ്മ, പരിശുദ്ധാത്മാവിന്റെ പ്രചോദനവും ആശ്വാസവും, ഭാവിയെക്കുറിച്ചുള്ള ഉറപ്പായ വിശ്വാസം, അദൃശ്യലോകത്തെക്കുറിച്ചുള്ള നിർണ്ണയം തുടങ്ങിയ കാര്യങ്ങൾകൊണ്ടാണ്.**

ക്രിസ്തീയ സഭയുടെ ദീർഘചരിത്രത്തിൽ പീഡനത്തിന്റെ കാലം വളരെയേറെയാണ്. കർത്താവിന്റെ ജനനകാലയളവിൽ ബേത്‌ലഹേമിലും ചുറ്റുപാടും കൊല്ലപ്പെട്ട യഹൂദകുഞ്ഞുങ്ങൾ മുതൽ അപ്പോസ്തോല കാലത്തും അതിനുശേഷമുള്ള ആദിമ നൂറ്റാണ്ടുകളിലും റോമൻ സാമ്രാജ്യത്തിന്റെ ഉള്ളിലും പുറത്തും സാമ്രാജ്യാധിപന്മാരാലും പ്രാദേശിക ഭരണകർത്താക്കളാലും ആയിരക്കണക്കിനു വിശ്വാസികൾ പീഡനങ്ങളാൽ മരണമടഞ്ഞിട്ടുണ്ട്.

സ്തേഫാനോസ് രക്തസാക്ഷിയായി മരിച്ചതും പത്രോസും യോഹന്നാനും തടവിലാക്കപ്പെട്ടതും ആദ്യകാലാനുഭവങ്ങളാണ്. പീഡനങ്ങൾ ഏ.ഡി. 314-ലെ മിലാൻ വിളംബരം വരെ ഓരോ ചക്രവർത്തിയുടെയും കാലത്തു തുടർന്നുവന്നു. അതിനു കാരണമായി ഉന്നയിച്ചത് ക്രിസ്ത്യാനികൾ ദൈവനിഷേധികളാണ് (റോമൻ ദേവന്മാരെ അവർ ആരാധിച്ചില്ല) ദേശസ്നേഹമുള്ളവരല്ല (ചക്രവർത്തിയുടെ ബിംബം ആരാധിക്കുകയോ പൂജ നടത്തുകയോ ചെയ്തില്ല). അവർ നിമിത്തമാണ് പ്രകൃതിക്ഷോഭങ്ങളും നാശനഷ്ടങ്ങളും സംഭവിക്കുന്നത്. അവർ രാത്രികളിൽ രഹസ്യയോഗങ്ങൾ ചേർന്ന് അവിഹിതപ്രവൃത്തികൾ ചെയ്യുന്നു. അങ്ങനെയുള്ള യോഗങ്ങളിൽ ശിശുഹത്യ നടത്തി മാംസം തിന്നുകയും രക്തം കുടിക്കുകയും ചെയ്യുന്നു. എന്നിങ്ങനെയുള്ള വ്യാജാരോപണങ്ങളായിരുന്നു ഉന്നയിക്കപ്പെട്ടത്.

നീറോ (ഏ.ഡി. 64-68), ഡോമീഷ്യൻ (81-90), ട്രേജൻ (98-117) തുടങ്ങിയ ചക്രവർത്തിമാർ ക്രിസ്തീയ വിശ്വാസികളുടെ മേൽ സംഹാരതാണ്ഡവം അഴിച്ചുവിട്ടിട്ടുണ്ട്. സ്ത്രീകളും പുരുഷന്മാരുമായി ലക്ഷക്കണക്കിനു രക്തസാക്ഷികൾ വിശ്വാസത്തിനുവേണ്ടി വീരചരമം പ്രാപിച്ചു.

രക്തസാക്ഷികളുടെ രക്തം സഭയ്ക്കു വളരുവാനുള്ള വിത്തായിരുന്നു (The Blood of the martiers is the seed of the church) എന്നുള്ള പ്രസ്താവന വളരെ അർത്ഥപൂർണ്ണമാണ്. വിശ്വാസത്തിലും ജീവിതത്തിലും ഉറച്ചുനില്ക്കുന്നതിനു പീഡനങ്ങൾ സഹായിച്ചിരുന്നു. അനേകരുടെ മരണവും സാക്ഷ്യവും സഭയ്ക്കു കരുത്തു പകരുവാൻ പര്യാപ്തമായി. അടിച്ചമർത്തലുകളെ അതിജീവിക്കുവാൻ സഭയ്ക്കു കഴിഞ്ഞു. വിശ്വാസികൾക്ക് ദൈവത്തോടുള്ള സ്നേഹവും വിശ്വാസത്തിനുവേണ്ടിയുള്ള തീഷ്ണതയും വെളിപ്പെടുത്തുവാനുള്ള അവസരമായി പീഡനത്തെ അവർ കരുതി. അവരുടെ വിശ്വാസതീഷ്ണതയും ഉന്നത ജീവിതനിലവാരവും അക്രൈസ്ത

വരായ അനേകരെ ആകർഷിക്കുകയുണ്ടായി.

അങ്ങനെയൊരു സാഹചര്യത്തിൽ വളർന്നു പന്തലിച്ച ക്രൈസ്തവസമൂഹത്തിനു ഇന്ന് ഏല്ക്കേണ്ടിവരുന്ന പീഡനങ്ങളിൽ തളരേണ്ട ആവശ്യമുണ്ടോ. പുതിയ നൂറ്റാണ്ടിൽ ക്രൈസ്തവജീവിതത്തിന്റെ ആഴവും തീക്ഷ്ണതയും ആദിമ ക്രിസ്ത്യാനികളെപ്പോലെ ഓരോ ക്രിസ്ത്യാനിക്കും വ്യക്തമാക്കുവാനുള്ള അവസരമാണിത്.

ഇന്ന് ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ ക്രൈസ്തവർ ഏല്ക്കുന്ന യാതനകൾ യഥാർത്ഥ 'പീഡനങ്ങളുടെ' ഭാഗമാണോ എന്നു ചിന്തിക്കണം. ക്രിസ്തീയ വിശ്വാസവും ജീവിതവും പിൻപറ്റുന്നതുമൂലം അനുഭവപ്പെടുന്ന യാതനകളും ഉപദ്രവങ്ങളുമാണ് 'പീഡനങ്ങൾ' എന്ന പദംകൊണ്ട് വിവക്ഷിക്കുന്നത്. എല്ലാ കഷ്ടതയും യേശുവിന്റെ ഭാഷയിൽ 'ദൈവത്തിന്റെ പ്രവൃത്തി വെളിപ്പെടുവാനാണ്.' അനീതിയിലും അധാർമ്മികതയിലും ജീവിക്കുന്ന വ്യക്തിയോ സമൂഹമോ മറ്റുള്ളവരുടെ ആക്രമണങ്ങൾക്ക് കീഴ്പ്പെട്ടാൽ അത് യഥാർത്ഥ 'പീഡനങ്ങൾ' ആയി കണക്കാക്കുവാൻ സാധിക്കുകയില്ല. ഇവിടെ പ. പൗലോസ് ശ്ലീഹായുടെ വാക്കുകൾ ശ്രദ്ധേയമാണ്. 'നിങ്ങൾ കഷ്ടം സഹിക്കേണം എന്നു ദൈവഹിതമെങ്കിൽ തിന്മ ചെയ്തിട്ടല്ല, നന്മ ചെയ്തിട്ടു സഹിക്കുന്നതു ഏറ്റവും നന്നു.' (1 പത്രോസ് 3:17).

പീഡനങ്ങൾകൊണ്ട് ക്രിസ്തീയ സഭ ഇല്ലാതായിപ്പോകുകയില്ല. ഇന്നു ക്രൈസ്തവ സമൂഹം ഏല്ക്കുന്ന കഷ്ടതകൾ, സഭയ്ക്ക് വീണ്ടും സടകുടഞ്ഞെഴുന്നേല്ക്കുന്നതിന് മുഖാന്തിരമാകുകയാണ്. പീഡനത്തെ അതിജീവിക്കുവാൻ ആദിമ സഭ അനുവർത്തിച്ച നയം മാത്രം മതിയാകും. പീഡനങ്ങളെ അതിജീവിക്കുവാൻ സഭയ്ക്കു കഴിഞ്ഞത്, ക്രിസ്തുവിന്റെ സജീവമായ കൂട്ടായ്മ, പരിശുദ്ധാത്മാവിന്റെ പ്രചോദനവും ആശ്വാസവും, ഭാവിയെക്കുറിച്ചുള്ള ഉറപ്പായ വിശ്വാസം, അദൃശ്യലോകത്തെക്കുറിച്ചുള്ള നിർണ്ണയം തുടങ്ങിയ കാര്യങ്ങൾകൊണ്ടാണ്. ഈ വക കാര്യങ്ങൾ നേടിയെടുക്കുന്നതിനുള്ള പരിശ്രമവും സന്നദ്ധതയും ആണ് നമ്മുടെ ഭാഗത്തുനിന്നുണ്ടാകേണ്ടത്.

മാനവ ചരിത്രത്തിലെ അവിസ്മരണീയ കാലഘട്ടം പൂർത്തിയാക്കി പുതിയ നൂറ്റാണ്ടിലേക്ക് കടക്കുമ്പോൾ ക്രൈസ്തവ സമൂഹത്തിന് പുതിയ ദർശനത്തോടെ മുന്നേറാം. പുതിയ നൂറ്റാണ്ടിൽ ക്രൈസ്തവസഭ അതിന്റെ ഉത്തരവാദിത്വങ്ങൾ പൂർണ്ണമായി ഉൾക്കൊണ്ടുകൊണ്ട് വളരും. ഭാരത്തിലും അതിന്റെ പൂർണ്ണതയിലേക്കുള്ള പ്രയാണത്തിലാണ്. ആയതിനു നേരിടേണ്ടി വരുന്ന തടസ്സങ്ങൾ ദൈവതിരുമുമ്പാകെ സമർപ്പിച്ച് കൂടുതൽ ശക്തിയും ഓജസ്സും തേടുകയാണ്.

○


# ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626 ഫോൺ: 0479-312266, 312465

**ഗിവ്സൈറ്റ് പ്രോജക്ട്**

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് കഴിഞ്ഞ വർഷം ആരംഭിച്ചതാണ് 'Give Sight Project'.

സന്മനസ്സുള്ള ആർക്കും 'Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

നേത്രചികിത്സാക്യാമ്പ്: ക്രിസ്റ്റഫൽ ബ്ലൈൻഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്രചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

**ഗിവ് ലൈഫ് പ്രോജക്ട്:**

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാകേന്ദ്രം കൂടി ആരംഭിച്ചിട്ടുണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തി മൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയും തുടർന്ന് ഒരു വർഷത്തെ തുടർപരിപാടികൾക്കുംകൂടി ഏകദേശം 2500/- രൂപ ചിലവുവരും. 2500/- രൂപാ നല്കി താങ്കൾക്ക് ഒരു തലമുറയെ രക്ഷപ്പെടുത്തുവാൻ സാധിക്കും. ഈ തുക ഗഡുക്കളായും അടയ്ക്കാവുന്നതാണ്. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

സന്മനസ്സുള്ള അനേകം വ്യക്തികളുടെ സഹായം ലഭിക്കുന്നതുകൊണ്ട് ഞങ്ങൾക്ക് ഈ രണ്ട് പദ്ധതികളും നന്നായി കൊണ്ടുപോകുവാൻ സാധിക്കുന്നുണ്ട്.

M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689 626

# വിദേശ ബന്ധത്തോടെ സമാധാനം അസാദ്ധ്യം

സി.യു. മാത്യു, കൊച്ചുപുരയ്ക്കൽ

**മലങ്കരസഭയുടെ വിദേശസഭകളുമായുള്ള ബന്ധം സഭയ്ക്ക് നേട്ടം ഉണ്ടാക്കുന്നതിനേക്കാൾ കോട്ടം വരുത്തുകയാണ് ചെയ്തിട്ടുള്ളത്. അതിന് വിദേശികൾ മാത്രമല്ല കുറ്റക്കാർ പിന്നെയോ മലങ്കരസഭയിലെ സ്വാർത്ഥതാത്പര്യക്കാരും അവരുടെ അനുയായികളുമാണെന്നും വ്യക്തം**

മലങ്കരസഭയിൽ 1599–ൽ നടന്ന ഉദയംപേരൂർ സുന്നഹദോസുമുതൽ തുടങ്ങിയ അസമാധാനം 1653–ലെ കൂനൻ കുരിശു സത്യംകൊണ്ട് അവസാനിച്ചു എന്നു കരുതിയിരുന്നെങ്കിലും അത് പലവിധത്തിൽ ഇന്നും തുടരുന്നു. റോമൻ കത്തോലിക്കാ സഭയുമായി മലങ്കരസഭയ്ക്ക് ഉണ്ടായിപ്പോയ ബന്ധമാണ് കൂനൻ കുരിശ് സത്യത്തിന് വഴിതെളിച്ചത്. ആ ബന്ധം മലങ്കരസഭ ഉപേക്ഷിക്കുകയും ചെയ്തു.

പിന്നീട് മലങ്കരസഭ ബന്ധപ്പെട്ടത് അന്ത്യോക്യൻ സഭയുമായാണ്. അത് 1754 -ലെ മാർതോമാ അഞ്ചാമനുമായി അന്ത്യോക്യയിൽനിന്നും വന്ന മാർ ബസ്സേലിയോസുമായി ഉടമ്പടി ഉണ്ടാക്കി അവസാനിപ്പിച്ചു എന്നു കരുതിയിരുന്നെങ്കിലും മാർ ബസേലിയോസിന്റെ സഹായിയായി വന്ന മാർ ഗ്രീഗോറിയോസ് മുഖാന്തിരം മുളന്തുരുത്തി സ്വദേശിയായിരുന്ന നാട്ടുകാരനായ കാട്ടുമങ്ങാട്ട് റമ്പാൻ, മാർ കൂറിലോസ് എന്ന നാമത്തിൽ മെത്രാനായി ഒടുവിൽ അത് വീണ്ടും അസമാധാനത്തിന് കളമൊരുക്കി ഒടുവിൽ അദ്ദേഹത്തിന് ബ്രിട്ടീഷ് കൊച്ചിയിലെ തൊഴിയൂർ പ്രദേശത്ത് സ്ഥലം വാങ്ങി ഗത്യന്തരമില്ലാതെ പോകേണ്ടി വന്നതുകൊണ്ട് തല്ക്കാലം ഒരു സ്വസ്ഥത മലങ്കര സഭയ്ക്ക് ഉണ്ടായി.

1756 മുതൽ 1866 വരെ മലങ്കര സഭയെ നയിച്ചിരുന്ന മാർതോമാ ആറാമൻ സമാധാനത്തെ കരുതി അന്ത്യോക്യൻ സഭയുമായി ഒരു വ്യവസ്ഥചെയ്തു തന്മൂലം അതുവരെ കാത്തുസൂക്ഷിച്ചുവന്നിരുന്ന മലങ്കര മെത്രാന്റെ മാർതോമാ നാമം ഉപേക്ഷിക്കുവാനും ദീവാന്നാസിയോസ് എന്ന നാമം സ്വീകരിയ്ക്കാനും ഇടയായി ഈ ഉപേക്ഷിക്കപ്പെട്ട നാമം പിന്നീട് മലങ്കര സഭയിൽ ഒരു വിഭാഗം അഭിപ്രായ വ്യത്യാസം മൂലം മാതൃസഭയെ ഉപേക്ഷിച്ചു പോയപ്പോൾ ആ നാമം സ്വീകരിപ്പാൻ ഇടവന്നു എന്നത് സങ്കടകരമായ വസ്തുതയാണ്.

അടുത്ത ആഘാതം മലങ്കര സഭയ്ക്ക് ഉണ്ടായത് സി.എം.എസ്. മിഷനറിമാരുമായുള്ള സഭയുടെ സ്നേഹവും സംസ്സർഗവുമാണ്. പ്രോട്ടസ്റ്റന്റ് വിശ്വാസം മലങ്കര സഭാവിശ്വാസികളിലേക്കു കടത്തിവിടാനിടയായെന്നു മാത്രമല്ല ആദ്യം ഉണ്ടായിരുന്ന മൈത്രികുറെ നാളുകൾക്കുശേഷം ശത്രുതയായിതീരുകയും ഫലമോ സഭയുടെ സ്വത്തുക്കളും, കുറെ സഭാംഗങ്ങളും സഭയ്ക്ക് ശാശ്വതമായി നഷ്ടപ്പെട്ടു. കോട്ടയത്തെ സി.എം.എസ്. ഹൈസ്കൂൾ ഇപ്പോൾ സ്ഥിതിചെയ്യുന്ന സി.എൻ.ഐ. എന്നറിയപ്പെടുന്ന വസ്തുക്കളും മൺഡ്രോതുരുത്തും കൊടുത്ത് ഭാഗിച്ചുപിരിയേണ്ടിവന്നു. മാവേലിക്കര പടിയോലയും കൊച്ചിൻ അവർഡ് എന്നറിയപ്പെടുന്ന സംഭവങ്ങളും അതിന്റെ ഫലമായുണ്ടായതാണ്.

വട്ടിപ്പണം. ആറാം മാർതോമായുടെ കാലത്ത് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യഘട്ടത്ത് അതായത് 1808–ൽ മാർതോമാ ആറാമനായിരുന്ന ദീവന്യാസിയോസ് നിത്യകടമായി ഈസ്റ്റ് ഇൻഡ്യാകമ്പനിയെ പലിശയ്ക്ക് ഏല്പിച്ച തുകയാണ്. അങ്ങനെ പലിശയ്ക്ക് ഇട്ട തുകയായതു കൊണ്ടാണ് വട്ടിപ്പണം എന്ന് അറിയപ്പെടുന്നത്. അത് സഭയ്ക്ക് ഒരു നിത്യ ഭാരമായിരിക്കുവാൻ ഇടയായി. ഈ തുകയുടെ പലിശ തിരുവിതാംകൂർ ഖജനാവിൽനിന്നും വാങ്ങുന്നതിനെ സംബന്ധിച്ചുള്ള വ്യവസ്ഥ വ്യക്തമായി കൊച്ചിൻ അവർഡു പ്രകാരം 1840–ൽ നിലവിൽവന്നു. ഇതിൻപ്രകാരം ഒരു മെത്രാപ്പോലീത്തായും, ഒരു വൈദികനും, ഒരു അത്മായക്കാരനും കൂടി വേണം പലിശ വാങ്ങുവാൻ ഇത് മലങ്കര സഭ പിടിച്ച ഒരു പുലിവാലാണ്. കാരണം യഥാർത്ഥ സ്ഥാനികളെ നിർണ്ണയിക്കുന്നതിൽ നൂറ്റാണ്ടുകൾ വ്യവഹാരത്തിന് ഇറങ്ങേണ്ടിവന്നു. കൂടാതെ ഇന്നും ആയതിനുള്ള വ്യവഹാരം 21–ാം നൂറ്റാണ്ടിലേക്ക് കടക്കുമ്പോഴും സഭ അഭിമുഖീകരിച്ചുകൊണ്ടിരിക്കുകയാണ്. സി.എം.എസ്. കാരുമായി വിടപറഞ്ഞെങ്കിലും അവരുടെ നവീകരണ സ്വഭാവം പില്ക്കാലത്ത് ശക്തിപ്പെട്ടതിന്റെ ഫലമായി നവീകരണക്കാർ പാലക്കുന്നത്ത് മാത്യൂസ് അത്താനാസിയോസിനെ അന്ത്യോഖ്യായിൽ അയച്ച് മേല്പട്ടക്കാരനായി വന്നു. അതും മറ്റൊരു വ്യവ

ഹാരത്തിനു വഴിതെളിച്ചു. അവസാനം മാർതോമാ സഭ രൂപംകൊണ്ട് മാതൃസഭയെ ത്യജിച്ച് വേർപെട്ടുപോയി. അതുകൊണ്ടും കലഹവും വ്യവഹാരവും അവസാനിക്കുന്നില്ല.

ഒരു പിളർപ്പുകൂടി സഭയ്ക്ക് നേരിടേണ്ടി വന്നത് സഭയുടെ എല്ലാമെന്ന് കരുതിയിരുന്ന എം.എ.ക്കാരൻ മെത്രാപ്പോലീത്താ മാർ ഈവാനിയോസ് നൂറ്റാണ്ടുകൾക്കു മുമ്പ് മലങ്കരസഭയുടെ വീരപുത്രൻമാർ എടുത്ത സത്യത്തിനു വിരോധമായി റോമൻ കത്തോലിക്കാസഭയെ ആശ്ലേഷിച്ചതു വഴിയാണ്. അതിന് അദ്ദേഹത്തെ പ്രേരിപ്പിച്ച ചേതോവികാരങ്ങൾ ഏതെന്ന് വിശകലനം ചെയ്യുന്നില്ലെങ്കിലും സ്വാർത്ഥ താത്പര്യം ആയിരുന്നുവെന്നത് വ്യക്തമാണ്. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ അന്ത്യോഖ്യാ റീത്ത് ഉണ്ടായി.

20-ാം നൂറ്റാണ്ടിൽ സഭയ്ക്ക് നേതൃത്വം കൊടുത്തിരുന്ന എം.ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ കാലത്ത് നവീകരണക്കാരോട് പോരാടുന്നതിനും അന്ത്യോഖ്യാ പാത്രിയർക്കീസുമായി ബന്ധം പുലർത്തേണ്ടിവന്നു.

അന്നത്തെ പാത്രിയർക്കീസിൽനിന്നും പുലിക്കോട്ടിൽ തിരുമേനിയും സ്ഥാനമേല്ക്കേണ്ടിവന്നത് മലങ്കര സഭ പിടിച്ച അടുത്ത പുലിവാലാണ്. അത് പരിഹരിക്കുന്നതിലേക്ക് ഒരു നൂറ്റാണ്ടിലധികം നിയമയുദ്ധം നടത്തേണ്ടി വന്നത് നാം വിസ്മരിക്കുകയില്ല. സഭയുടെ അഖണ്ഡതയും സ്വാതന്ത്ര്യവും ഭരണക്രമീകൃത വ്യവസ്ഥകളും ഉണ്ടാക്കുന്നതിനും മലങ്കര സഭയെ പ്രേരിപ്പിച്ചതാണ് ഒരു നൂറ്റാണ്ടിലധികം വ്യവഹാരത്തിന് പുറപ്പെടേണ്ടി വന്നത് അത് അവസാനം 1995 ജൂൺ മാസത്തിൽ ഉണ്ടായ ഇൻഡ്യൻ പരമോന്നത നീതിപീഠത്തിലെ തീർപ്പുകൊണ്ട് അവസാനിച്ചു. എന്നാൽ അതും മലങ്കര സഭയിലെ ഒരു വിഭാഗം അനുസരിക്കാതെ സ്വാർത്ഥതാത്പര്യം പരിരക്ഷിക്കുന്നതിനും ശഠിക്കുന്നതിനും മുതിരുന്നതുകൊണ്ട് ശാശ്വത സമാധാനം കൈവരുവാൻ പ്രയാസമാണ്. തന്നെയുമല്ല. പ. അന്ത്യോഖ്യാ പാത്രിയർക്കീസ് സുപ്രീം കോടതിവിധിയെയും ഭരണഘടനയെയും അതിലംഘിക്കുവാൻ ശ്രമിക്കുകയും ചെയ്തതിനാലും കൂടിയാകുന്നു. മലങ്കര സഭയുടെ കഴിഞ്ഞ നൂറ്റാണ്ടുകളിലെ ചരിത്രം പരിശോധിച്ചാൽ വ്യവഹാരം കൂടാതെ സമാധാനം നിലനിർത്തണമെന്നുള്ള ആഗ്രഹം മലങ്കരസഭയ്ക്ക് ഉണ്ടായിരുന്നു എന്ന് പലവിധത്തിൽ കാണുവാൻ സാധിക്കും.

സഭയിൽ സമാധാനം ഉണ്ടാക്കുവാനായി വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസ് തിരുമേനി ശീമാ യാത്രയ്ക്കു പുറപ്പെട്ടു. സഭയിൽ സമാധാനം നിലനിർത്തുവാൻ തക്കവണ്ണം ഉള്ള കല്പനയുമായി പാത്രിയർക്കീസിന്റെ പ്രതിനിധിയെന്ന നിലയിൽ മാർ യൂലിയോസ് മെത്രാപ്പോലീത്തായെ പാത്രിയർക്കീസ് മലങ്കര സഭയിലേക്ക് അയച്ചു ആ കല്പന വെളിച്ചം കണ്ടില്ല, സമാധാനം ഉണ്ടായില്ല. മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ എത്തി സമാധാനം ഉണ്ടായില്ല കാരണം മലങ്കരയിലെ ഒരു വിഭാഗം ജനങ്ങൾ സമാധാനത്തിന് എതിരായിരുന്നു.

ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ശീമായാത്രയ്ക്ക് ഒരുമ്പെട്ടു ശീമായിൽ എത്തി വ്യവസ്ഥകൾക്കു വിധേയമായി സമാധാനം നിലനിർത്തുവാൻ യത്നിച്ചു. പക്ഷേ, നടന്നില്ല. ചിങ്ങവനം ആലുവാ വട്ടമേശസമ്മേളനങ്ങൾക്കു വഴിയൊരുക്കി അവിടെ എല്ലാം ഉണ്ടായത് മലങ്കര സഭയുടെ ആഗ്രഹത്തിനെതിരായി ഒരു വിഭാഗം സ്വാർത്ഥ താത്പര്യക്കാരുടെ മർക്കടമുഷ്ടിയാണ്. തന്മൂലം വ്യവഹാരങ്ങൾ തുടർന്നു. ഇന്നും മലങ്കരസഭ സമാധാനത്തിന് ഒരുക്കമാണ്. പക്ഷേ, സഭയുടെ സ്വാതന്ത്ര്യവും ഭരണക്രമീകരണങ്ങളും ദുർബലപ്പെടുത്തിക്കൊണ്ട് സമാധാനം നിലനിർത്തുവാൻ ആരും ആഗ്രഹിക്കുകയില്ല.

20-ാം നൂറ്റാണ്ടിൽ സഭ ധീരമായി നേരിട്ടത് സഭയുടെ സ്വതന്ത്രമായ നിലനില്പിനുവേണ്ടി മലങ്കരയിൽ സ്ഥാപിക്കപ്പെട്ട കാതോലിക്കേറ്റിന്റെ സാധുതയും സ്ഥിരീകരിക്കപ്പെടുന്നതിനുവേണ്ടിയാണ് പണനഷ്ടവും കഷ്ടപ്പാടും അതിനുവേണ്ടി സഹിക്കേണ്ടി വന്നാലും അത് നഷ്ടമല്ല. പിന്നയോ നേട്ടമാണ്. 1958-ലെ സുപ്രീംകോടതി വിധിക്കുശേഷം സഭയിൽ സമാധാനം ഉണ്ടായെങ്കിലും പന്ത്രണ്ടു വർഷങ്ങൾക്കു ശേഷം വീണ്ടും കലഹത്തിലേയ്ക്കു കടന്നു. കാരണം ആ സമാധാനംകൊണ്ട് അസന്തുഷ്ടരായ മലങ്കര സഭയുടെ കുറെ ആളുകളുടെ സ്വാർത്ഥതാത്പര്യം അന്ത്യോഖ്യൻ പാത്രിയർക്കീസിനെ പ്രേരിപ്പിച്ചതിന്റെ ഫലമായിട്ടാണ്.

ഇവയിൽ നിന്നെല്ലാം വ്യക്തമാകുന്ന വസ്തുത മലങ്കരസഭയുടെ വിദേശസഭകളുമായുള്ള ബന്ധം സഭയ്ക്ക് നേട്ടം ഉണ്ടാക്കുന്നതിനേക്കാൾ കോട്ടം വരുത്തുകയാണ് ചെയ്തിട്ടുള്ളത്. അതിന് വിദേശികൾ മാത്രമല്ല കുറ്റക്കാർ പിന്നെയോ മലങ്കരസഭയിലെ സ്വാർത്ഥതാത്പര്യക്കാരും അവരുടെ അനുയായികളുമാണെന്നും വ്യക്തം. ❑

## സമയത്തിന്റെ വിലയറിയാൻ

ഒരു വർഷം..... വാർഷിക പരീക്ഷയിൽ തോറ്റ വിദ്യാർത്ഥിയോടു ചോദിക്കുക

ഒരു മാസം..... മാസം തികയുന്നതിനുമുമ്പു പ്രസവിച്ച അമ്മയോട്....

ഒരു ആഴ്ച..... ഒരു ആഴ്ചപ്പതിപ്പ് പ്രസിദ്ധപ്പെടുത്തുന്ന പ്രസാധകനോട്...

ഒരു ദിവസം..... പല മക്കളുള്ള ഒരു തൊഴിലാളിയോട്....

ഒരു മണിക്കൂർ ..... കാമുകനെ കാത്തിരിക്കുന്ന കാമുകിയോട്......

ഒരു മിനിട്ട് ...... അല്പംകൊണ്ട് വണ്ടികിട്ടാത്ത ഒരു യാത്രക്കാരനോട്......

ഒരു സെക്കന്റ് ...... ആപത്തിൽനിന്നും രക്ഷപ്പെട്ട ഒരുവനോട്....

ഒരു അർദ്ധ സെക്കന്റ്.... ഒളിംപിക്സിൽ വെള്ളിമെഡൽ കിട്ടാനിടയായ ഒരു അഭ്യാസിയോട്

സമ്പാദകൻ എം.സി. വറുഗീസ്, ആലുവ

# സൂചിക്കുഴൽ വാതിലും മേൽക്കൂരയും: മധ്യപൗരസ്ത്യ ജീവിതപശ്ചാത്തലത്തിൽ

ജോസ് കുര്യൻ പുളിയേരിൽ

വി. വേദപുസ്തകത്തിലെ പ്രത്യേകിച്ച് പുതിയ നിയമത്തിലെ പരാമർശങ്ങൾക്ക് അതിന്റേതായ അർത്ഥത്തിൽ മനസ്സിലാക്കണമെങ്കിൽ, വേദഗ്രന്ഥങ്ങൾ വിരചിതമായ ദേശത്തിലെ പല കാര്യങ്ങളും കൂടി നാം വ്യക്തമായി മനസ്സിലാക്കേണ്ടിയിരിക്കുന്നു. വി. മത്തായിയുടെ സുവിശേഷം 13-ാം അദ്ധ്യായം 24-ാം വാക്യത്തിൽ നമ്മുടെ കർത്താവ് "ധനവാൻ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നത് ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതിനേക്കാൾ പ്രയാസ്സമായിരിക്കും" എന്ന് പറയുന്ന ഭാഗം വായിക്കുമ്പോൾ സാധാരണഗതിയിൽ അവ്യക്തതകളാണ് ധൃതഗതിയിൽ മുന്നിൽ അവതരിക്കുക. ഈ വേദഭാഗത്തിന്റെ പശ്ചാത്തലം മനസ്സിലാക്കാതെയുള്ള വിഭിന്നരീതിയിലുള്ള വ്യാഖ്യാനങ്ങൾ നമ്മൾ പലരിൽനിന്നും പല സാഹചര്യങ്ങളിലായി ശ്രവിച്ചിട്ടുണ്ട്. ഗ്രഹിച്ചിട്ടുമുണ്ട്. എന്നാൽ സത്യം എന്താണെന്ന് മനസ്സിലാക്കി വേദഭാഗം ഹൃദിസ്ഥമാക്കേണ്ടത് ആവശ്യാപേക്ഷിതമായ സംഗതിയത്രേ. ഇന്നും അറബിനാടുകളിൽ നിലനില്ക്കുന്ന സംസ്ക്കാരവും, വി. വേദപുസ്തകം വിരചിതമായ സ്ഥലങ്ങളിലെ സംസ്ക്കാരവും ഏതാണ്ട് ഒരുപോലെതന്നെയാണ്. അറബി സംസ്ക്കാരത്തോടും ജീവിതരീതികളോടുമുള്ള സുദീർഘ പരിചയമാണ് ഈ ലേഖനമെഴുതുവാൻ എന്നെ പ്രേരിപ്പിച്ചത്. ഒട്ടകത്തെ ഒരു പ്രധാന യാത്രാസങ്കേതമായി വിനിയോഗിച്ച് തുടങ്ങിയ കാലംമുതൽ നിലനില്ക്കുന്ന ഒരു ആചാരമാണ് മനുഷ്യൻ മാത്രം പ്രവേശിക്കേണ്ടുന്ന സ്ഥലങ്ങളിൽ ഒട്ടകത്തിന് പ്രവേശന നിയന്ത്രണമേർപ്പെടുത്തുവാൻ പ്രധാന കവാടത്തിന്റെ വാതിൽപടിമേൽ തന്നെ ഒരു മനുഷ്യന് കഷ്ടിച്ച് കുനിഞ്ഞ് കടക്കാൻ മാത്രം കഴിയുന്നതും ഒട്ടകം എത്രമാത്രം ശരീരം ഒതുക്കുകയും കുനിയുകയും ചെയ്താൽ തന്നെയും, അതിന്റെ മുതുകിലെ കൂന് മുഖാന്തിരമായി ഒട്ടകത്തിന് അകത്ത് പ്രവേശിപ്പാൻ കഴിയാത്തതുമായ ഒരു വാതിൽ തീർത്തിരുന്നു എന്നുള്ളത്. ഇപ്രകാരമുള്ള വാതിലുകൾ ഭവനങ്ങൾക്ക് മാത്രമല്ലാ ഈ മൃഗത്തിന് പ്രവേശനം നിഷിധമായ എല്ലാ കേന്ദ്രങ്ങളിലും ഉണ്ടായിരുന്നു എന്നുള്ളതാണ് പ്രത്യേകത. യെറുശലേം ദേവാലയത്തിലും, യെറുശലേം കോട്ടവാതിലുകളിലും ഇപ്രകാരമുള്ള വാതിലുകൾ ഉണ്ടായിരുന്നു. ഈ വാതിലുകൾക്ക് സൂചിക്കുഴൽ വാതിൽ എന്നാണ് പരക്കെ അറിയപ്പെട്ടിരുന്നത്. ഇപ്രകാരമുള്ള ഒരു വാതിലിൽ കൂടി ഒട്ടകത്തിന് ഒരിക്കലും കടക്കാൻ സാധിക്കാത്തതിന് തുല്യമാണ് ധനവാന്റെ സ്വർഗ്ഗരാജ്യപ്രവേശനത്തിനുള്ള അസാദ്ധ്യതയെന്നാണ് നമ്മുടെ കർത്താവ് മേല്പറഞ്ഞ വേദഭാഗത്ത് വ്യക്തമാക്കുന്നത്. അല്ലാതെ സൂചിക്കുഴലിലൂടെ നൂലിന് പകരം വടം കടത്താൻ സാധിക്കില്ലെന്നും മറ്റുമുള്ള വ്യാഖ്യാനങ്ങൾ നിരർത്ഥകങ്ങളാണ്.

ഇത്തരം വാതിലുകൾ ഈ അടുത്ത കാലംവരെ അറബി ഭവനങ്ങളുടെ പ്രധാന കവാടങ്ങളിലുണ്ടായിരുന്നു. ഇന്ന് ആധുനികതയുടെ അതിപ്രസരം അറബി സംസ്ക്കാരത്തെയും കീഴടക്കുവാൻ തുടങ്ങിയപ്പോൾ ഇവയുടെ ഉപയോഗം അപ്രത്യക്ഷമായി തുടങ്ങി. ഇന്ന് ഒട്ടകങ്ങളെ യാത്രാവാഹനങ്ങൾക്ക് പകരമായി വിനിയോഗിക്കാത്തതും സൂചിക്കുഴൽ വാതിലിന്റെ അപ്രത്യക്ഷതയ്ക്ക് കാരണമാവാം.

നമ്മുടെ നാട്ടിലെ പഴയ പള്ളികളുടെ പടിഞ്ഞാറേ വാതിലുകളിൽ ഇപ്രകാരമുള്ള ചെറിയ വാതിലുകൾ ഉണ്ടായിരുന്നതായി പാരമ്പര്യം സാക്ഷിക്കുന്നു. ആദ്യകാലങ്ങളിലൊക്കെ നമ്മുടെ വിശ്വാസികൾ പടിഞ്ഞാറ് വശത്തെ കവാടത്തിലെ സൂചിക്കുഴൽ വാതിലിലൂടെ സർവ്വശക്തന്റെ തിരുസന്നിധിയിലേക്കെന്ന ബോധത്തോടെ തലവണങ്ങി (കുനിഞ്ഞ്) ഗർവ്വും സ്വയചിന്തയും' താഴ്ത്തി വിനീതഭാവത്തോടെ പ്രവേശിക്കണമെന്നായിരുന്നു ശ്രേഷ്ഠരായ സഭാപിതാക്കന്മാർ പഠിപ്പിച്ച് പോന്നിരുന്നത്. കാലത്തിന്റെ കുത്തൊഴുക്കിൽ ഈ പരിപാവന ആശയവും, നടപടിയും നമുക്ക് അന്യമായി. നിരാലംബമായി നിഷ്ക്രിയത്വത്തിലേക്ക് ആണ്ട്പോയ അർത്ഥവത്തും, ആശയസമ്പന്നവുമായ ഈ ആശയവും നടപടിയും വീണ്ടെടുക്കുന്നതിനേപ്പറ്റി ഇന്നത്തെ തലമുറ ഗൗരവമായി ചിന്തിക്കേണ്ടതാണ്.

ഇതേപോലെതന്നെ അവ്യക്തതനിറഞ്ഞ ഒരു വേദഭാഗമാണ് വി. മത്തായിയുടെ സുവിശേഷം 4-ാം അദ്ധ്യായം 24-ാം വാക്യത്തിൽ പ്രതിപാദിക്കുന്ന പക്ഷവാതക്കാരനെ സൗഖ്യമാക്കിയ സംഭവം വിവരിക്കുന്ന വേദഭാഗം. അക്കാലങ്ങളിലെ ഭവനങ്ങൾ നാല് ഭിത്തികളിന്മേൽ കുറുകെയും നെടുകെയും നിരത്തിയ ബലമേറിയ മരക്കമ്പുകളിൽ മീതെയോ മരക്കഷണങ്ങൾക്ക് മീതെയോ പലകകൾ നിരത്തി അതിന്മീതെ മണ്ണും ചെളിയും കുഴച്ച് തേച്ച മേല്ക്കൂരയോട് കൂടിയതായിരുന്നു അധികവും. അത്യുഷ്ണകാലങ്ങളിലെ രാത്രികളിൽ കാറ്റ് കടന്ന് വരുന്നതിന് വേണ്ടി മേൽക്കൂരയിലെ മണ്ണ് മാറ്റി പലക തീർക്കുന്ന പതിവും ഇവർക്കുണ്ടായിരുന്നു. അതുകൊണ്ടാണ് പക്ഷവാതക്കാരനെ വഹിച്ചുകൊണ്ട് വന്ന നാല് വിശ്വാസികൾ ജനപ്പെരുപ്പംമൂലം യേശുതമ്പുരാന്റെ സന്നിധിയിൽ എത്താൻ കഴിയാതെ വന്നപ്പോൾ മേൽക്കൂര പൊളിച്ച് കട്ടിലോടുകൂടി രോഗിയെ യേശുതമ്പുരാന്റെ സന്നിധിയിൽ സമർപ്പിക്കുവാൻ ശ്രമിച്ചതും, പ്രസ്തുത ശ്രമത്തിൽ വിജയിച്ചതും. അറബി രാജ്യങ്ങളുടെ സമ്പൽസമൃദ്ധി ഇന്നത്തെ നിലയിലാകുന്നതിനുമുമ്പ് ഇത്തരം വീടുകൾ അറബിനാടുകളിൽ സമൃദ്ധിയായി കണ്ടിട്ടുണ്ട്. ഇന്നും ഉൾപ്രദേശങ്ങളിൽ ചുരുക്കമായെങ്കിലും ഇത്തരം വീടുകൾ നിലനില്ക്കുന്നുണ്ട്. പക്ഷവാദക്കാരനെ സൗഖ്യമാക്കിയ സംഭവം പഠനവിഷയമാക്കുമ്പോൾ നാല് പേർ കൂടി ഒരു ഭവനത്തിന്റെ മേൽക്കൂര തല്ലിത്തകർത്ത അക്രമരംഗവും തല്ലിപ്പൊളിക്കുന്നതിന്റെ ഭയാനകശബ്ദവും സംഭ്രമജനകമായ മറ്റ് ചിന്തകളുമാവാം സാധാരണക്കാരിൽ ഉടലെടുക്കുക. വീട് എന്ന് ഇക്കാലത്ത് പറയുമ്പോൾ ഒരു കോൺക്രീറ്റ് സൗധം എന്ന ചിത്രമാകും മനസ്സിൽ സാധാരണഗതിയിൽ ഓടിയെത്തുക. കർത്താവിന്റെ കാലത്തെ ഭവനങ്ങളുടെ ഒരു ഏകദേശരൂപം മനസ്സിലാക്കി ഈ വേദപാഠം മനസ്സിലാക്കുമ്പോൾ, എത്രമാത്രം ഹൃദ്യവും അനുഭവവേദ്യവുമാകും പ്രസ്തുത പഠനം.



# കസിനെ വിവാഹം കഴിക്കാമോ?

ഫാ. ഒ. തോമസ്

**ചോദ്യം:** *ഞാൻ ഒരു പ്രഫഷണൽ കോഴ്സ് വിദ്യാർത്ഥിനിയാണ്. ഇന്നുവരെയുള്ള ജീവിതത്തിൽ ദൈവം എന്നെ വളരെയധികം അനുഗ്രഹിച്ചതിന് എപ്പോഴും നന്ദിയോടെ തന്നെ സ്തുതിക്കുകയും "അവിടുത്തെ ഇഷ്ടം എന്നിൽ നിറവേറ്റണമേ" എന്ന് എന്നും ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.*

*യേശുവിന്റെ അനുഗ്രഹങ്ങളെക്കുറിച്ച് പറഞ്ഞും ദൈവിക അനുഭവങ്ങൾ പങ്കിട്ടും, പരസ്പരം വിഷമങ്ങൾ പങ്കുവച്ച് പ്രാർത്ഥിക്കുകയും ചെയ്ത്, ഞാനും ഒരു കസിനും വളരെയധികം അടുത്തുപോയി. ദൈവം തന്നെയാണ് ഞങ്ങളെ അടുപ്പിച്ചതെന്നാണ് ഞങ്ങളുടെ ഉറച്ച വിശ്വാസം, അവിടുന്ന് ഞങ്ങളെ ഭാവിയിൽ ഒരുമിച്ചാക്കും എന്നും വിശ്വസിച്ച് പ്രാർത്ഥിക്കുന്നു.*

*വി. സഭയിലെ നോമ്പും അനുഷ്ഠാനങ്ങളും വിശ്വസിച്ച് ഞാൻ ആചരിച്ച് ജീവിക്കുന്നു. എന്നാൽ "വിരോധിക്കപ്പെട്ട ബന്ധങ്ങളിലും മുറകളിലും വിവാഹം കഴിക്കരുത്" എന്ന് ഒരു കല്പന വി. സഭയ്ക്ക് ഉണ്ടല്ലോ. ഒന്നു വിശദമാക്കാമോ? ഇതു ഞങ്ങളെ ബാധിക്കുമോ? വി. സഭ കസിൻസ് തമ്മിലുള്ള വിവാഹം നിഷേധിച്ചിട്ടുണ്ടോ? പഴയനിയമത്തിൽ ജേക്കബ്–റേച്ചൽ ദമ്പതികൾ കസിൻസ് ആകുന്നുവല്ലോ. പരസ്പരം ആത്മാർത്ഥമായി സ്നേഹിക്കുകയും, മാതാപിതാക്കളെ സ്നേഹിക്കുകയും ദൈവത്തിൽ വിശ്വസിക്കയും ചെയ്യുന്ന ഞങ്ങൾക്ക് വിവാഹം കഴിക്കാൻ സാധിക്കുകയില്ലേ? ഞങ്ങൾ എന്തു ചെയ്യണമെന്ന് ബഹു. അച്ചൻ ഉപദേശം തന്നാൽ കൊള്ളാം.*

***എലിസബത്ത്, കോട്ടയം***

**ഉത്തരം:** ഈ ചോദ്യം എനിക്കു ലഭിച്ചിട്ട് കുറച്ചുനാളായി. 'കസിൻസിന്റെ' വിവാഹം അനുവദിക്കാത്തതിന്റെ ഒരു ചരിത്രപശ്ചാത്തലം അന്വേഷിച്ചെങ്കിലും കാര്യമായ അറിവു ലഭിച്ചിട്ടില്ല. 'കസിൻസ്' എന്നുപറയുമ്പോൾ എത്ര തലമുറയായി എന്ന് നിങ്ങളുടെ കത്തിൽ വ്യക്തമല്ല. പിതൃവഴിയിൽ 6 തലമുറയും, മാതൃവഴിയിൽ 5 തലമുറയും കഴിഞ്ഞേ വിവാഹം കഴിക്കാവൂ എന്നാണ് നിലവിലുള്ള നിയമം. സഹോദരങ്ങൾ രണ്ടാം തലമുറയും, അവരുടെ മക്കൾ മൂന്നാം തലമുറയുമെന്ന നിലയിലാണ് കണക്കു കൂട്ടുന്നത് എന്നു തോന്നുന്നു. ഏതായാലും പഴയ നിയമത്തിലെ പല നിയമങ്ങൾക്കും പുതിയനിയമത്തിൽ മാറ്റമുണ്ടായിട്ടുണ്ട്. വിശ്വാസികൾ പുതിയ നിയമത്തിന്റെ അടിസ്ഥാനത്തിൽ സഭ നിശ്ചയിച്ചിരിക്കുന്ന തീരുമാനങ്ങൾ അനുസരിക്കാൻ കടപ്പെട്ടവരാണല്ലോ. പഴയ നിയമത്തിൽ 'കസിൻസിന്റെ' വിവാഹത്തോടൊപ്പം ബഹുഭാര്യത്വവും, ഭാര്യയുടെ ദാസിയെ വെപ്പാട്ടിയായി വെക്കാനുള്ള സ്വാതന്ത്ര്യവും ഒക്കെയുണ്ടായിരുന്നു. പുതിയ നിയമസഭ ഇതൊക്കെ മാറ്റി ഒരു ഭർത്താവിന് ഒരു ഭാര്യ എന്നും മരണംകൊണ്ടല്ലാതെ ബന്ധം വേർപ്പിരിക്കരുതെന്നു നിശ്ചയിച്ചു. വിവാഹത്തെ സംബന്ധിച്ച് ഏക ഭാര്യാഭർത്തൃബന്ധമെന്നത് ലോകത്തിന് ഉറപ്പായി നിയമം നല്കിയത് പൊതുവേ ക്രൈസ്തവസഭയാണ്. മറ്റ് എല്ലാ പുരാതന സമൂഹങ്ങളിലും ബഹുഭർത്തൃത്വവും, ബഹുഭാര്യത്വവും. മുറപ്പെണ്ണും (കസിൻസ്) ബന്ധവുമൊക്കെ നിലവിലിരുന്നു. ഇന്നും അത് പിന്തുടരുന്ന സമൂഹങ്ങളുണ്ട്.

അടുത്ത ബന്ധത്തിലുള്ളവരുടെ വിവാഹത്തിൽ മന്ദബുദ്ധികൾ ജനിക്കാൻ കൂടുതൽ സാദ്ധ്യതയുണ്ടെന്ന് വൈദ്യശാസ്ത്രം വെളിപ്പെടുത്തിയിട്ടുണ്ട്. ഈ അടിസ്ഥാനത്തിൽ 'കസിൻസ്' തമ്മിലുള്ള വിവാഹം ആരോഗ്യകരമല്ലാ എന്ന് അവർ അഭിപ്രായപ്പെടുന്നു. ക്രിസ്തീയ പശ്ചാത്തലത്തിൽ ഇതിനുള്ള വിലക്ക് മറ്റൊരു രീതിയിൽ വന്നതായിരിക്കാം. ലൈംഗികത, ജീവിതത്തിൽ പ്രത്യേകിച്ചും യൗവനത്തിൽ ശക്തമായ ഒരു വികാരമാണ്. അതിനെ മാംസബന്ധത്തിന്റെ നിലവാരത്തിൽനിന്ന് ഉയർത്തണമെന്ന് വിവേകബുദ്ധിയുള്ളവർ നിശ്ചയിച്ചു. ജന്തുലോകത്തിൽ സഹോദരീസഹോദര മാതൃപുത്ര, പിതൃപുത്രി ലൈംഗിക ബന്ധങ്ങളൊന്നും വിലക്കപ്പെട്ടിട്ടല്ലോ? മനുഷ്യനിലെ ലൈംഗികത അത്തരത്തിൽ താഴാതെ പോകാനായിട്ടായിരിക്കണം പല വിലക്കുകളും ഏർപ്പെടുത്തിയത്. മനുഷ്യർ കൂട്ടുകുടുംബങ്ങളായി ജീവിച്ചിരുന്ന കാലഘട്ടങ്ങളിൽ സഹോദരങ്ങളുടെ മക്കൾ തമ്മിൽ വിവാഹം അനുവദിച്ചിരുന്നാൽ യൗവനത്തിൽ അവരുടെ ആകർഷണീയതയിൽ ലൈംഗികചിന്തകളും കടന്നുകൂടാൻ സാദ്ധ്യതയുണ്ട്. അത്തരത്തിൽ ഒരു ചിന്തയേ വരാതിരിക്കാനായിരിക്കണം നാലഞ്ചുതലമുറകൾ വരെ വിവാഹബന്ധം പാടില്ല എന്ന് തീരുമാനിക്കാൻ ഇടയായത്.

**തെറ്റും ശരിയും നിശ്ചയിക്കാൻ നാംതന്നെ മാനദണ്ഡങ്ങൾ നിശ്ചയിച്ചാൽ പ്രതിയും ന്യായാധിപനും ഒരാൾതന്നെ ആകുന്ന അവസ്ഥയായിരിക്കും. അതിനാൽ ഈ കാര്യത്തിൽ നിങ്ങൾ തന്നെ വിധിതീർപ്പുകല്പിക്കാതെ സഭയുടെ കല്പന ശരിയാണെന്ന ഒരു മനോഭാവം വളർത്തിയെടുക്കുക.**

വൈകാരികമായി തീവ്രമായ ഒരു ബന്ധം മുറിച്ചുമാറ്റുന്നത് വളരെ പ്രയാസമുള്ളതാണ്. എന്നാലും വിവേകത്തിന്, വികാരം വഴങ്ങിക്കൊടുക്കേണ്ട അനേകം സന്ദർഭങ്ങൾ ഇല്ലേ? ആ വിവേകം ശക്തമാകാതിരിക്കാൻ നിങ്ങൾ ഈ പ്രശ്നത്തെ ആത്മീകരിക്കുന്നു എന്നു തോന്നിപ്പോകുന്നു. ദൈവത്തിൽ വിശ്വസിക്കുകയും, പ്രാർത്ഥനാജീവിതം നയിക്കുകയും ചെയ്യുന്നു എന്നുള്ളതുകൊണ്ട് തെറ്റ് തെറ്റല്ലാതാകുമോ? നിങ്ങളുടെ ബന്ധം ശരിയോ തെറ്റോ എന്ന ഒരു കാഴ്ചപ്പാട് ഉണ്ടാക്കുകയാണ് ആദ്യം വേണ്ടത്. തെറ്റും ശരിയും നിശ്ചയിക്കാൻ നാംതന്നെ മാനദണ്ഡങ്ങൾ നിശ്ചയിച്ചാൽ പ്രതിയും ന്യായാധിപനും ഒരാൾതന്നെ ആകുന്ന അവസ്ഥയായിരിക്കും. അതിനാൽ ഈ കാര്യത്തിൽ നിങ്ങൾ തന്നെ വിധിതീർപ്പുകല്പിക്കാതെ സഭയുടെ കല്പന ശരിയാണെന്ന ഒരു മനോഭാവം വളർത്തിയെടുക്കുക. ചെയ്യുന്ന പ്രവൃത്തി തെറ്റാണെന്ന് ബോധ്യമായാൽ വികാരതീവ്രതയുണ്ടെങ്കിൽപോലും പതുക്കെ അതിനെ അതിജീവിക്കാനൊക്കും. മറിച്ച് വൈകാരികതീവ്രതയുടെ പേരിൽ ഈ ബന്ധം തുടർന്നുകൊണ്ടുപോയാൽ സഭയും ചിലപ്പോൾ വീട്ടുകാരും അംഗീകരിക്കാത്ത ഒരു ബന്ധത്തിലേക്കായിരിക്കാം നിങ്ങൾ പ്രവേശിക്കുന്നത്. ഒരു പക്ഷേ, പില്ക്കാലത്ത് നിങ്ങളുടെ മക്കളും നിങ്ങളുടെ ബന്ധത്തെ അവിഹിതമെന്ന് കാണുകയില്ലെന്ന് എന്താണുറപ്പ്? ചുരുക്കത്തിൽ നിങ്ങളുടെ അടുപ്പത്തെ സഹോദര സഹോദരീ സ്നേഹത്തിന്റെ നിലവാരത്തിലേക്ക് ഉയർത്തുന്നതായിരിക്കും നല്ലത്. നിങ്ങൾ രണ്ടുപേരും തുറന്ന് സംസാരിച്ച് ഒരു തീരുമാനത്തിലെത്തുക. നിങ്ങൾക്കു തനിയെ അതിനു സാധിക്കുന്നില്ലെങ്കിൽ ക്രിസ്തീയ മൂല്യബോധമുള്ള ഒരു കൗൺസലറുടെ സഹായം തേടുന്നത് ഉചിതമായിരിക്കും.

# പറുദീസ ലഭിച്ച കള്ളനോടൊപ്പം അല്പനേരം

നൈനാൻ കുഞ്ഞ്, ഇലഞ്ഞിമറ്റം

എന്റെ സ്നേഹമയിയായ മാതാവിന്റെ മുഖം ഞാൻ മറന്നുപോയിരിക്കുന്നു... വാത്സല്യനിധിയായ എന്റെ പിതാവിന്റെ രൂപവും ഞാൻ മറന്നുപോയിരിക്കുന്നു. അവർ എന്നെ വിളിച്ചിരുന്ന ചെല്ലപ്പേര് എന്തായിരുന്നു? അവരുടെ കൈകളിൽ പിടിച്ച് ദേവാലയത്തിലേക്കു പോയ വഴി ഏതായിരുന്നു...? എല്ലാം ഞാൻ മറന്നുപോയിരിക്കുന്നു.

മാതാവിന്റെ മടിയിൽ തലവച്ച്, കഥകൾ കേട്ടുറങ്ങിയ ആ നല്ല നാളുകൾ.. സ്നേഹത്തിന്റെ മാത്രം ഭാഷ അറിയാമായിരുന്ന കൊച്ചു കൂട്ടുകാർ.. ഒച്ചയും ബഹളവും വഴക്കും സ്നേഹവും എല്ലാം ഒത്തൊരുമിച്ചിരുന്ന ആ ചേരിയിൽനിന്നും ഞാൻ എങ്ങനെയാണ് അകന്നുപോയത്!

സ്നേഹത്തിന്റെയും വാത്സല്യത്തിന്റെയും ബന്ധനങ്ങൾ പൊട്ടിച്ചെറിഞ്ഞ് ചീത്തക്കൂട്ടുകാരോടൊപ്പം ഓടി ഒളിച്ചത് ദുഷ്പ്രവർത്തിക്കാരുടെ സങ്കേതത്തിലായിരുന്നു.

ബാല്യം അസ്തമിക്കുന്നതിനുമുമ്പു തന്നെ ദുർമാർഗ്ഗികളോടൊത്തുള്ള സഹവാസം പുതിയ അനുഭവമായി; ആവേശമായി.

മോഷണക്കുറ്റത്തിനാണ് ആദ്യം പിടിക്കപ്പെടുന്നത്. അന്നുമുതൽ 'കള്ളൻ' എന്ന ഓമനപ്പേരിൽ ഞാൻ അറിയപ്പെട്ടു.

കാലം എത്രവേഗമാണ് നീങ്ങിയത്! ഞാൻ വലിയ മോഷ്ടാവായി, കൊള്ളക്കാരനായി, കൊലപാതകിയായി, ദുർമാർഗ്ഗിയായി. എല്ലാ പൈശാചിക പ്രവർത്തികളും എനിക്കു വിനോദമായി.

അധികാരികളുടെ മുമ്പിലും ന്യായാധിപന്മാരുടെ മുമ്പിലും കുറ്റങ്ങൾ ഏറ്റുപറയുകയും ശിക്ഷയനുഭവിക്കുകയും ചെയ്തു. ശിക്ഷയുടെ കഠിനതകൾ സഹിച്ചിട്ടും മനസ്സുമാറിയില്ല. തടവറയിൽ നിന്നു മോചനം ലഭിക്കുമ്പോൾ വീണ്ടും വലിയ കുറ്റങ്ങൾ ചെയ്തു. അവസാനം എന്നന്നേക്കുമായി പിടിക്കപ്പെട്ടിരിക്കുന്നു. മരണശിക്ഷയ്ക്കു വിധിക്കപ്പെട്ടിരിക്കുന്നു.

ക്രൂശുമരണം!

കൊലപാതകികൾക്കും ദുഷ്പ്രവൃത്തിക്കാർക്കും ലഭിക്കാവുന്ന ഏറ്റവും വലിയ ശിക്ഷ.

ഗോഗുൽത്താമലയുടെ നിറുകയിൽ എനിക്കുചുറ്റും പടയാളികൾ... എന്നോടൊപ്പം മരണശിക്ഷയ്ക്കു വിധിക്കപ്പെട്ടയാൾ ധിക്കാരഭാവത്തോടെ അകലങ്ങളിലേക്കു നോക്കിനില്ക്കുന്നു; ഒരുപക്ഷേ, സംഭവിക്കാൻ പോകുന്ന മരണത്തെ എങ്ങനെ നേരിടണമെന്ന് ചിന്തിക്കയാവാം.

ഞങ്ങൾ ചുമന്നുകൊണ്ടുവന്ന തടിക്കുരിശുകൾക്കരികിൽ രക്തദാഹികളായ ഒമ്പത് കൂർത്തു നീണ്ട ഇരുമ്പാണികൾ...

കുരിശുകൾ നാട്ടുവാനുള്ള മൂന്നു വലിയ കുഴികൾ...

അപ്പോൾ, ക്രൂശുമരണം വിധിക്കപ്പെട്ട മറ്റൊരാൾ കൂടി ഇനി എത്തിച്ചേരാനുണ്ട്.

ആരായിരിക്കും അത്!

സംശയങ്ങൾക്ക് ഉത്തരമെന്നവണ്ണം പടയാളികളിലൊരുവന്റെ പരിഹാസം ഉയർന്നു കേട്ടു. "തച്ചനായ യോസേഫിന്റെ മകൻ രാജാവാണത്രേ... നസ്രായനായ യേശു സ്വയം കുരിശും ചുമന്നുകൊണ്ട് യഹൂദന്മാരുടെ രാജാവ് ഇപ്പോൾ എത്തിച്ചേരും" പുച്ഛത്തോടെ പടയാളികൾ ആർത്തുചിരിച്ചു.

നസ്രായനായ യേശു...

തടവറക്കുള്ളിലെ അന്ധകാരത്തിൽവച്ച് ഏതോ തടവുകാരനിൽനിന്നും യേശുവിനേക്കുറിച്ചു കേട്ട കഥകൾ ഇങ്ങനെയായിരുന്നില്ലല്ലോ!

യേശു പാപികൾക്കു മോചനം കൊടുത്തു, രോഗികളെ സൗഖ്യമാക്കി, വെള്ളത്തെ വീഞ്ഞാക്കി, അങ്ങനെ എന്തെല്ലാം അത്ഭുതങ്ങളാണ് അവനേക്കുറിച്ച് കേട്ടത്!

അത്ഭുതങ്ങൾകേട്ട് വിശ്വസിച്ചെങ്കിലും അവനെ ഒരു നോക്കു കാണുവാൻ ആഗ്രഹിച്ചിരുന്നു.

ക്രിസ്തുവിനുപകരം ബറബാസിനെ മോചിപ്പിച്ചിരിക്കുന്നു...

ക്രിസ്തുവിനുപകരം ബാറാബാസ്! കൊള്ളയും, കൊലയും, വിപ്ലവും നടത്തി ദേശത്ത് അരാജകത്വം സൃഷ്ടിച്ച ബറാബാസിനു മോചനമോ!

ഞാൻ അകലങ്ങളിലേക്ക് നോക്കി. അങ്ങുദൂരെ നഗരം മുഴുവൻ വ്യക്തമായി കാണാം.

മലയുടെ താഴ്‌വാരത്തിലൂടെ ഒരു പുരുഷാരം നടന്നടുക്കുകയാണ്. കുതിരകളുടെ കുളമ്പടിശബ്ദവും ചാട്ടവാറിന്റെ സീൽക്കാരസ്വരവും വ്യക്തമായി കേൾക്കാം.

അട്ടഹാസങ്ങൾ.... പൊട്ടിച്ചിരികൾ....

സ്ത്രീജനങ്ങളുടെ അലമുറകൾ...

ആൾക്കൂട്ടത്തിനുമുമ്പിലായി ഭാരമേറിയ കുരിശും വഹിച്ച് മലകയറി അവൻ നടന്നു വരികയാണ്.

ഗോഗുൽത്തായുടെ നിറുകയിൽ ഞങ്ങൾക്കരികിൽ അവൻ ഇടറിവീണു. ശ്വാസംകിട്ടാതെ അവൻ വീർപ്പുമുട്ടുകയാണ്... അവന് ദാഹിക്കുന്നുണ്ടാകണം. പക്ഷേ, അവന്റെ കണ്ണുകളിൽ വെറുപ്പിന്റെയോ ദേഷ്യത്തിന്റേയോ ലാഞ്ചനപോലും കണ്ടില്ല. ഇവനാരാണ്!

പട്ടാളക്കാർക്ക് തിരക്കായി ഞങ്ങളെ ക്രൂശിൽത്തറയ്ക്കാനുള്ള സമയമായിരിക്കുന്നു. അവർക്കെന്തു സന്തോഷമാണ്!

അവന്റെ വസ്ത്രം അവർ ഊരി മാറ്റി, ചെകിട്ടത്തടിച്ചു; മുഖത്തു തുപ്പി; ശരീരത്തിൽ ചാട്ടവാറിന്റെ പ്രഹരണത്താലുണ്ടായ മുറിവുകളിലൂടെ രക്തം പൊടിഞ്ഞിറങ്ങുന്നു. ഈ മൃദുലശരീരത്തിലെന്തു മുറിവുകളാണ്.

തലയിൽ തറച്ചുവച്ചിരിക്കുന്ന മുൾക്കിരീടം... നെറ്റിയിൽനിന്നും ഒലിച്ചിറങ്ങുന്ന രക്തകണങ്ങൾ.... ഇവന് വേദനിക്കുന്നില്ലേ...!

ഈ ബഹളത്തിനിടയിൽ എന്നെ ഞാൻ മറന്നുപോയി; എന്റെ മരണത്തെ ഞാൻ മറന്നുപോയി. മരണദൂതന്റെ ചിറകടി ശബ്ദം...

പട്ടാളക്കാർ ഞങ്ങളെ കുരിശിൽ കിടത്തി. നീണ്ടുകൂർത്ത ഇരുമ്പാണികൾ

കൈകാലുകളിൽ ചേർത്തുവച്ച് കൂടംകൊണ്ടാഞ്ഞടിച്ചു. മാംസം തുളച്ച് ആണികൾ തടിയിലേയ്ക്ക് ആഴ്ന്നിറങ്ങി.

അമ്മേ....

ചെയ്തുപോയ തെറ്റുകൾക്കുള്ള ശിക്ഷ ഇത്ര ഭയങ്കരമോ... പക്ഷേ, യേശു ഈ വേദന എങ്ങനെ സഹിക്കുന്നു! ഈ കഷ്ടതകൾ ഞാൻ സ്വയം സഹിക്കേണ്ടതാണ്. ഇതെന്റെ കടമയാണ് എന്ന് വിളിച്ചോതുകയാണ് അവൻ തന്റെ മൗനത്തിലൂടെ.

ശരീരത്തിലെ ഞരമ്പുകൾ വലിഞ്ഞുമുറുകുന്നു. ഓരോ കണികകളിലും വേദന അരിച്ചിറങ്ങുന്നു... മുറിപ്പാടുകളിലൂടെ രക്തനദിയൊഴുകുന്നു.

ഈ വേദന, ഈ മരണം ഞാൻ അർഹിക്കുന്നതാണ്. എന്നാൽ, "പിതാവേ ഇവർ ചെയ്യുന്നത് ഇന്നതു എന്നറിയായ്കകൊണ്ട് ഇവരോട് ക്ഷമിക്കണമേ" എന്ന് ക്രൂശിൽ കിടന്നുകൊണ്ട് പരിശുദ്ധനായവൻ പ്രാർത്ഥിക്കുകയാണ്.

തെറ്റുചെയ്യാത്തവൻ തെറ്റുചെയ്യുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുന്നു. എന്നാൽ യഹൂദജനവും അവരുടെ സന്തതികളും അലറി വിളിക്കുന്നു. ഹാ... ഹാ.... മന്ദിരം പൊളിച്ചു മൂന്നു ദിനം കൊണ്ടു പണിയുന്നവനേ.... നിന്നെത്തന്നെ രക്ഷിച്ചു ക്രൂശിൽനിന്നിറങ്ങിവാ...

"എന്റെ ദൈവമേ, എന്റെ ദൈവമേ, നീ എന്നെ കൈവിട്ടതെന്ത്..." വേദനയുടെ തീവ്രത യേശുവിന്റെ നിലവിളിയിൽ വ്യക്തമായിരുന്നു.

"നീ ക്രിസ്തു അല്ലയോ? നിന്നെത്തന്നെയും ഞങ്ങളെയും രക്ഷിക്ക" എന്റെ കൂട്ടാളിയുടെ പരിഹാസം പടയാളികളെ രസിപ്പിച്ചു. പൊട്ടിച്ചിരികൾക്കിടയിൽ എന്റെ ശാസന അവൻ കേട്ടുവോ.

ഞാൻ മുഖമുയർത്തി കണ്ണുനീരിന്റെ മൂടൽമഞ്ഞിലൂടെ യേശുവിന്റെ മുഖം കണ്ടു. എനിക്കുവേണ്ടി മരണവും പരിഹാസവും ഏറ്റുവാങ്ങുന്നവന്റെ വിശുദ്ധിയുടേയും താഴ്മയുടെയും മുമ്പിൽ ഞാൻ തീരെ ചെറുതായി. വിനയം, ത്യാഗം, കഷ്ടാനുഭവം, സ്നേഹത്തിന്റെ ശക്തി എല്ലാം യേശുവിന്റെ മുഖത്തു ഞാൻ കണ്ടു.

പാപമോചകന്റെ സാമീപ്യമാകാം എന്റെ ചിന്തകൾക്കു ജീവൻവച്ചു.

"യേശുവേ നീ രാജത്വം പ്രാപിച്ചു വരുമ്പോൾ എന്നെ ഓർത്തുകൊള്ളണമേ" എന്ന് ഞാൻ കരഞ്ഞു പറഞ്ഞു.

ആ കണ്ണുകൾ തിളങ്ങി... ആ ചുണ്ടിൽ മന്ദഹാസം വിരിഞ്ഞു. "ഇന്നു നീ എന്നോടുകൂടെ പറുദീസയിൽ ഇരിക്കും എന്നു ഞാൻ സത്യമായി നിന്നോടു പറയുന്നു" എന്ന് അവൻ അരുളിച്ചെയ്തു.

## THE INCARNATION

Mannapuram

O finite mind, how dare you say
You will fathom the Infinite Mind?
Isn't the arrogance of your self-will
And the offspring of your ignorance?
Yet those who searched the Truth
With sincerity and devotion through the ages
Were neither disappointed not ashamed .
For, many a time He revealed Himself.
But partial revelations were they all
Like blurred images on a dusty mirror
Until at last came the full revelation
In the person of none but Jesus, the Messiah.
Search the scriptures to find His advent
Foretold and foreseen by sages of old.
Isn't the `Prajapathi' of the Vedas
The same Son of Man hung on a tree?
He is the Word incarnate,
The Yahweh of the Hebrews,
The second person of the Trinity,
The OM of the sacred Vedas.
He came not to destroy the sinners
But to save them through His atonement.
It was agape-love in the purest form-
Replacing a God of vengeance and envy.
He conquered death - the perennial fear
Lurking in every human heart
But carrying the illusion "not so soon"-
Convincing humanity there is life after life.
Brought He the kingdom of God within us
Preaching the fatherhood of God and brother-
hood of man
A life leading to eternity from here
Through simple faith and absolute surrender.



ആശ്വാസത്തിന്റെ കുളിർമ എന്റെ ശരീരത്തിൽ വ്യാപരിച്ചു. വേദനയുടെ വേലിയേറ്റം ഇല്ലാതെയായി. അശുദ്ധിയിൽനിന്നും ഞാൻ വെടിപ്പാക്കപ്പെട്ടിരിക്കുന്നു. രക്താംബരംപോലെ ചുവന്ന എന്റെ പാപങ്ങളെ അവൻ ഹിമംപോലെ വെളുപ്പിച്ചിരിക്കുന്നു. നിത്യതയിലേക്കുള്ള പ്രവേശനകവാടം അവൻ എനിക്കായി തുറന്നിരിക്കുന്നു.

അപ്പോഴും അവന്റെ അമ്മ മാറത്തടിച്ചു നിലവിളിക്കുകയാണ്.... സ്വന്തം മകൻ ക്രൂശിൽ കിടന്നു പിടയുന്നത് ആ അമ്മയ്ക്ക് എങ്ങനെ സഹിക്കാൻ കഴിയും....

പ്രിയ ശിഷ്യനായ യോഹന്നാനെ വിളിച്ച് തന്റെ അമ്മയെ ഏല്പിക്കുന്ന പുത്രധർമ്മം. "യോഹന്നാനേ... ഇതു നിന്റെ അമ്മ."

സ്നേഹത്തിന്റെ സന്ദേശവുമായി ഭൂമിയിൽ അവതരിച്ചവൻ, വെള്ളത്തെ വീഞ്ഞാക്കിയവൻ, അഞ്ചപ്പംകൊണ്ട് അയ്യായിരത്തെ പോഷിപ്പിച്ചവൻ ക്രൂശിലെ വേദനയോടൊപ്പം ദാഹിച്ചുവലയുന്നു. എന്തു കഷ്ടവും സഹിക്കാൻ അവൻ തയ്യാറാകുന്നു. എല്ലാം നിവൃത്തിയാകേണ്ടതിനായി അവൻ പുളിച്ച വീഞ്ഞും രുചിക്കുന്നു.

പരിഹാസികളുടെ ജല്പനത്തിന്നിടയിൽ സ്ത്രീജനങ്ങളുടെ അലമുറകൾക്കിടയിൽ നിലവിളിയോടെ അവന്റെ ആത്മാവിനെ അവൻ പിതാവിന്റെ തൃക്കൈകളിൽ ഏല്പിക്കുന്നു.

മുൾമുടി ധരിച്ച ശിരസ്സ് സാവധാനം താഴേക്കു ചാഞ്ഞു. ആ കണ്ണുകൾ അടഞ്ഞു.

സത്യം ക്രൂശിൽ മരിച്ചിരിക്കുന്നു. ദൈവത്തിന്റെ കുഞ്ഞാട് ഗോഗുൽത്തായിൽ യാഗമായിരിക്കുന്നു.

സൃഷ്ടാവിന്റെ മരണത്തിന്റെ സൃഷ്ടികളുടെ ദുഃഖം അതോ ദുഷ്ടജനതയോടുള്ള രോക്ഷമോ.... ആകാശത്ത് സൂര്യൻ ഇരുണ്ടു. ഭൂമി കുലുങ്ങിവിറച്ചു. കൊടുങ്കാറ്റ് ആർത്തട്ടഹസിക്കുന്നു. എവിടെയൊക്കെയോ ഭയാനകമായ ശബ്ദം...

എനിക്കൊന്നും കാണാനാകുന്നില്ല. ജനം വിഭ്രാന്തിയാൽ ഓടിയൊളിച്ചിട്ടുണ്ടാകും.

എന്നെയവൻ പറുദീസയിലേക്ക് കൊണ്ടുപോകും. സ്വർഗ്ഗീയ മാലാഖമാരുടെ സ്തുതിപ്പുകളാൽ മുഖരിതമായ പറുദീസയിൽ അവനോടൊപ്പം ഞാൻ എത്തിച്ചേരും...

സ്വാർത്ഥതയേക്കാൾ നല്ലത് ഔദാര്യമാണ് വഷളത്തത്തേക്കാൾ ശ്രേഷ്ഠം വിശുദ്ധിയാണ്. സത്യമാണ് ആദരണീയം; കള്ളം ചീത്തയാണ്.

ഇന്നുമുതൽ ഞാൻ വെറും കള്ളനല്ല. എനിക്കുവേണ്ടി കാൽവറിയിൽ യാഗമായവന്റെ വലതുഭാഗത്ത് ക്രൂശിക്കപ്പെട്ടവനാണ്. അതെ, വലതുഭാഗത്തെ കള്ളൻ. ◆


## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നും സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986–ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 782053–ഉം രൂപയുടെ സൗജന്യചികിത്സ അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 7031 ഓപ്പറേഷൻ ആകെ നടത്തിയതിൽ 2488–ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 1304 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവർത്തിയെന്ന നിലയിൽ ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, **ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

ഫോൺ: 0493-620238, 621628

# സുൽത്താൻ ബത്തേരി സർവ്വീസ് കോ-ഓപ്പറേറ്റീവ് ബേങ്ക് ലിമിറ്റഡ് നമ്പർ LL-11

**ഹെഡ് ഓഫീസ്: സുൽത്താൻ ബത്തേരി**
**വയനാട് ജില്ല**

*ബ്രാഞ്ചുകൾ*

| കല്ലൂർ | ചീരാൽ | ചുള്ളിയോട് | വനിത ശാഖ ബത്തേരി | മൂലങ്കാവ് | ബീനാച്ചി |
|---|---|---|---|---|---|
| 665638 | 662738 | 620838 | 621438 | 622338 | 622438 |

സ്പെഷ്യൽ ഗ്രേഡിൽ പെടുന്നു
ഓഡിറ്റ് ക്ലാസ്സിഫിക്കേഷൻ A
20% ഡിവിഡന്റ് നല്കുന്നു

നിക്ഷേപങ്ങൾക്ക് ഇൻഷുറൻസ് പരിരക്ഷ.
FACT വളങ്ങളുടെ മൊത്ത വിതരണം
അംഗങ്ങൾക്ക് 5 ലക്ഷംരൂപ വരെ വായ്പ
നീതി മെഡിക്കൽ സ്റ്റോർ
നീതി സ്റ്റോർ

**ഫാ. മത്തായി നൂറനാൽ**
*(പ്രസിഡന്റ്)*
**ഫോൺ: 620233**

**ഇ.പി. പൗലോസ്**
*(സെക്രട്ടറി)*
**ഫോൺ: 621238**

# കണ്ണുനീർ തുള്ളികൾ
## മനുഷ്യജീവിതത്തിൽ ഓളങ്ങളും, ചലനങ്ങളും സൃഷ്ടിക്കുന്ന ഒരു പ്രതിഭാസം

ഫാദർ കെ.സി. മാത്യു, കുറ്റിക്കണ്ടത്തിൽ

വ്യക്തികളുടെയും, സമൂഹങ്ങളുടെയും ചരിത്രത്തിൽ സുപ്രധാനമായ പരിവർത്തനങ്ങളും ചലനങ്ങളും സൃഷ്ടിയ്ക്കുന്നതിന് കാരണമായിത്തീർന്നിട്ടുള്ള ഒരു വസ്തുവത്രേ കണ്ണുനീർ തുള്ളികൾ. ദുഃഖങ്ങളും, ദുരിതങ്ങളും നിറഞ്ഞ ഈ ലോകജീവിതത്തിൽ കൂടി കടന്നുപോകുന്ന മനുഷ്യന്റെ മലിനവും, വികാരവിവശവുമായിത്തീരുന്ന ശരീരാത്മദേഹികളുടെ നിയന്ത്രണത്തിനും, നവീകരണത്തിനും, മാനസാന്തരത്തിനുമെല്ലാം കണ്ണുനീർ തുള്ളികൾക്കുള്ള സുപ്രധാനമായ സ്ഥാനം വിസ്മരിക്കാവുന്നതല്ല. അപ്രധാനമെന്ന്, പലപ്പോഴും നാം ചിന്തിയ്ക്കുന്ന, കണ്ണുനീർത്തുള്ളികൾ, മനുഷ്യജീവിതത്തിന്റെ സുപ്രധാനമായ ഒരു നാഴികക്കല്ലും, അവന്റെ ഹൃദയാന്തർഭാഗത്ത് ഉളവാകുന്ന വികാരതരംഗങ്ങളെ നിയന്ത്രിക്കുന്നതിന് ശരീരം അതിന്റേതായി തന്നെ നിർവഹിക്കുന്ന ഒരു പ്രതിഭാസവും കൂടിയാണ്. മനുഷ്യഹൃദയം, ഓളങ്ങളുടെയും തിരമാലകളുടെയും, നടുവിൽ കിടന്ന്, നട്ടം തിരിയുമ്പോൾ അതിൽനിന്നും മനുഷ്യനെ സംരക്ഷിക്കുന്ന ഒരു ശക്തികൂടിയാണ് ഈ കണ്ണുനീർ തുള്ളികൾ.

കണ്ണുനീർ തുള്ളികൾ, വേദനയുടെയും ദുഃഖത്തിന്റെയും ഒരു പ്രതിഫലനമായിട്ടാണ് പലപ്പോഴും നാം പരിഗണിയ്ക്കാറുള്ളത്. എന്നാൽ, മനുഷ്യജീവിതത്തിൽ ഉണ്ടാകുന്ന, എല്ലാ വികാരങ്ങൾക്കും, കണ്ണുനീർ തുള്ളികൾ പുറപ്പെടുവിയ്ക്കാൻ കഴിയുമെന്നുള്ളത് പലപ്പോഴും നാം ശ്രദ്ധിയ്ക്കാറില്ല. സന്താപം, സന്തോഷം, സ്നേഹം, കോപം, വേദന, ആശ്വാസം, നിരാശ, ആഹ്ലാദം എന്നിങ്ങനെ വിവിധങ്ങളും, വിപരീതങ്ങളുമായ വികാരങ്ങൾ, അതിന്റെ സീമയെ അതിലംഘിച്ചു കഴിയുമ്പോൾ മനുഷ്യശരീരം, നീർച്ചാലുകൾപോലെ കണ്ണുനീർ പുറപ്പെടുവിയ്ക്കുന്നത് നാം കാണാറുണ്ട്. വിശുദ്ധ വേദപുസ്തകത്തിലൂടെ കടന്നുപോകുന്ന ഒരാൾക്ക് മുകളിലുദ്ധരിച്ച വികാരങ്ങളിൽനിന്നും ഉളവായിട്ടുള്ള കണ്ണുനീർ തുള്ളികളുടെ ഉദാഹരണങ്ങൾ കാണുവാൻ കഴിയും.

ഒരു ബലൂൺ എടുത്ത് അതിലേയ്ക്ക് വായു ഊതിക്കയറ്റിയാൽ, അത് വികസിച്ചുകൊണ്ടിരിയ്ക്കും. എന്നാൽ അതിന് ഉൾക്കൊള്ളാവുന്ന വായുവിന്റെ പരിധിയെ ലംഘിച്ചു കഴിയുമ്പോൾ ഒരു സ്ഫോടനത്തോടുകൂടി ബലൂൺ പൊട്ടിത്തെറിയ്ക്കും. അതുപോലെ തന്നെ ബലഹീന പാത്രമായ മനുഷ്യഹൃദയത്തിന്, അതിൽ ഉൾക്കൊള്ളാവുന്നതിൽ അധികമായ വികാരങ്ങൾ നിറഞ്ഞു കഴിയുമ്പോൾ, പലപ്പോഴും "സ്ഫോടനങ്ങൾ" ഉണ്ടാകാറുണ്ട്. ഈ സ്ഫോടനത്തെ അതിജീവിക്കുന്നതിനുള്ള വിവിധ മാർഗ്ഗങ്ങളുണ്ട്. അതിൽ ഏറ്റവും പ്രധാനപ്പെട്ട പ്രക്രിയയാണ് കണ്ണുനീർ തുള്ളികൾ.

> **മനുഷ്യഹൃദയം, ഓളങ്ങളുടെയും തിരമാലകളുടെയും, നടുവിൽ കിടന്ന്, നട്ടം തിരിയുമ്പോൾ അതിൽനിന്നും മനുഷ്യനെ സംരക്ഷിക്കുന്ന ഒരു ശക്തികൂടിയാണ് ഈ കണ്ണുനീർ തുള്ളികൾ.**

ഒരു മുറി വളരെ കാലത്തേയ്ക്ക് അടച്ചിട്ടിരുന്നാൽ, അതിനുള്ളിൽ ഒരു ദുർഗന്ധം ഉണ്ടാകും. ആ ദുർഗന്ധത്തെ പുറത്തേക്കുവിടാൻ കൂടിയാണ്, വാതിലുകൾക്ക് വെന്റിലേഷൻ വയ്ക്കുന്നത്. ഒരു മുറിയിൽ പുകയോ, ദുർഗന്ധമോ കൂടുതലായാൽ അതിനെ പുറത്തേയ്ക്കു ബഹിർഗമിപ്പിക്കുവാൻ പെട്ടെന്ന് നാം ചെയ്യുന്നത് വാതിലുകൾ തുറന്നിടുകയാണ്. ചൂടുള്ള രാജ്യങ്ങളിൽ കാറുകൾ, അതിന്റെ കണ്ണാടികൾ മുഴുവൻ അടച്ച്, അധികസമയം പുറത്തു കിടന്നാൽ, അതിനുള്ളിലെ വായു വികസിച്ച്, കണ്ണാടികൾ പൊട്ടിത്തെറിച്ചിട്ടുള്ള സംഭവങ്ങൾ സാധാരണയാണ്. ഈജിപ്തിലെ മമ്മികൾ സൂക്ഷിച്ചുവച്ചിരുന്ന ഒരു മുറിയിൽ അനേകവർഷങ്ങൾക്കു മുമ്പ്, ഒരു ഉത്സവദിവസം ആളുകൾ തടിച്ചുകൂടിയപ്പോൾ, ഒരു ഫറവോന്റെ ശരീരം അടക്കം ചെയ്തിരുന്ന കണ്ണാടിക്കൂട് പൊട്ടിത്തെറിച്ചതും മരിച്ചുകിടന്ന ഫറവോന്റെ മൃതശരീരം ചാടിയെണീറ്റതും, ഒരുമിച്ചായിരുന്നു. ഭയവിഹ്വലരായിത്തീർന്ന ജനങ്ങൾ; ചാടിയെണീറ്റ ഫറവോന്റെ "പ്രേത"ത്തിൽ നിന്നും രക്ഷപെടുവാനായി, നാലുപാടും വിരണ്ട് ഓടിയതും വാതിലുകളിൽ കൂടിയും ജനാലകളിൽകൂടിയും, ഓടിയും ചാടിയും രക്ഷപെടുവാനുള്ള ശ്രമത്തിൽ അനേകർക്ക് അപകടങ്ങൾ സംഭവിച്ചതും ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ള സംഭവങ്ങളാണ്. ഫറവോന്റെ "പ്രേത"ത്തെ ഭയന്ന്, അനേകം ദിവസത്തേക്ക് ആ ഭാഗത്തുകൂടി ആരും പോവുകയോ രാത്രികാലങ്ങളിൽ ആ സ്ഥലത്തുകൂടി ആരും സഞ്ചരിക്കുകയോ ചെയ്തിരുന്നില്ല. ദീർഘനാളത്തെ ഗവേഷണങ്ങൾക്കുശേഷമാണ് ഉത്സവദിവസം മുറിയിൽ തിങ്ങിക്കൂടിയ ജനങ്ങളിൽ നിന്നുണ്ടായ ചൂടുമൂലം ഫറവോന്റെ കണ്ണാടികൊണ്ടുള്ള ശവപ്പെട്ടി സമ്മർദ്ദംമൂലം പൊട്ടിത്തെറിച്ചതാണെന്നും, ആ സ്ഫോടനത്തിന്റെ ശക്തികൊണ്ട് ഉണ്ടായ സമ്മർദ്ദത്തിൽ അതിന്റെ ഉള്ളിൽ ഉണ്ടായിരുന്ന മൃതശരീരം ചാടിയെണീറ്റതാണെന്നും കണ്ടുപിടിച്ചത്. എന്നിട്ടും അനേക നാളത്തേക്ക് ഫറവോന്റെ "പ്രേത"ത്തെ ഭയന്ന് ആളുകൾ ആ സ്ഥലത്തേക്ക് പോകാറില്ലായിരുന്നു.

മാനസിക രോഗികളെപ്പറ്റിയുള്ള പഠനം നടത്തിയപ്പോൾ, വിശുദ്ധ കുമ്പസാരം ഉള്ള ഓർത്തഡോക്സ് കത്തോലിക്കാ സഭകളിലേതിനേക്കാൾ കൂടുതൽ അതില്ലാത്ത സഭകളിലെ അംഗങ്ങൾക്കാണെന്ന് കണ്ടുപിടിച്ചു. അതിന്റെ കാരണം, മനുഷ്യഹൃദയത്തിനുള്ളിൽ കുമിഞ്ഞുകൂടുന്ന വികാരങ്ങൾ ബഹിർഗമിപ്പിക്കുവാൻ വിശുദ്ധ കുമ്പസാരത്തിൽ കൂടി സാധിക്കുന്നു എന്നുള്ളതാണ്. പാശ്ചാത്യ രാജ്യങ്ങളിൽ സാധാരണമായിരിക്കുന്ന കൗൺസലിംഗിൽകൂടി പോലും കുമ്പസാരത്തിൽനിന്നും ലഭിയ്ക്കുന്ന സംതൃപ്തിയും ആത്മധൈര്യവും ചൈതന്യവും ലഭിക്കുന്നില്ല എന്നുള്ളത് ഒരു യാഥാർത്ഥ്യം മാത്രമാണ്.

അതുപോലെതന്നെ മനുഷ്യന്റെ മാനസിക വികാരങ്ങളെ പുറത്തേയ്ക്കു നിർഗ്ഗമിപ്പിയ്ക്കുവാനും മനുഷ്യന്റെ സമനില തെറ്റാതെ, നിയന്ത്രിച്ചു നിർത്തുവാനും കഴിവുള്ള ഒരു പ്രക്രിയയാണ് കണ്ണുനീർ തുള്ളികൾ. കണ്ണുനീർ തുള്ളികൾ, മനുഷ്യനെ സ്വയം നിയന്ത്രിക്കുവാൻ ശക്തനാക്കുകയും, മനുഷ്യഹൃദയത്തെ ശുദ്ധീകരിക്കുകയും ചെയ്യുന്നു. എന്നു മാത്രമല്ല, അത് പലപ്പോഴും കൂരമ്പുപോലെ മറ്റുള്ളവരുടെ ഹൃദയത്തിലേക്ക് തറച്ചു കയറുവാനും അവരെയും നമുക്കുണ്ടാകുന്ന അനുഭവത്തിലേക്കും വികാരത്തിലേയ്ക്കും കൊണ്ടുവരുന്നതിനും പ്രേരകമായിത്തീരുന്നു. മാനുഷികവികാരങ്ങളെയും ചിന്തകളെയും ചലനങ്ങളെയും ഉയർത്തുവാനും, താഴ്ത്തുവാനും കണ്ണുനീർ തുള്ളികൾക്കുള്ള ശക്തി അപാരമാണ്. സുദീർഘമായ സുവിശേഷ പ്രസംഗങ്ങളെക്കാളും ഉപരിയായി ചലനങ്ങളും മാനസാന്തരങ്ങളും മറ്റുള്ളവരിൽ സൃഷ്ടിയ്ക്കുവാൻ ഒരു തുള്ളി കണ്ണുനീരിന് കഴിയുമെന്നുള്ളത് നാം ഓർത്തിരിക്കേണ്ടതാണ്. സർവ്വശക്തനായ ദൈവത്തിന്റെ പുത്രൻപോലും കരഞ്ഞതായി സുവിശേഷകന്മാർ രേഖപ്പെടുത്തിയിരിക്കുന്നത് മാർത്തയുടെയും മറിയയുടെയും കണ്ണുനീർ തുള്ളികൾ കണ്ടതുകൊണ്ടാണെന്നത്രേ. യഹൂദരാജാവായിരുന്ന ഹിസ്കിയാവിന്റെ കണ്ണുനീർ തുള്ളികൾ കണ്ട്, യഹോവാ അവന്റെ ആയുസ്സിനോട് പതിനഞ്ചുവർഷം നീട്ടിക്കൊടുത്തതും, ആഹാബിന്റെ സൂര്യഘടികാരത്തിൽ പതിനഞ്ചടി പിന്നോക്കം, നിഴൽ ഇറങ്ങിപ്പോയതും ചരിത്രം രേഖപ്പെടുത്തിയിരിക്കുന്ന വസ്തുതകളത്രേ. ദാവീദു രാജാവിന്റെ ജീവിതത്തെ നിയന്ത്രിക്കുന്നതിനും, ഭാവി കരുപ്പിടിപ്പിക്കുന്നതിനും അദ്ദേഹത്തിൽനിന്നും നീർച്ചാലുകൾ പോലെ ഒഴുകിയ കണ്ണുനീർ തുള്ളികൾ, എത്രമാത്രം സഹായിച്ചു എന്നും വേദപുസ്തകചരിത്രകാരന്മാർ ചൂണ്ടിക്കാണിച്ചിരിക്കുന്നു.

മറ്റുള്ളവരുടെ വേദനകളിൽ നാം പങ്കുകൊള്ളുമ്പോൾ അറിയാതെതന്നെ നമ്മുടെ കണ്ണുകൾ കണ്ണുനീർ തുള്ളികൾ പ്രവഹിപ്പിച്ചു കഴിയും. മറ്റുള്ളവരുടെ വേദനകളിലും ഭാരങ്ങളിലും പ്രയാസങ്ങളിലും നാം ഇഴുകിച്ചേരുമ്പോൾ, അവരുടെ ഹൃദയാന്തർഭാഗത്തുനിന്നും, പുറത്തേയ്ക്കു നിർഗമിപ്പിക്കുന്ന വേദനകളിൽ ഒരു ഭാഗം നമ്മുടെ ഹൃദയത്തിലും ഭാരം വർദ്ധിപ്പിക്കുകയും നാമും കണ്ണുനീർ തുള്ളികൾ പ്രവഹിപ്പിക്കുകയും ചെയ്യുന്നു. പലപ്പോഴും ഒരു സംഭവമോ, ഒരു വാചകമോ, ഒരു ദൃശ്യമോ, നമ്മുടെ ജീവിതത്തിൽ കണ്ണുനീർ തുള്ളികൾ ധാരധാരയായി പ്രവഹിപ്പിക്കുവാൻ പര്യാപ്തമായിത്തീരുന്നു.

ചിലപ്പോൾ കഥകളും, ചിലപ്പോൾ ഗാനങ്ങളും മറ്റു ചില അവസരങ്ങളിൽ പ്രാർത്ഥനകളും കണ്ണുനീർ പ്രവഹിപ്പിക്കുവാൻ കാരണമായിത്തീരുന്നു. വീരശൂരപരാക്രമിയും, യിസ്രായേലിന്റെ രാജാവുമായിരുന്ന ദാവീദുപോലും നാഥാൻ പ്രവാചകനിൽനിന്നും "ആ മനുഷ്യൻ നീ തന്നെ" എന്നുള്ള ശബ്ദം കേട്ടപ്പോഴേയ്ക്കും കണ്ണുനീർ പ്രവാഹത്തിൽ മുങ്ങിക്കുളിക്കുന്നത് കാണുവാൻ കഴിയും. കോഴികൂകുന്ന ശബ്ദംകേട്ട പത്രോസ് അതിദുഃഖത്തോടെ കരയുന്ന സംഭവവും സുവിശേഷകന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. തന്റെ ഗുരുവിനെ തള്ളിപ്പറഞ്ഞതും പത്രോസിന്റെ വികാരവിവശമായിരുന്ന ഹൃദയത്തിൽ "സ്ഫോടനം" സൃഷ്ടിച്ചത് ആ കോഴിയുടെ ശബ്ദം മാത്രമായിരുന്നു. അപ്പോഴേയ്ക്കും കണ്ണുനീർ ചാലുകൾ ഒഴുകുന്നതായി നാം വായിക്കുന്നു. അതേസമയം സ്വന്ത സഹോദരന്മാരെ കണ്ട യൗസേഫ് അറയിൽ കടന്ന് കരയുന്നതും അദ്ദേഹം ബന്യാമീനെ കണ്ടപ്പോൾ കെട്ടിപ്പിടിച്ചു കരഞ്ഞതും, യാക്കോബ് യൗസേഫിനെ കണ്ടപ്പോൾ കെട്ടിപ്പിടിച്ചു കരഞ്ഞതും, ഹൃദയത്തിൽ നിറഞ്ഞുകവിഞ്ഞുപോയ സന്തോഷത്തിന്റെ അനുഭവത്തിൽനിന്നായിരുന്നു. വേദനയും ദുഃഖവുമായിരുന്നില്ലാ ഇവിടെ കണ്ണുനീരിന്റെ കാരണം. ദാവീദിന്റെ സങ്കീർത്തനങ്ങളിൽ അനേകം പ്രാവശ്യം ആവർത്തിച്ചിരിക്കുന്ന ഒരു വാക്കത്രേ "കണ്ണുനീർത്തുള്ളികൾ".

ചുരുക്കം പറഞ്ഞാൽ, മനുഷ്യഹൃദയത്തിൽ ചലനങ്ങൾ സൃഷ്ടിയ്ക്കുവാൻ പര്യാപ്തമായ ഏതൊരു സംഭവങ്ങൾക്കും വികാരങ്ങൾക്കും ഒറ്റനിമിഷംകൊണ്ട് മനുഷ്യന്റെ കണ്ണുകളിൽനിന്നും "കണ്ണുനീർ തുള്ളികൾ" പ്രവഹിപ്പിക്കുവാൻ കഴിയും. വ്യക്തികളുടെയും, സമൂഹങ്ങളുടെയും ചരിത്രത്തിൽ കണ്ണുനീർ തുള്ളികൾ സൃഷ്ടിച്ചിട്ടുള്ള ചലനങ്ങളുടെയും പരിവർത്തനങ്ങളുടെയും ധാരാളം ധാരാളം ഉദാഹരണങ്ങൾ എടുത്തുകാണിയ്ക്കുവാൻ കഴിയും.

●


## അപേക്ഷകൾ ക്ഷണിക്കുന്നു

കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ചിന്റെ ജീവകാരുണ്യപ്രവർത്തനങ്ങളുടെ ഭാഗമായി ചികിത്സ, വിവാഹം, ഭവനനിർമ്മാണം, സ്വയംതൊഴിൽ കണ്ടെത്തൽ തുടങ്ങിയവയ്ക്ക് ഈ വർഷവും സാമ്പത്തികസഹായത്തിനായി അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. സഹായം അർഹിക്കുന്നവർ ഇടവകവികാരിയുടേയും, അതാത് ഭദ്രാസന മെത്രാപ്പോലീത്തായുടേയും ശുപാർശയോടുകൂടിയ അപേക്ഷകൾ 2000 മാർച്ച് മാസം 7-ാം തീയതിയ്ക്കുമുമ്പ് താഴെ ചേർത്തിരിയ്ക്കുന്ന മേൽവിലാസത്തിൽ അയച്ചുതരണമെന്ന് താൽപര്യപ്പെടുന്നു.

The Vicar
St. Gregorios Indian Orthodox Syrian Church, Kuwait
P.O. Box. 5825 Safat
13059 Safat
State of Kuwait

# മലങ്കരസഭ 1900-2000: സുപ്രധാന സംഭവങ്ങൾ

സമ്പാ: ഫാ. ഒ.പി. വറുഗീസ്

1901 1. മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിന്റെ സപ്തതി ആഘോഷം.

2. ഏപ്രിൽ 24-നു മലങ്കര അസ്സോസിയേഷൻ അത്മായ ട്രസ്റ്റിയായി ശ്രീ. സി.ജെ. കുര്യനെ തിരഞ്ഞെടുത്തു.

1902 1. പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത കാലംചെയ്തു.

2. വട്ടിപ്പണം കൈപ്പറ്റുവാനുള്ള അവകാശി പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് രണ്ടാമൻ എന്ന് കോടതി വിധിച്ചു.

1903 പരുമല സെമിനാരി മാനേജർ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ റമ്പാനായി.

1905 അബ്ദുൽ മ്ശിഹാ പാത്രിയർക്കീസിന്റെ ഫർമാൻ തുർക്കി സുൽത്താൻ പിൻവലിച്ചു. അധികാരം നഷ്ടപ്പെട്ടു.

1907 കോട്ടയം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ കടവിൽ അത്താനാസിയോസ് കാലംചെയ്തു.

1908 1. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ്, കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറിലോസ് എന്നിവർ മെത്രാപ്പോലീത്തന്മാരായി വാഴിക്കപ്പെട്ടു.

2. വിദ്യാർത്ഥിപ്രസ്ഥാനം ആരംഭിച്ചു.

1909 1. പുലിക്കോട്ടിൽ ദിവന്നാസ്യോസ് രണ്ടാമൻ കാലം ചെയ്തു.

2. വട്ടശ്ശേരിൽ തിരുമേനി മലങ്കര മെത്രാപ്പോലിത്തയായി ഉയർത്തപ്പെട്ടു.

3. അന്ത്യോഖ്യായിലെ അബ്ദുള്ള പാത്രിയർക്കീസ് മലങ്കരയിൽ എത്തിച്ചേർന്നു.

1910 1. പാത്രിയർക്കീസ് മലങ്കര സഭയിൽ ലൗകിക അധികാരം സ്ഥാപിക്കാൻ കുറ്റിക്കാട്ടിൽ പൗലോസ് അത്താനാസിയോസിനെയും ഇടവഴിക്കൽ ഗീവർഗീസ് മാർ സേവേറിയോസിനെയും മെത്രാപ്പോലീത്തന്മാരാക്കി വാഴിച്ചു.

2. പുതുപ്പള്ളി, കണ്ടനാട്, കരങ്ങാശ്രപള്ളികൾ പാത്രിയർക്കീസന്റെ ലൗകിക അധികാരം സമ്മതിച്ച് ഉടമ്പടി കൊടുത്തു.

1911 1. മലങ്കര മെത്രാപ്പോലീത്ത വട്ടശ്ശേരിൽ തിരുമേനി ലൗകിക അധികാരം പാത്രിയർക്കീസിന് അടിയറ വയ്ക്കാത്തതിനാൽ അദ്ദേഹത്തെ പാത്രിയർക്കീസ് മുടക്കുന്നു.

2. ആഗസ്റ്റ് 30-നു ആലുവായിൽ യോഗംചേർന്നു പാത്രിയർക്കീസ് വിഭാഗം പൗലോസ് കൂറിലോസിനെ മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുത്തു.

3. സെപ്തംബർ 7-നു കോട്ടയം എം.ഡി. സെമിനാരിയിൽ യോഗം ചേർന്നു പാത്രിയർക്കീസിന്റെ മുടക്കിനെയും, അദ്ദേഹത്തിന്റെ നടപടികളെയും പ്രതിഷേധിച്ച് മലങ്കര മെത്രാപ്പോലീത്ത വട്ടശ്ശേരിൽ തിരുമേനിയോടു കൂറു പ്രഖ്യാപിച്ചു.

4. സഭയിൽ മെത്രാൻ കക്ഷി എന്നും പാത്രിയർക്കീസ് കക്ഷിയെന്നും ഉള്ള പിളർപ്പ് സംജാതംചെയ്തു.

1912 1. അബ്ദുൽ മ്ശിഹ പാത്രിയർക്കീസ് മലങ്കരയിൽ എത്തിച്ചേർന്നു.

2. സെപ്തംബർ 8-നു കല്ലാശ്ശേരിൽ പുന്നൂസ് റമ്പാനെ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്ന നാമത്തിൽ മെത്രാപ്പോലീത്തായായി വാഴിച്ചു.

3. സെപ്തംബർ 15-നു മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസിനെ ബസ്സേലിയോസ് പൗലോസ് പ്രഥമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കയായി വാഴിച്ചു.

1913 1. ഫെബ്രുവരി 9-ന് യൂയാക്കിം മാർ ഈവാനിയോസ്, ഗീവർഗീസ് മാർ പീലക്സിനോസ് എന്നിവരെ മെത്രാപ്പോലീത്തന്മാരായി വാഴിച്ചു.

2. മെയ് 2-നു ഒന്നാം കാതോലിക്ക മുറിമറ്റത്തിൽ ബാവാ കാലംചെയ്തു.

1914 1. ജൂലൈ 30-ന് പാമ്പാടി പൊത്തൻപുറം ദയറായ്ക്ക് ശിലാസ്ഥാപനം കുറിയാക്കോസ് റമ്പാൻ നടത്തി.

2. വട്ടശ്ശേരിൽ തിരുമേനി എഴുതിയ 'മതസംഗതി'കൾ എന്ന പുസ്തകത്തിന്റെ രണ്ടാം പതിപ്പ് പ്രസിദ്ധീകരിച്ചു.

1915 അബ്ദുൽ മ്ശിഹ പാത്രിയർക്കീസ് കാലംചെയ്തു.

1917 1. ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ആകുന്നു.

2. കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറിലോസ് കാലംചെയ്തു.

1918 1. മാക്കാംകുന്ന് (പത്തനംതിട്ട) കൺവൻഷൻ ആരംഭിച്ചു.

2. റാന്നി-പെരുനാട് ബഥനി ആശ്രമം തുടങ്ങി.

1919 സമുദായകേസ് വട്ടശ്ശേരി തിരുമേനിയ്ക്കു അനുകൂലിച്ച വിധി. തിരുമേനിയുടെ മുടക്ക് അസാധു. യഥാർത്ഥ മലങ്കര മെത്രാപ്പോലീത്ത അദ്ദേഹം തന്നെ.

1920 1. വി. കുർബ്ബാന തക്സാ മലയാളത്തിൽ പ്രസിദ്ധീകരിച്ചു.

2. മർത്തമറിയം വനിതാസമാജം രൂപീകൃതമായി.

1921 ഓർത്തഡോക്സ് വിദ്യാർത്ഥി കോൺഫറൻസിന്റെ സെക്രട്ടറി എ.എ. പോൾ ഇന്ത്യൻ എസ്.സി.എം.ന്റെ ജനറൽ സെക്രട്ടറി കൂടിയായി പ്രവർത്തിച്ചു.

1922 തിരുവിതാംകൂർ പ്രജാസഭാ മെമ്പർ സി.പി. മാത്തൻ (ഓർത്തഡോക്സ് സഭാംഗം) ദിവാന്റെ വിദ്യാർത്ഥിവേട്ടക്കെതിരായി പ്രതിഷേധിച്ചതിനെത്തുടർന്ന് റാണി ആറ്റിങ്ങൽ സേതുലക്ഷ്മി ഭായി ദിവാനെ പുറത്താക്കി.

1923 1. അൽവാറീസ് മാർ ജൂലിയോസ് മെത്രാപ്പോലീത്ത കാലംചെയ്തു.

2. വട്ടശ്ശേരി തിരുമേനിയുടെ മർദ്ദീൻയാത്ര (സഭാസമാധാനത്തിന്).

1924 1. വിജാതീയ മിഷൻ -മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശ്ശൻ ആരംഭിച്ചു.

2. പൗരസ്ത്യ സുവിശേഷസമാജം ആരംഭിച്ചു. ആർത്തുങ്കൽ ഗീവർഗീസ് കത്തനാർ.

1925 1. രണ്ടാം കാതോലിക്ക ബസ്സേലിയോസ് ഗീവർഗീസ് പ്രഥമനെ വാഴിക്കുന്നു.

2. ഗീവർഗീസ് മാർ ഈവാനിയോസിനെ (ബഥനി) കാതോലിക്കാ ബാവാ മെത്രാപ്പോലീത്തയായി വാഴിച്ചു.

1926 പാത്രിയർക്കീസ് ഭാഗം ക്നാനായ ഭദ്രാസനത്തിനായി തോമസ് മാർ ദീയസ്കോറോസിനേയും തെക്കൻ ഭദ്രാസനങ്ങൾക്കായി മീഖായേൽ മാർ ദീവന്നാസ്യോസിനെയും വാഴിച്ചു.

1927 1. കണ്ടനാട് ഭദ്രാസനത്തിനായി പാത്രിയർക്കീസ് ഭാഗം ഔഗേൻ മാർ തിമോത്തിയോസിനെ വാഴിച്ചു.

2. നവംബർ 8-ന് വൈദികട്രസ്റ്റി (പാത്രിയർക്കീസ് ഭാഗം) കോനാട്ട് മാത്തൻ മല്പാൻ നിര്യാതനായി.

1928 ഡിസംബർ 17-നു രണ്ടാം കാതോലിക്ക ഗീവർഗീസ് പ്രഥമൻ കാലം ചെയ്തു.

1929 1. ഫെബ്രുവരി 15-നു മൂന്നാം കാതോലിക്കയായി ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയനെ വാഴിച്ചു.

2. ഫെബ്രുവരി 16-ന് കാതോലിക്കാ ബാവാ കുറിയാക്കോസ് മാർ ഗ്രീഗോറിയോസിനെയും, യാക്കോബ് മാർ തെയോഫിലോസിനെയും മെത്രാപ്പോലീത്തന്മാരായി വാഴിച്ചു.

1930 1. ബാഹ്യകേരള ഭദ്രാസനം രൂപീകൃതമായി.

2. സെപ്തംബർ 4-ന് സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ - കോട്ടയം പഴയ സെമിനാരിയിൽ

3. നവംബർ 3-നു പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സിനോസിനെ കാതോലിക്കാ ബാവാ മെത്രാപ്പോലീത്തയായി വാഴിച്ചു.

4. സഭയിൽനിന്ന് ഒരു ഭാഗം പിരിഞ്ഞ് കത്തോലിക്കാ സഭയിൽ ചേർന്നു. (ബഥനി റീത്തു പ്രസ്ഥാനം)

1931 1. Religion Movement of the Syrians എന്ന സംഘടന വാലയിൽ ഗീവർഗീസ് കത്തനാരും കെ.വി. പൗലോസ് കത്തനാരും ചേർന്നു രൂപീകരിച്ചു.

2. ജൂലൈ 4-ന് എം.ഡി. സെമിനാരിയിൽ യോഗം ചേർന്നു ഈ.ജെ. ജോസഫിനെ അത്മായ ട്രസ്റ്റിയായി തിരഞ്ഞെടുത്തു.

3. ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ വന്നു.

1932 1. ഫെബ്രുവരി 13-ന് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് കാലംചെയ്തു. മഞ്ഞിനിക്കര കബറടക്കി.

2. കാതോലിക്കാ ബാവാ പഴയ സെമിനാരിയിൽവച്ച് വി. മൂറോൻ കൂദാശചെയ്തു.

3. അപ്രേം പ്രഥമനെ പാത്രിയർക്കീസ് ആയി വാഴിച്ചു.

4. വാളക്കുഴി ജോസഫ് മാർ സേവേറിയോസിനെ കാതോലിക്കാ ബാവാ വാഴിച്ചു.

1933 1. മൗണ്ട് താബോർ ദയറാ സ്ഥാപിച്ചു.

2. സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ ക്രമീകൃതമായ നടത്തിപ്പ് നിലവിൽ വന്നു.

1934 1. ഫെബ്രുവരി 23-ന് വട്ടശ്ശേരിൽ തിരുമേനി കാലംചെയ്തു.

2. ആഗസ്റ്റിൽ സഭാസമാധാനത്തിനു വേണ്ടി കാതോലിക്കാ ബാവാ ഹോംസിലേക്ക് യാത്രചെയ്തു.

3. ഡിസംബറിൽ എം.ഡി. സെമിനാരിയിൽ അസോസിയേഷൻകൂടി കാതോലിക്കാ ബാവായെ മലങ്കര മെത്രാപ്പോലീത്തയായി കൂടി തിരഞ്ഞെടുത്തു.

4. ഭരണഘടന പാസ്സാക്കി.

5. അസ്സോസിയേഷൻ സെക്രട്ടറിയായി കെ.എം. മാത്തൻ മാപ്പിളയെ തിരഞ്ഞെടുത്തു.

6. Medical Mission ആരംഭിക്കുന്നു.

1935 1. ആഗസ്റ്റ് മാസം പാത്രിയർക്കീസ് വിഭാഗം കാതോലിക്കായ്ക്ക് എതിരായി കരിങ്ങാശ്രയിൽ യോഗംകൂടി.

2. സഭാവികസനത്തിനായി കാതോലിക്ക നിധിപിരിവ് ആരംഭിച്ചു.

1936 1. ബിഷപ്പ് വാർഷ് തടകം ക്രിസ്തുശിഷ്യ ആശ്രമം ആരംഭിച്ചു.

2. യുവജനപ്രസ്ഥാനം ആരംഭിച്ചു.

1937 എഡിൻബറോ കോൺഫറൻസിൽ മലങ്കരസഭയിൽനിന്ന് കാതോലിക്കാ ബാവായും സംഘവും പങ്കെടുത്തു.

1938 1. ഏപ്രിൽ 7-ന് അലക്സിയോസ് മാർ തേവോദ്യോസിനെ മെത്രാപ്പോലീത്തയായി വാഴിച്ചു.

2. പത്തനംതിട്ട ബേസിൽ ദയറ സ്ഥാപിച്ചു.

1939 ക്നാനായ സഭയിലെ തോമസ് ദീയസ്കോറോസ് മലങ്കര റീത്തിൽ ചേർന്നു.

1940 പത്തനാപുരം താബോറാശ്രമാധിപനെ തോമാ മാർ ദീവന്നാസ്യോസായി കാതോലിക്ക വാഴിച്ചു.

1941 ആലുവ വട്ടമേശ സമ്മേളനം.

1942 ഔഗേൻ മാർ തീമോത്തിയോസ് കാതോലിക്ക ബാവായെ സ്വീകരിച്ചു.

1943 പാത്രിയർക്കീസ് പക്ഷം കാതോലിക്കായ്ക്ക് എതിരെ കൊടുത്തിരുന്ന കേസ് ചെലവ് സഹിതം തള്ളി.

1944 Society of St. George ഓതറ ദയറായുടെ സ്ഥാപനം.

1945 സഭാവർക്കിംഗ് കമ്മറ്റികൂടി സഭാപ്രവർത്തനങ്ങളെ പന്ത്രണ്ട് ക്യാബിനറ്റായി തിരിച്ചു.

1946 1. മലങ്കരസഭ മാസിക പ്രസിദ്ധീകരിക്കുവാൻ തുടങ്ങി.

2. വയലിപറമ്പിൽ മാർ ഗ്രിഗോറിയോസിനെയും, പൗലോസ് മാർ സേവേറിയോസിനെയും പാത്രിയർക്കീസ് ഭാഗം വാഴിച്ചു.

1947 പരുമല തിരുമേനിയെ പരിശുദ്ധനായി സഭ പ്രഖ്യാപിച്ചു.

1948 ആംസ്റ്റർഡാം (W.C.C.) മീറ്റിംങ്ങിൽ സഭാപ്രതിനിധികൾ സംബന്ധിച്ചു.

1949 സഭാസമാധാനത്തിനായി കോട്ടയം കുരിശുപള്ളിയിൽ പീസ്ലീഗ് സത്യാഗ്രഹം നടത്തി. പ്രയോജനം ഉണ്ടായില്ല.

1950 ചിങ്ങവനം വട്ടമേശ സമ്മേളനം. സഭാസമാധാനം നടന്നില്ല.

1951 1. പുത്തൻകാവിൽ കൊച്ചുതിരുമേനി കാലംചെയ്തു.

2. പാത്രിയർക്കീസ് കക്ഷിയിൽ ക്നാനായ ഭദ്രാസനത്തിന് ഏബ്രഹാം മാർ ക്ലീമിസ് വാഴിക്കപ്പെട്ടു.

3. പഴയസെമിനാരിയിൽവച്ച് കാതോലിക്കാ വി. മൂറോൻ കൂദാശചെയ്തു.

1952 1. മാർത്തോമ്മാശ്ലീഹായുടെ ആഗമനത്തിന്റെ 19-ാം ശതാബ്ദി ആഘോഷിച്ചു.

2. ദേവലോകം കാതോലിക്കേറ്റ് അരമനയിലേക്ക് ബാവായുടെ താമസം മാറ്റി.

3. പത്തനംതിട്ട കാതോലിക്കേറ്റ് കോളജിന്റെ ഔദ്യോഗിക ഉദ്ഘാടനം നടത്തി.

4. പാത്രിയർക്കീസ്ഭാഗം പൗലോസ് മാർ പീലക്സിനോസിനെ വാഴിച്ചു.

5. അഖില ലോക യുവജനസമ്മേളനം പഴയ സെമിനാരിയിൽവച്ച് കൂടി.

1953 1. ജനുവരി 25-നു പാത്രിയർക്കീസ് വിഭാഗത്തിലെ പൗലോസ് അത്താനാസിയോസ് കാലംചെയ്തു.

2. മെയ് 15-ന് കാതോലിക്ക ബാവാ അഞ്ചു മെത്രാന്മാരെ എം.ഡി. സെമിനാരിയിൽ വച്ച് വാഴിച്ചു. പത്രോസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ അത്താനാസിയോസ്, മാത്യൂസ് മാർ കൂറിലോസ്, ദാനിയേൽ മാർ പീലക്സിനോസ്.

1953 സെന്റ് പോൾസ് സുവിശേഷാലയം മാവേലിക്കരയിൽ ഫാ. എം.വി. ജോർജ്ജ് സ്ഥാപിച്ചു.

1954 സഭയ്ക്കുവേണ്ടി വളരെ ത്യാഗങ്ങൾ സഹിച്ച മനോരമ പത്രാധിപർ മാമ്മൻ മാപ്പിള അന്തരിച്ചു.

1955 വൈദിക ട്രസ്റ്റി പാലപ്പിള്ളിൽ പൗലോസ് കത്തനാർ അന്തരിച്ചു.

1956 പാത്രിയർക്കീസ് ഭാഗത്തെ മീഖായേൽ മാർ ദീവന്നാസ്യോസ് കാലംചെയ്തു.

1957 – 1. ഹെയിലി സെലാസി (എത്യോപ്യൻ ചക്രവർത്തി) മലങ്കര സഭ സന്ദർശിച്ചു.

2. അർമ്മീനിയൻ സഭയിലെ ബിഷപ്പ് പൊളാഡിയന്റ് സന്ദർശനം.

3. പാത്രിയർക്കീസ് ഭാഗത്തിൽ മലങ്കര മെത്രാപ്പോലീത്തയായി ഏബ്രഹാം മാർ ക്ലീമിസിനെ മണർകാട് വച്ച് കൂടിയ യോഗം തിരഞ്ഞെടുത്തു.

4. അപ്രേം പാത്രിയർക്കീസ് കാലംചെയ്തു.

5. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ആയി വാഴിക്കപ്പെട്ടു.

1958 1. സെപ്തംബർ 12-ന് കാതോലിക്കോസിന് അനുകൂലമായി സുപ്രിംകോടതി വിധി.

2. ഡിസംബർ 16-നു പരസ്പര സ്വീകരണം.

3. പുത്തൻകാവ് അസോസിയേഷൻ കൂടി, മണലിൽ യാക്കോബ് കത്തനാരെ വൈദിക ട്രസ്റ്റിയായും, ഉപ്പൂട്ടിൽ കുര്യൻ അബ്രഹാമിനെ അത്മായ ട്രസ്റ്റിയായും തിരഞ്ഞെടുത്തു.

4. യുവജനപ്രസ്ഥാനത്തിന്റെ ഔദ്യോഗിക നാവായ 'ഓർത്തഡോക്സ് യൂത്ത്' പ്രസിദ്ധീകരിക്കുവാൻ തുടങ്ങി.

1959 1. വട്ടിപ്പണം സഭാട്രസ്റ്റികൾ കൂട്ടായി വാങ്ങിച്ചു.

2. പുതുപ്പാടി സെന്റ് പോൾസ് ആശ്രമവും ബാലഭവനവും തുടങ്ങി.

1960 പൗലോസ് പീലക്സിനോസിന്റെ നേതൃത്വത്തിൽ അന്ത്യോക്യൻ മൂവ്മെന്റ് എന്ന വിഘടനപ്രസ്ഥാനം രംഗത്തിറങ്ങി.

1960 പാൻ ഓർത്തഡോക്സ് കോൺഫറൻസ് റോഡ്സ് ദ്വീപിൽ നടന്നതിൽ പ്രതിനിധികൾ സംബന്ധിച്ചു.

1961 ഡൽഹിയിൽ W.C.C. കോൺഫറൻസ്.

1962 1. പൗലോസ് മാർ സേവേറിയോസ് കാലംചെയ്തു.

2. നിരണം അസോസിയേഷനിൽ ഔഗേൻ മാർ തീമോത്തിയോസിനെ നിയുക്ത കാതോലിക്കയായി തിരഞ്ഞെടുത്തു.

3. സൈപ്രസ് പ്രസിഡന്റ് ആർച്ച് ബിഷപ്പ് മക്കാറിയോസ് മലങ്കരസഭ സന്ദർശിച്ചു.

1963 അർമ്മീനിയൻ കാതോലിക്ക വസ്ഗൻ പ്രഥമന്റെ ഭാരതസന്ദർശനം.

1964 1. ജനുവരി 3-നു ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാലംചെയ്തു.

2. മെയ് 22-നു ബസ്സേലിയോസ് ഔഗേൻ പ്രഥമൻ സ്ഥാനം ഏല്ക്കുന്നു.

3. ഡിസംബർ 4-ന് പോൾ ആറാമൻ മാർപാപ്പയെ കാതോലിക്ക ബാവാ സന്ദർശിക്കുന്നു.

4. കോലഞ്ചേരി മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ പണി ആരംഭിച്ചു.

1965 1. ജനുവരി 15-24 വരെ എത്യോപ്യയിൽവച്ച് ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ സുന്നഹദോസ്കൂടി.

2. കോട്ടയം പഴയ സെമിനാരിയുടെ 150-ാം വാർഷികം കൊണ്ടാടി.

3. സെറാമ്പൂർ യൂണിവേഴ്സിറ്റിയുമായും നമ്മുടെ സെമിനാരി അഫിലിയേറ്റുചെയ്തു.

4. ഏപ്രിൽ 5-നു പാമ്പാടി തിരുമേനി കാലംചെയ്തു.

5. ജൂലൈ സുൽത്താൻ ബത്തേരി സെന്റ് മേരീസ് കോളേജ് സ്ഥാപിച്ചു.

6. ആഗസ്റ്റ് 6-ന് അലക്സിയോസ് മാർ തേവോദ്യോസിസ് കാലംചെയ്തു.

7. ഡിസംബർ 25-നു എം.ഡി. സെമിനാരിയിൽ അസോസിയേഷൻ കൂടി.

1966 1. ആഗസ്റ്റ് 24-നു മൂന്നു മെത്രാപ്പോലീത്തന്മാരെ കാതോലിക്കാ ബാവാ കോലഞ്ചേരി പള്ളിയിൽ വച്ച് വാഴിക്കുന്നു. 1. ഫീലിപ്പോസ് മാർ തെയോഫിലോസ്, 2. യൂഹാനോൻ മാർ സേവേറിയോസ്, 3. തോമസ് മാർ തീമോത്തിയോസ്.

2. നവംബർ 6-നു വയലിൽപറമ്പിൽ ഗ്രീഗോറിയോസ് കാലംചെയ്തു.

1967 1. ഫെബ്രുവരിയിൽ ഇംഗ്ലണ്ടിലെ ആർച്ച് ബിഷപ്പ് ഡൊണാൾഡ് കോഹൻ മലങ്കരസഭ സന്ദർശിച്ചു.

2. ഡിസംബർ 21-ന് പഴയ സെമിനാരിയിൽവച്ച് കാതോലിക്കാ വി. മൂറോൻ കൂദാശ ചെയ്തു.

1968 1. ഫെബ്രുവരി 2-നു പത്രോസ് മാർ ഒസ്താത്തിയോസ് കാലംചെയ്തു.

2. ഉപ്പ്സാല W.C.C. സമ്മേളനം.

1969 1. ഈസ്റ്റ് ഏഷ്യാ കോൺഫറൻസിൽ സഭാപ്രതിനിധികൾ പങ്കെടുത്തു.

2. റുമേനിയൻ പാത്രിയർക്കീസ് ജസ്റ്റനിയന്റെ മലങ്കരസഭ സന്ദർശനം.

1970 1. യാക്കോബ് തൃതീയൻ 203/70 നമ്പർ വേദവിപരീത കല്പന പുറപ്പെടുവിച്ചു.

2. ഡിസംബർ 31-നു എം.ഡി. സെമിനാരി അസ്സോസിയേഷൻ കൂടി മാത്യൂസ് മാർ അത്താനാസിയോസിനെ നിയുക്ത കാതോലിക്കയായി തിരഞ്ഞെടുത്തു.

3. കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രി പ്രവർത്തനം ആരംഭിച്ചു.

1971 തടാകം ആശ്രമത്തിൽ Medical Mission ആശുപത്രി കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു.

1972 1. ഭിലായ് മിഷൻ ആരംഭിച്ചു.

2. മലങ്കര സഭാഭരണത്തിൽ കൈകടത്താൻ പാത്രിയർക്കീസ് ഡലിഗേറ്റിനെ ആക്കുന്നു.

3. മലങ്കരയിലെ 1064 പള്ളികൾ കാതോലിക്കോസ് ആണ് ഭരിക്കേണ്ടത്. അതിൽ പാത്രിയർക്കീസ് ബാവായോ, ആൾക്കാരോ ഇടപെടരുത് എന്നു കാണിച്ച് കോട്ടയം ജില്ലാ കോടതിയിൽ കേസ് ഫയൽചെയ്തു.

4. തോമാ മാർ ദീവന്നാസ്യോസ് (നിരണം) കാലംചെയ്തു.

5. തോമാശ്ലീഹായുടെ ചരമശതാബ്ദി ആചരിച്ചു.

1973 കാതോലിക്കായേയും സുന്നഹദോസിനെയും ധിക്കരിക്കുവാൻ ജനങ്ങളെ ആഹ്വാനംചെയ്തു പാത്രിയർക്കീസ് കല്പന ഇറക്കി.

1974 1. കാതോലിക്കോസ് മലങ്കര അസോസിയേഷൻ കൂടരുതെന്ന് നിരോധന കല്പന പാത്രിയർക്കീസ് ഇറക്കി.

2. ഒക്ടോബർ 2-ന് നിരണം അസോസിയേഷൻ കൂടി 5 പേരെ മേല്പട്ട സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു.

1975 1. പാത്രിയർക്കീസ് കാതോലിക്കോസിനെ സസ്പെൻഡ് ചെയ്തതായി പ്രഖ്യാപിച്ചു.

2. ഫെബ്രുവരി 16-നു കാതോലിക്ക 5 മേല്പട്ടക്കാരെ വാഴിച്ചു. 1. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, 2. പൗലോസ് മാർ ഗ്രീഗോറിയോസ്, 3. തോമസ് മാർ മക്കാറിയോസ്, 4. സ്തേഫാനോസ് മാർ തോവോദ്യോസിയോസ്, 5. ജോസഫ് മാർ പക്കോമിയോസ്.

3. ഏപ്രിൽ 9-നു പാത്രിയർക്കീസ് മലങ്കരസഭയിലെ മെത്രാന്മാരെ സസ്പെൻഡ് ചെയ്തതായി പ്രഖ്യാപിച്ചു.

4. ജൂൺ 23-ന് പാത്രിയർക്കീസ് മലങ്കരയിലെ കാതോലിക്കായേയും മെത്രാന്മാരെയും മടുക്കിയതായി കല്പന ഇറക്കി.

5. സെപ്തംബർ 8-ന് ബദൽ കാതോലിക്കയായി പൗലോസ് പീലക്സിനോസിനെ വാഴിക്കുന്നു.

6. പള്ളിക്കേസുകൾ കേൾക്കുവാൻ എറണാകുളത്ത് സ്പെഷ്യൽ കോടതി സ്ഥാപിച്ചു.

7. മെയ് 22-ന് മലങ്കര സുന്നഹദോസ് മാർ ക്ലീമ്മിസിനെയും, മാർ പീലക്സിനോസിനെയും സഭയ്ക്കു ഇതരരായി പ്രഖ്യാപിക്കുന്നു.

8. ഒക്ടോബർ 27-ന് 92 വയസ്സുള്ള കാതോലിക്ക അനാരോഗ്യം നിമിത്തം സ്ഥാനത്യാഗം ചെയ്തു.

9. അഞ്ചാമത്തെ കാതോലിക്കയായി ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ സ്ഥാനമേറ്റു.

BEST WISHES
TO THE FIRST ISSUE OF
MALANKARA SABHA
IN THE 3RD MILLENNIUM

FR. A.K. CHERIAN, VICAR
&
PARISHNERS OF
ST. MARY'S
ORTHODOX CHURCH

Bronx, New York - 101158
U.S.A.

10. ഡിസംബർ 8–നു ഔഗേൻ ബാവാ കാലംചെയ്തു.

1976 1. കാതോലിക്കദിനവും, അഭിനവ കാതോലിക്കായ്ക്കും മെത്രാന്മാർക്കും എറണാകുളത്ത് ഗംഭീര സ്വീകരണം നല്കപ്പെട്ടു.

2. കണ്ടനാട് ഭദ്രാസനത്തിന്റെ പുതിയ ആസ്ഥാനമായി വെട്ടിക്കൽ ദയറാ തെരഞ്ഞെടുത്തു.

3. സെപ്തംബർ കാതോലിക്കയും സംഘവും ഈസ്റ്റ് യൂറോപ്പ്, റഷ്യ, റുമേനിയ, അമേരിക്ക തുടങ്ങിയ വിദേശനാടുകൾ സന്ദർശിച്ചു.

1977 1. കേരള മുഖ്യമന്ത്രി ശ്രീ. എ.കെ. ആന്റണിയുടെ സഭാസമാധാനശ്രമം വിജയിച്ചില്ല.

2. റഷ്യൻ പാത്രിയർക്കീസ് പീമൻ മലങ്കരസഭ സന്ദർശിച്ചു.

3. ഏപ്രിൽ 1–ന് പഴയ സെമിനാരിയിൽ വി. മൂറോൻ കൂദാശ ചെയ്തു.

4. മെയ് 16–ന് മാവേലിക്കര അസ്സോസിയേഷൻ 5 പേരെ മേല്പട്ടസ്ഥാനത്തേക്ക് തിരഞ്ഞെടുത്തു.

5. ബസ്സേലിയോസ് മാർത്തോമ്മ ചാരിറ്റിഫണ്ട് രൂപീകൃതമായി (സാധു ജനസംരക്ഷണ ഫണ്ട്)

1978 1 മാർച്ചിൽ സർക്കാർ നീതി നടപ്പാക്കണമെന്ന് അറിയിച്ചുകൊണ്ട് സ്പെഷ്യൽ സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ എം.ഡി. സെമിനാരിയിൽ കൂടി.

2. ആന്ധ്ര സൈക്ലോൺ റിലീഫ് ഫണ്ട് രൂപീകരിച്ചു.

3. മെയ് 15–നു പഴഞ്ഞി പള്ളിയിൽവച്ച് കാതോലിക്ക 5 പേരെ മേല്പട്ടക്കാരായി വാഴിച്ചു. 1. യാക്കോബ് മാർ പോളികാർപ്പോസ്, 2. യൂഹാനോൻ മാർ അത്താനാസിയോസ്, 3. സക്കറിയാസ് മാർ ദീവന്നാസ്യോസ്, 4, ഗീവർഗീസ് മാർ ദീയസ്കോറോസ്, 5. മാത്യൂസ് മാർ ബർന്നബാസ്.

1979 ഒക്ടോബർ 15–ന് ആന്ധ്രയിൽ നിർമ്മിച്ചുകൊടുത്ത 66 ഭവനങ്ങളുടെ താക്കോൽ ദാനം നടത്തി.

2. സഭാവക കോളേജുകൾ ചേർത്ത് M.O.C. കോളേജുകൾക്ക് ഭരണഘടന ഉണ്ടാക്കി കോട്ടയത്ത് ഓഫീസ് തുറന്നു.

1980 1. സമുദായ കേസ് വിധി ഹൈക്കോർട്ട് സിംഗിൾ ബഞ്ച്.

2. ആഗസ്റ്റ് 31–ന് മാത്യൂസ് മാർ ഈവാനിയോസ് കാലംചെയ്തു.

3. ഒക്ടോബർ 12–ന് യൂഹാനോൻ മാർ അത്താനാസിയോസ് കാലംചെയ്തു.

4. എം.ഡി. സെമിനാരി അസ്സോസിയേഷൻകൂടി മാത്യൂസ് മാർ കൂറിലോസിനെ നിയുക്ത കാതോലിക്കയായി തിരഞ്ഞെടുത്തു.

5. ശ്രീ. പി.സി. ഏബ്രഹാമിനെ അത്മായ ട്രസ്റ്റിയായും തെരഞ്ഞെടുത്തു.

1981 1. ജൂൺ 26–ന് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് കാലംചെയ്തു.

2. സെപ്തംബർ 14–ന് സാക്കാപ്രഥമൻ പാത്രിയർക്കീസ് ആയി സ്ഥാനമേറ്റു.

1982 1. സാക്കാപ്രഥമൻ പാത്രിയർക്കീസ് കേരളം സന്ദർശിച്ചു.

2. കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ സപ്തതി ആഘോഷങ്ങൾ ഇന്ത്യൻ പ്രസിഡന്റ് ഗ്യാനി സെയിൽസിംഗ് നിർവ്വഹിച്ചു. ജോർജ്ജിയൻ പാത്രിയർക്കീസ് ഇലിയാ രണ്ടാമനും സംബന്ധിച്ചു.

3. ഇടുക്കി, കോട്ടയം സെട്രൽ ഭദ്രാസനങ്ങൾ രൂപീകരിച്ചു.

4. ഡിസംബർ 28–ന് തിരുവല്ലായിൽവച്ച് അസ്സോസിയേഷൻ കൂടി വൈദികട്രസ്റ്റിയായി കോനാട്ട് അബ്രഹാം മല്പാനെ തിരഞ്ഞെടുത്തു.

5. 5 പേരെ മേല്പട്ടസ്ഥാനത്തേയ്ക്കും തിരഞ്ഞെടുത്തു.

1983 1. കാതോലിക്കാ ബാവാ വത്തിക്കാൻ സന്ദർശിച്ചു.

2. ഫെബ്രുവരി 21 ലക്നൗവിൽ എൻ. സി.സി. സമ്മേളനം കൂടി.

3. ജൂലൈ വാൻകൂവാർ (W.C.C.) മീറ്റിംഗിൽ സഭാപ്രതിനിധികൾ സംബന്ധിച്ചു.

4. ഡിസംബർ 25–നു വിദ്യാർത്ഥി പ്രസ്ഥാനം പ്ലാറ്റിനം ജൂബിലി പഴയ സെമിനാരിയിൽകൂടി.

1984 1. വട്ടശ്ശേരി തിരുമേനിയുടെ ചരമ കനക ജൂബിലി ആഘോഷിച്ചു.

2. ആഗസ്റ്റ് ദിവ്യബോധനം പഠനപദ്ധതി ആരംഭിച്ചു.

3. നവംബർ 15–നു ഇന്ത്യൻ ഓർത്തഡോക്സ് കോൺഗ്രസ് രൂപീകരിച്ചു.

4. നിലയ്ക്കൽ എക്യുമെനിക്കൽ ദേവാലയം സ്ഥാപനം നടന്നു.

5. നവംബർ 25–നു ഡൽഹി ഓർത്തഡോക്സ് സെന്റർ ഉദ്ഘാടനം ചെയ്തു.

1985 1. കുന്നംകുളം, സുൽത്താൻ ബത്തേരി, ചെങ്ങന്നൂർ ഭദ്രാസനങ്ങൾ രൂപീകരിച്ചു.

2. ആഫ്രിക്കയിൽ ദുരിതാശ്വാസസഹായം എത്തിച്ചു.

3. മെയ് 15–നു മാവേലിക്കര പുതിയകാവ് പള്ളിയിൽവച്ച് 5 മേല്പട്ടക്കാരെ വാഴിച്ചു. 1. ഗീവർഗീസ് മാർ ഈവാനിയോസ്, 2. മാത്യൂസ് മാർ എപ്പിഫാനിയോസ്, 3. ഫീലിപ്പോസ് മാർ യൗസേബിയോസ്, 4. തോമസ് മാർ അത്താനാസിയോസ്, 5. പൗലോസ് മാർ മിലിത്തിയോസ്.

4. ഡിസംബർ 8–നു യാച്ചാരം ബാലഗ്രാം (ആന്ധ്രാ) ആരംഭിച്ചു.

1986 ഫെബ്രുവരിയിൽ മാർപാപ്പയും കാതോലിക്കാ ബാവായും കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ കൂടിക്കാഴ്ച നടത്തി.

# നിൻഗാനം

## വറുഗീസ് കിഴക്കേമുറി

**കുരുവികൾ പാടും പാട്ടാണ്  
കുരുന്നുകൾ പാടും പാട്ടാണ്  
വാനിലുയർന്നപാട്ടാണ്  
വിണ്ണോർ പാടിയ പാട്ടാണ്  
ആനന്ദത്തിൻ പാട്ടാണ്  
ആശ്വാസത്തിൻ പാട്ടാണ്  
പാടും ഞങ്ങളാടുകളായ്  
പാരിൽ ഞങ്ങൾ നിൻഗാനം  
ഇരുളിൽ ഞങ്ങൾ വെളിവേകും  
മനസ്സിൽ മധുരം തൂകീടും  
മണികൾ മീട്ടും കാലികൾപോൽ  
മഹിമയുയർത്തും പുൽക്കൂട്ടിൽ!  
മനസ്സിൻ ചിറകുവിരിച്ചീടും  
മനസ്സിൽ ഭക്തിനിറച്ചീടും  
ശിരസ്സിൽ തൂവൽ തിരുകീടും  
ശശികലപോലെ മുഖമായി,  
പേടിക്കില്ലയൊരുനാളും  
പാടും ഞങ്ങൾ നിൻഗാനം  
ഉണ്ണിയീശ്ശൻ മധുരഗാനം  
വിണ്ണോർ നാഥൻ സ്തുതിഗീതം  
പുതിയയുഗത്തിൻ വെളിച്ചത്തിൽ!  
പരിമളമേകും തിരിയായി!  
പാരിൽ ഞങ്ങൾ പരത്തീടും  
പരിപാവനമാം സൗരഭ്യം  
പാരിൽ ഞങ്ങളുയർത്തീടും  
പരസ്നേഹത്തിൻ കൈത്താളം.  
പാരിൽ ഞങ്ങൾ പുലർത്തീടും  
പരിമിതിയില്ലാ സ്നേഹത്തെ.**



2. കാന്റർബറി ആർച്ച് ബിഷപ്പ് റോബർട്ട് റൺസി മലങ്കര സഭ സന്ദർശിച്ചു.

3. യുവജനപ്രസ്ഥാനം കനകജൂബിലി ആഘോഷിച്ചു.

4. ഡിസംബർ 26-നു യാക്കോബ് മാർ പോളിക്കർപ്പോസ് കാലംചെയ്തു.

1987 സെപ്തംബർ 7-നു അന്തർദേശീയ സുറിയാനി കോൺഫറൻസ് കോട്ടയത്ത് കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു.

1988 മാർച്ച് 25-നു കോട്ടയം ദേവലോകം അരമനയിൽവച്ച് കാതോലിക്കാ ബാവാ വി. മൂറോൻ കൂദാശ നടത്തി.

1989 1. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ചരമരജതജൂബിലി ജനുവരി 4-നു നടത്തി.

2. ഫെബ്രുവരി 4-നു ബോംബെ ഭദ്രാസന ആസ്ഥാനം ന്യൂബോംബേയിലെ വാഷിയിൽ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു.

3. അർമ്മീനിയായിലേക്ക് ദുരിതാശ്വാസസഹായം എത്തിച്ചുകൊടുത്തു.

4. ഡിസംബർ 28-ന് പത്തനംതിട്ടയിൽ സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ കൂടി. 5 പേരെ മേല്പട്ടസ്ഥാനത്തേക്ക് തിരഞ്ഞെടുത്തു.

1990 1. സൺഡേസ്കൂൾ ജൂബിലി ആഘോഷിച്ചു.

2. ഫെബ്രുവരിയിൽ പരുമലയിൽ നിർമ്മിച്ച വലിയ ഓഡിറ്റോറിയം കൂദാശചെയ്തു.

3. മെയ് 16-നു യൂഹാനോൻ മാർ സേവേറിയോസ് കാലംചെയ്തു.

4. ജൂൺ 1-നു സമുദായ കേസ് ഹൈക്കോടതി ഫുൾ ബഞ്ച് വിധിച്ചു.

5. സെപ്തംബർ 22-നു എപ്പിസ്ക്കോപ്പൽ കൗൺസിൽ രൂപീകരിച്ചു.

6. നവംബർ 24-നു പഴയ സെമിനാരി 175-ാം വാർഷികം കൊണ്ടാടി.

7. ഡിസംബർ 13-നു ദാനിയേൽ മാർ പീലക്സിനോസ് കാലംചെയ്തു.

1991 1. ഏപ്രിൽ 27-നു മാത്യൂസ് പ്രഥമൻ കാതോലിക്ക സ്ഥാനത്യാഗം ചെയ്തു.

2. ഏപ്രിൽ 29-ന് ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്ക പരുമലയിൽവച്ച് സ്ഥാനമേറ്റു.

3. ഏപ്രിൽ 30-നു 5 പേരെ കാതോലിക്ക മേല്പട്ടക്കാരായി വാഴിച്ചു. 1. കുര്യാക്കോസ് മാർ ക്ലീമീസ്, 2. ഈയോബ് മാർ പീലക്സിനോസ്, 3. സക്കറിയാസ് മാർ അന്തോനിയോസ്, 4. ഗീവർഗീസ് മാർ കൂറിലോസ്, 5. മാത്യൂസ് മാർ സേവേറിയോസ്.

4. ആഗസ്റ്റ് 19-നു ജോസഫ് മാർ പക്കോമിയോസ് കാലംചെയ്തു.

1992 സെപ്തംബർ 10-നു പരുമലയിൽ സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ കൂടി തോമസ് മാർ തീമോത്തിയോസ് തിരുമേനിയെ നിയുക്ത കാതോലിക്കയായി തിരഞ്ഞെടുത്തു.

1993 1. ആഗസ്റ്റ് 16-നു 2 പേരെ മേല്പട്ടക്കാരായി വാഴിച്ചു. 1. പൗലോസ് മാർ പക്കോമിയോസ്, 2. യാക്കോബ് മാർ ഐറേനിയോസ്.

2. സെപ്തംബർ 1-നു കാരാശ്ശേരി മാർ ബസ്സേലിയോസ് ബഥേൽ സെന്റർ ഉദ്ഘാടനം.

3. സെപ്തംബർ 22-നു ഡോ. മാത്യൂസ് മാർ സേവേറിയോസ് കണ്ടനാട് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയായി സ്ഥാനാരോഹണംചെയ്തു.

4. ഓർത്തഡോക്സ് സഭ, മനുഷ്യവിഭവശേഷി വികസന കേന്ദ്രം സ്ഥാപിച്ചു.

5. പാമ്പാക്കുട വലിയ പള്ളിയോടു അനുബന്ധിച്ചു ത്രീശായ് ശുബഹോ സെന്റർ ഉദ്ഘാടനം.

6. വൈദിക സെമിനാരി മല്പാൻ ഞാർത്താങ്കൽ കോരത് കത്തനാരെ "മലങ്കര മല്പാനായി" സഭ ഉയർത്തി.

1994 മെയ് 26-ന് പരുമലയിൽവച്ച് സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ കൂടി പുതിയ മാനേജിംഗ് കമ്മറ്റിയെ തിരഞ്ഞെടുത്തു.

1995 ജൂൺ 20-ന് സുപ്രീംകോടതിയിൽ സമുദായ കേസ് വിധിയുണ്ടായി.

1996 1. നവംബർ 8-നു മാത്യൂസ് പ്രഥമൻ കാതോലിക്ക ബാവാ കാലംചെയ്തു.

2. നവംബർ 24-നു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് കാലംചെയ്തു.

1997 1. ജൂലൈ 7-നു സക്കറിയാസ് മാർ ദീവന്നാസ്യോസ് കാലംചെയ്തു.

2. സെപ്തംബർ 28-ന് ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് കാലംചെയ്തു.

1998 1. ഏപ്രിൽ "മാർ തെയോഫിലോസ് വെൽഫെയർ സൊസൈറ്റി" സ്ഥാപിച്ചു.

2. യാച്ചാരം സെന്റ് ഗ്രീഗോറിയോസ് ബാലഗ്രാം ആശുപത്രി ഉദ്ഘാടനം ചെയ്തു.

3. നവംബർ 29-ന് കോടനാട് മാർ ബസ്സേലിയോസ് ഔഗേൻ പബ്ലിക് സ്കൂൾ ഉദ്ഘാടനം ചെയ്തു.

4. പൗലോസ് മാർ ഗ്രീഗോറിയോസ് അവാർഡ് ദലയിലാമയ്ക്ക് നല്കി.

5. ഡിസംബർ 10-നു നാഗപ്പൂർ വൈദികസെമിനാരിക്ക് ശിലാസ്ഥാപനം നടത്തി.

1999 1. മാർച്ച് 21-ന് യുവജന സംഗമം - കോട്ടയത്ത് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ടു.

2. മാർച്ച് 26-നു ദേവലോകം അരമന ചാപ്പലിൽവച്ച് വി. മൂറോൻ കൂദാശ കാതോലിക്കാ ബാവാ നിർവ്വഹിച്ചു.

3. ജൂലൈ 23-നു ഗീവർഗീസ് മാർ ദീയസ്കോറോസ് കാലംചെയ്തു.

(ഈ ലിസ്റ്റ് പൂർണ്ണമാണെന്നവകാശപ്പെടുന്നില്ല. പൂർണ്ണമാക്കാൻ സഹകരണം സ്വാഗതം ചെയ്യുന്നു)


## ആവശ്യമുണ്ട്

നിരണം പശ്ചിമമേഖലയുടെ ആഭിമുഖ്യത്തിൽ ആലപ്പുഴ ജില്ലയിലെ ചേപ്പാട് നടത്തിവരുന്ന ചേപ്പാട്ട് മാർ ദിവന്നാസ്യോസ് ഫൗണ്ടേഷൻ വൃദ്ധമന്ദിരത്തിൽ പാചകം ചെയ്യുന്നതിനും മറ്റുമായി 50 വയസ്സിൽ കുറയാതെ പ്രായമുള്ള സ്ത്രീകളുടെ സേവനം ആവശ്യമുണ്ട്. ഉദ്ദേശിക്കുന്ന വേതനം അറിയിച്ചുകൊണ്ട് പ്രവർത്തിക്കാൻ തയ്യാറുള്ളവരുടെ അപേക്ഷ ക്ഷണിച്ചുകൊള്ളുന്നു.

60 വയസ്സിനുമേൽ പ്രായമുള്ളവരും നിരാലംബരുമായ ഏതാനും വൃദ്ധജനങ്ങളെ കൂടി താമസിപ്പിക്കുവാൻ ഈ സ്ഥാപനത്തിൽ സൗകര്യമുണ്ട്. അർഹരായവർ ഉടൻതന്നെ അധികൃതരുമായി ബന്ധപ്പെടുക.

*വിലാസം:*

സെക്രട്ടറി
ചേപ്പാട് മാർ ദിവന്നാസ്യോസ് ഫൗണ്ടേഷൻ
ചേപ്പാട് പി.ഒ.-690 507, ആലപ്പുഴ

ചെറുകഥ

# ഇവൾ: മഗ്ദലനയിൽനിന്നും വരുന്നവൾ

അജി വർഗീസ്, ബത്തേരി



ശനിയാഴ്ചയുടെ രാത്രിനിമിഷങ്ങൾക്ക് നീളം കൂടുന്നുവോ? അസ്വസ്ഥമനസ്സിനെ ഉറക്കാൻ മേരീമഗ്ദലന ഒരു വ്യഥാശ്രമംകൂടി നടത്തി. വെള്ളിയാഴ്ചയുടെ പ്രകമ്പനങ്ങളെ അവളറിഞ്ഞിരുന്നില്ല. ഇന്നലെയവൾ അബോധാവസ്ഥയിലായിരുന്നു. 'ബോധാവസ്ഥയെക്കാൾ അബോധാവസ്ഥയാണോ സുഖകരം?' തണുത്ത കാറ്റിനകമ്പടി സേവിക്കാനെത്തിയ, രാത്രിമഴയുടെ പിറുപിറുക്കലുകൾ ശ്രദ്ധിച്ചുകൊണ്ട് മറിയ എഴുന്നേറ്റു. ദുഃഖശനിയുടെ നനഞ്ഞ രാത്രിയിലെ ഒരു മഞ്ഞിൻകണംപോലെ അവന്റെ രൂപമവളുടെ മനസ്സിൽ തെളിഞ്ഞുവന്നു. 'ഇപ്പോഴാശരീരം..... ചിതലരിച്ച്..... അഴുകി....' അതോർക്കാൻകൂടി ആകില്ലെന്നമട്ടിൽ ഇരുകൈകൾകൊണ്ടും മുഖംപൊത്തി രാത്രിമഴയിലവൾ അലിഞ്ഞുചേർന്നു. തണുത്ത കാറ്റിൽനിന്നും രക്ഷപെടാനായവൾ ജനൽപാളികൾ വലിച്ചടച്ചു. ജനലിനു താഴെയിരുന്ന സുഗന്ധവർഗ്ഗങ്ങളുടെ പാത്രത്തിലേക്കവൾ ഉറ്റുനോക്കി. മങ്ങിയ പ്രകാശത്തിന്റെ വെളിച്ചത്തിൽ ആ പാത്രമവളെ പലതും മൂകമായ് ഓർമ്മിപ്പിച്ചുവോ? കരഞ്ഞുനിലവിളിക്കുന്ന കുഞ്ഞിനെ അമ്മ മാറോടടക്കി ആശ്വസിപ്പിക്കുന്നതുപോലെയവളാപാത്രം തന്റെ നെഞ്ചോടു ചേർത്തുവെച്ചുകൊണ്ടൊരു മെഴുകുപ്രതിമയായി. മണിക്കൂറുകളുടെ കടന്നുപോവലുകളിയാതെ അവളിരുന്നു. കുന്തിരിക്കവും, സൈത്തും, മൂരും അവളെയെന്തോ ഓർമ്മിപ്പിച്ചു കാണണം. ഞെട്ടിയുണർന്ന മേരി ഒരുൻമാദിനിയെപ്പോലെ വാതിൽപാളികൾ തള്ളിത്തുറന്നു. ആഞ്ഞുവീശുന്ന തണുത്ത കാറ്റിനോ, കല്ലറമൂടിയിരുന്ന വലിയ കല്ലിനോ, കാവൽനില്ക്കുന്ന റോമൻ പടയാളികളുടെ ഭീകരാകാരങ്ങൾക്കോ, പ്രേതഭൂമിയുടെ ഭയാനകമായ നിശബ്ദതയ്ക്കോ അവളെ തടഞ്ഞുനിറുത്തുവാനാവില്ലായിരുന്നു. അവൾ പുറത്തിറങ്ങി, തന്റെ യാത്ര ആരംഭിച്ചു.

എങ്ങുനിന്നോ ഒരു വെളുത്ത പക്ഷിക്കുഞ്ഞ് ചിറകൊടിഞ്ഞിട്ടെന്നപോലെ മറിയയുടെ മുമ്പിൽ വന്നുവീണു. അവളതിനെ സൂക്ഷിച്ചുനോക്കി. അതിന്റെ പ്രകാശംപരത്തുന്ന വലിയ കണ്ണുകൾ അവളെയാകർഷിച്ചിരിക്കണം. വേദനയായിരുന്നില്ല ഉയരങ്ങളിലേയ്ക്കു നോക്കിക്കൊണ്ടിരുന്നയാകണ്ണുകളിൽ.... പിന്നെയെന്താണ്? വെളുത്ത പക്ഷിയ്ക്ക് അവളോടെന്തോ പറയാനുള്ളതുപോലെ. അജ്ഞാതമായൊരാൾ പ്രേരണകൊണ്ടെന്നപോലെ മറിയ ആ പക്ഷിക്കുഞ്ഞിനെ എടുക്കാനായി മുന്നോട്ടാഞ്ഞു. എന്നാലവളെ അത്ഭുതപ്പെടുത്തിക്കൊണ്ടാ പക്ഷി പെട്ടെന്ന് പറന്നുയർന്നു. ചിറകൊടിഞ്ഞ പക്ഷിയ്ക്ക് പറക്കാനാകുമോ? അത്ഭുതവും അസ്വസ്ഥതയും കൂടികലർന്നൊരു നിമിഷത്തിൽ മേരിയവിടെ കുനിഞ്ഞിരുന്ന് പക്ഷിവീണസ്ഥലം സൂക്ഷിച്ചുനോക്കി. രക്തംപറ്റിയിരിക്കുന്ന നിലത്ത് ചിറകിന്റെ ഏതാനും പൊടികഷണങ്ങൾ മാത്രം. അവൾ നോക്കിക്കൊണ്ടിരിക്കേ ആ രക്തം വെളുത്ത നിറമാകുന്നതവൾ കണ്ടു. ചവിട്ടിമെതിക്കുന്തോറും കൂമ്പിനുകരുത്തുവരുമെന്ന് പറയപ്പെടുന്ന കദളീവൃക്ഷച്ചുവട്ടിൽ നിന്നുകേട്ട രാകോഴിയുടെ പുലർച്ച കൂകലാണവളെ അവിടെ നിന്നും എഴുന്നേല്പിച്ചത്.

മറിയ സാവധാനം തെരുവിലേക്കിറങ്ങി. വാണിഭശാലകൾ തുറന്നിട്ടില്ല. മുക്കുവക്കുടിലുകൾ ഉണരുവാൻ മാത്രം പുലർച്ച വളർന്നിട്ടുമില്ല. വിജനമായ വീഥിയിലൂടെ ചാറ്റൽമഴയിലലിഞ്ഞു ചേർന്നവൾ നടപ്പിനു വേഗതകൂട്ടി. കണ്ണിലേയ്ക്ക് തെറിച്ചുവീണൊരു മഴത്തുള്ളി അവളുടെ കാഴ്ചയെ ഭാഗികമായി തടസ്സപ്പെടുത്തിയെങ്കിലും അത് തുടച്ചുകളയാതെയവൾ യാത്ര തുടർന്നു. മേരിയുടെ മനസ്സിലേയ്ക്ക് ആഞ്ഞുവീശിയ കാറ്റ് ഓർമ്മകളുടെ ഓളങ്ങളായ് ഭൂതകാലവാതായനങ്ങളെ തള്ളിത്തുറന്നു.

കൊയ്ത്ത് കഴിഞ്ഞ ഗോതമ്പുവയലുകളിൽ കൂട്ടുകാരികളോടൊത്ത് കളിച്ചുതിമർത്തൊരു വസന്തകാലത്താണ് ഞാനവനെ ആദ്യമായി കണ്ടത്. ഗോതമ്പുപാടവും ഞാനിരുന്ന് കണ്ണീർപൊഴിച്ച ആ വയൽവരമ്പും ഇന്നും സജീവമായ ഒരോർമ്മയാണ്: "മേരീ നിന്നെയെന്താ എല്ലാവരും സാറായുടെ മകൾ എന്നു വിളിക്കുന്നത്? ഞങ്ങളെയെല്ലാം അപ്പന്മാരുടെ പേരുചേർത്താണല്ലോ വിളിക്കാറുള്ളത്." കളിക്കിടയിലെ ഒരു വിശ്രമവേളയിലാണ് കളികൂട്ടുകാരിൽനിന്നും ഞാൻ ഈ ചോദ്യശരം ഏറ്റുവാങ്ങിയത്. കൂട്ടുകാരികൾ കളി തുടർന്നെങ്കിലും ഞാൻ പോയത് താരാട്ടുപാട്ടിന്റെ ഈണം മുഴങ്ങിയിട്ടില്ലാത്ത, പിതൃവാത്സല്യത്തിന്റെ കൈതാങ്ങലില്ലാത്ത സ്വന്തം ഭവനത്തിലേയ്ക്കായിരുന്നു. അമ്മയുടെ സാമീപ്യം അതിയായി ആഗ്രഹിച്ച തണുത്ത രാത്രികളിൽ ഉറക്കംവരാതെ കിടന്നപ്പോൾ ഞാൻ കേട്ടത് എന്താണെന്നോ? പരുക്കൻ ശബ്ദങ്ങളും ശ്വാസോച്ഛ്വാസങ്ങൾ ഉച്ചാവസ്ഥയിൽ ഉയർന്നുപൊങ്ങുന്ന താളമേളങ്ങളുമായിരുന്നു എപ്പോഴാണ് ആ രാത്രി സന്ദർശകർ പരുക്കൻ ശബ്ദങ്ങളുമായി കടന്നുവന്നതും പുലർച്ചയ്ക്കുമുമ്പെ പോയിമറഞ്ഞതും? അമ്മ തരുന്ന വിലയേറിയ കുപ്പായങ്ങളും കളിപ്പാട്ടങ്ങളും രുചികരമായ ഭക്ഷണസാധനങ്ങളും എന്നിൽ ഛർദ്ദിയാണ് ഉളവാക്കിയത്. "മേരീ നീ

എന്തിനാണ് ഇങ്ങനെ വിഷാദിച്ചിരിക്കുന്നത്? എന്നെയും എല്ലാവരും മറിയത്തിന്റെ മകനെന്നാണ് വിളിക്കുന്നത്, ജോസഫിന്റെ മകനെന്ന് വിളിക്കാറില്ല." കാതരമായ ആ ശബ്ദം മാൻപേടകളെ പ്രസവിപ്പിക്കുമാറ് ഗാംഭീര്യമുള്ളതായിരുന്നു. സ്ഥലകാലബോധവതിയായി ഞാനാ വയൽവരമ്പിൽ നിന്നെഴുന്നേറ്റ് ശബ്ദത്തിനുടമയെ തെരഞ്ഞു. നിഷ്കളങ്കമായ നയനങ്ങളും, വീതിയേറിയ നെറ്റിത്തടങ്ങളും, നീണ്ട നാസികയുമുള്ളൊരു ബാലൻ. 'ഇവൻ ഈ ബാലന്റെ ശബ്ദത്തിനിത്രയ്ക്ക് ഗാംഭീര്യമോ.' ആ കൂടിക്കാഴ്ചയാണ് എന്റെ ബാല്യകൗമാര ജീവിതത്തിലെ ഏറ്റവും സജീവമായ ഓർമ്മ.

ഈ ഓർമ്മ മറിയയുടെ നടനവേഗതയെ ഉത്തേജിപ്പിച്ചു. എത്ര നാഴികകൾ അവൾ പിന്നിട്ടു? കാലം പരിക്കേൽപ്പിക്കാത്തൊരു കൂറ്റൻ സൈപ്രസ് വൃക്ഷത്തിനിടയിൽനിന്നും രണ്ട് ഇണക്കുരുവികൾ പറന്നുയർന്നു. ഇപ്പോൾ മഴയുടെ തുള്ളികൾക്ക് കനം കുറഞ്ഞിരിക്കുന്നു. നിശബ്ദമായ് രാത്രി പ്രഭാതത്തോട് വിടചൊല്ലാൻ വെമ്പൽകൊള്ളുന്നു. നിശയുടെ കരിമ്പടത്തിനുള്ളിൽനിന്നും മടിയോടെയാണെങ്കിലും പ്രഭാതം പുറത്തുകടക്കാനൊരുങ്ങുന്നു. ഇവരെപ്പോഴാണ് ഒന്നിച്ചുചേരുന്നത്? ഇവരുടെ ഇണചേരൽ ഏത് യാമത്തിലാണ്? ചിന്തകളുടെ ആർദ്രത അവളെ തരളിതയാക്കി. ശാരോനിലെ പനിനീർപുഷ്പത്തെപ്പോലെ മേരി യൗവനയുക്തയായി.

തിരക്കാർന്ന ഗലീല കടൽതീരത്തിലൂടെ വിലയേറിയ വസ്ത്രങ്ങളണിഞ്ഞ് മഗ്ദലനമേരി ഒരു പല്ലക്കിൽ ചാമരംവീശുന്ന തോഴിമാരോടൊപ്പം നടന്നു. അന്നത്തെ ഇരയ്ക്കുവേണ്ടി കാത്തിരിക്കുന്ന റോമൻ സൈന്യാധിപന്റെ ഭവനത്തിലേയ്ക്കുള്ള വഴികളെ സുഗന്ധപൂരിതമാക്കിക്കൊണ്ട് ആ കൂട്ടം നീങ്ങുകയാണ്. തങ്ങൾക്ക് അപ്രാപ്യമായ ഈ വിലയേറിയ സാധനത്തെ ഒരു നോക്കുകാണാനായി വെമ്പൽകൊള്ളുന്ന മുക്കുവന്മാരുടെ കൊതിയൂറുന്ന കണ്ണുകളെയും, അവരുടെ ഭാര്യമാരുടെ അടക്കംപറച്ചിലുകളെയും കുസൃതികണ്ണാൽ നോക്കിക്കൊണ്ട് അവൾ പല്ലക്കിൽ ഇരുന്നു. പെട്ടെന്ന് ഒരു മിന്നായംപോലെയവൻ കടന്നുപോയി. സമൃദ്ധമായ താടിരോമങ്ങളെ കാറ്റിന് കളിക്കാൻ, വിട്ടുകൊടുത്തുകൊണ്ട് നടന്നുനീങ്ങിയ അവന്റെ വീതിയേറിയ ചുമലുകളും, ആ ഒറ്റകുപ്പായവും, അവളെ ഗോതമ്പുവയലുകളിൽ എത്തിച്ചപ്പോഴേയ്ക്കും അവൻ സൂര്യകിരണമേറ്റ മഞ്ഞിൻതുള്ളിപോലെ മാഞ്ഞുപോയി. അന്നാണവൾ അവനെ രണ്ടാമത് കണ്ടത്. ആ രാത്രിയിലവൾ സ്വപ്നംകണ്ട് നിലവിളിച്ചെന്നും, പട്ടുമെത്തയിൽ കിടന്ന് ഞെരിപിരികൊണ്ടുവെന്നും റോമൻ സൈന്യാധിപൻ സാക്ഷിച്ചു.

മേരി മഗ്ദലന നടത്തം തുടരുകയാണ്. ഇപ്പോളാ നടപ്പിനു വേഗതകൂടി അതൊരു ഓട്ടമായി രൂപംപ്രാപിച്ചിട്ടുണ്ട്. തെരുവോരങ്ങളിലെ കുടിലുകളിൽ മങ്ങിയവെളിച്ചം പരത്തുന്ന കൊച്ചുവിളക്കുകൾ കത്താനാരംഭിച്ചിരിക്കുന്നു. മുക്കുവകുടിലുകൾ ഉണർന്നുതുടങ്ങി. മഴ ഏകദേശം മാറിയിരിക്കുന്നു. മഴയോടൊപ്പം അകമ്പടിക്കാറ്റും സ്ഥലം വിട്ടെന്നുതോന്നുന്നു. നടപ്പാതകൾക്ക് ഇപ്പോൾ വ്യക്തതയുണ്ട്. പൂക്കളുടെ സൗരഭ്യം അവളെ ശലോമയെ ഓർമ്മിപ്പിച്ചു. ആ നാട്ടിലെ ഏറ്റവും മനോഹരമായ ഉദ്യാനത്തിനുടമയായ ശലോമയുടെ ഭവനത്തിനുമുമ്പിൽ അവൾ ഒരു നിമിഷം മടിച്ചുനിന്നു. വിടരാൻ വെമ്പൽകൊള്ളുന്ന ഒരു വെളുത്ത പനിനീർപുഷ്പം അവളെ തന്റെ ഉദ്യാനകവാടത്തിലെത്തിച്ചു.

മുന്തിരിവള്ളി പൂത്ത സുഗന്ധകാറ്റിൽ പരിചാരികമാരോടൊത്ത് ഉദ്യാനത്തിലിരുന്ന ഒരു സായന്തനത്തിലാണ് ഞാനവനെ മൂന്നാമതായി കണ്ടത്. തോട്ടത്തിനു കുറുകെയുള്ള വഴിത്താരയിലൂടെ അവൻ നടന്നു വരുന്നു. അവന്റെ ചവിട്ടടികൾ മറ്റുള്ളവരുടേതിൽനിന്നും വളരെ വ്യത്യസ്തമായിരുന്നു. അവന്റെ നഗ്നപാദങ്ങൾ ഭൂമിയെ തലോടുകയാണ്. അവന്റെ ശിരസ് അതിവിശേഷമായ തങ്കം, അവന്റെ കണ്ണുകൾ പ്രാവുകൾക്ക് സമം. അവന്റെ നോട്ടം എന്നെ ഭ്രമിപ്പിച്ചുകളഞ്ഞു. താമരപ്പൂവുപോലുള്ള അവന്റെ അധരത്തിലേയ്ക്കു നോക്കിക്കൊണ്ടിരിക്കെ എന്റെ വായിൽനിന്നും ഞാനറിയാതെ വാക്കുകൾ അടർന്നുവീണു: "നീ എന്നെ ഓർക്കുന്നുവോ?" സർവ്വാംഗസുന്ദരൻ വായ് തുറന്നു: "മേരിയല്ലേ? സാറായുടെ മകൾ?" "അല്ല, ഇത് മഗ്ദലന മറിയ, ഏഴ് പിശാച് ബാധിച്ചവൾ." അവനതിനുടൻ ഉത്തരം പറയാതെ ഉദ്യാനത്തിലേയ്ക്ക് കടന്നുവന്നു. ഗോമേദകം പതിച്ച സ്വർണ്ണനാളങ്ങൾപോലുള്ള അവന്റെ കൈകൾ ഒരു ലില്ലിപുഷ്പത്തെ തടവിക്കൊണ്ടിരുന്നു. വളരെ സൂക്ഷിച്ച് അവനതിന്റെ ഇലകളെയും തണ്ടിനെയും കാർന്നുതിന്നുകൊണ്ടിരുന്ന ഒരു ഭീമാകാരനായ പുഴുവിനെ വലിച്ചെടുത്തു. തന്റെ ഉദ്യാനത്തിലെ പുഷ്പങ്ങളെ നശിപ്പിക്കുന്ന കീടങ്ങളെല്ലാം അവനുചുറ്റും വന്നുനിന്നുവോ? സാവധാനം അവൻ എന്നെ ഒരു നോട്ടംകൊണ്ട് കീഴ്പെടുത്തി. അതിനുമുൻപാരും എന്നെയങ്ങനെ നോക്കിയിട്ടില്ല. ആ കണ്ണുകൾ എന്നിൽ തുളച്ചുകയറുകയായിരുന്നു. "ഞാൻ ഭാവിയിലെ മേരിയെ നോക്കിക്കാണുകയായിരുന്നു." അവൻ പറഞ്ഞു: "ഭാവിയിലെ മേരിയോ" 'അതെ ഞാൻ നിനക്കുവേണ്ടി നിന്നെ പ്രേമിക്കുന്നു, മേരി' ഒരായിരം ചോദ്യങ്ങൾ ചോദിക്കാനാഗ്രഹിക്കവെ അവൻ അതിവേഗം നടന്നുപോയി, തിരിഞ്ഞുനോക്കാതെ.

അന്നാദ്യമായി യജമാനത്തി പരിചാരികമാരോട് തട്ടിക്കയറി. തന്നോളം വലിപ്പമുള്ള നിലക്കണ്ണാടി മേരി എറിഞ്ഞുടച്ചു. ചില്ലുകളുടെ തകർന്നടിയലിന്റെ സംഗീതാ

*With Best Compliments from:*

**COMPUTER BAZZAR**

THE COMPLETE SHOP FOR ALL COMPUTERS

Computer Peripherals, Consumables, Upgradation, Networking, Sales & Service, AMC.

Bethel 10-1-620/3, East Marredpally
Entrenchement Road, Secunderabad-500 026, A.P.
Tel: 7709714, 6211190, 7800532; PGR: 9612-306137
E-mail: GUYVARGHESE@USA.NET

*Director:* VARGHESE CHERIAN, M.B.A.

**ഉദ്ദിഷ്ടകാര്യസാദ്ധ്യത്തിന്**





**ഒരു വിശ്വാസി, കല്യാൺ നഗർ**

മാസ്വദിക്കുന്ന ഒരുന്മാദിനിയെപ്പോലെ അവൾ കിതച്ചു. മറിയയുടെ പട്ടുവസ്ത്രങ്ങളിൽ പുഴുവരിച്ചു, സ്വർണ്ണപാദുകങ്ങൾക്കിടയിൽനിന്നൊരു പാമ്പ് ഫണമുയർത്തി, രുചിയുടെ സ്വാദ് സുഗന്ധമാക്കുന്ന അവളുടെ തീൻമേശയിൽനിന്നും ദുർഗന്ധമുയർന്നു. അവൾ വാതിലുകൾ വലിച്ചടച്ച് നിലത്തുകിടന്നുരുണ്ടു.

മഗ്ദലനമേരിയുടെ അടച്ചിട്ട വാതിലുകൾക്കുമുമ്പിലൊരു ആൾക്കൂട്ടം അണിനിരന്നു. റോമൻ സൈന്യാധിപന്മാർ, വലിയ വണിക്കുകൾ, പരീശന്മാർ, ചുങ്കപിരിവുകാർ, പ്രമാണിമാരുടെ നിര വളർന്നു. അവർ എന്തൊക്കെയോ പിറുപിറുത്തു. അവളുടെ വാതിൽകാവൽക്കാരൻ 'അവനെ'കുറിച്ച് അവരോട് പറഞ്ഞു. അല്പസമയത്തെ ആലോചനയ്ക്കുശേഷം അവർ അവളെ വലിച്ചിറക്കി. വ്യാഖ്യാതാക്കളും, വ്യാപാരികളും, വ്യവസായികളും, പടയാളികളും, വ്യഭിചാരികളും അവളുടെ പിന്നിലായി അണിനിരന്നു. കാഴ്ചകാണാനെത്തിയ 'അപ്രാപ്യരായ' കാണികളും ആ പ്രതിഷേധപ്രകടനത്തിന് കൊഴുപ്പുകൂട്ടി. കല്ലുകളും വടികളും അന്തരീക്ഷത്തിലുയരാൻ തയ്യാറെടുത്തു. ആദ്യകല്ലൊരെണ്ണം വന്നുവീഴാൻ മേരി അദമ്യമായി അഭിലഷിച്ചു. ഈ കോപാഗ്നിയിൽ വെന്തുരുകി വെണ്ണീറാകാൻ അവളാഗ്രഹിച്ചു.

മഗ്ദലനമറിയയുടെ നേതൃത്വത്തിലെ ആ ജാഥ 'കുനിഞ്ഞ് വിരൽകൊണ്ട് നിലത്തെഴുതുന്നവന്റെ' മുമ്പിൽ അവസാനിച്ചു. പതിവിനുവിപരീതമായി അവരൊരു കുടുക്കു ചോദ്യം ഉന്നയിച്ചു. വിധിതീർപ്പിനായി കാത്തിരുന്ന ജനം കാൺകെ അവൻ മണൽതരികളിൽ കഥയെഴുതി... പാപപുണ്യങ്ങളുടെ, ഭൂതവർത്തമാനകാലങ്ങളുടെ, ന്യായപ്രമാണങ്ങളുടെ, സങ്കീർത്തനങ്ങളുടെ കഥ. അതൊരു ചരിത്രനോവലായി രൂപംകൊള്ളുന്നതിനിടയിൽ ആൾക്കൂട്ടമലിഞ്ഞില്ലാതെയായി. ഇത് നാലാമത്തെ കൂടിക്കാഴ്ച.

സാറാ വീണ്ടും ഗർഭംധരിച്ചൊരോമന പെൺകുഞ്ഞിനെ പ്രസവിച്ചു. അവളുടെ പേര് മേരി മഗ്ദലന. മഗ്ദലനയിൽനിന്നും വരുന്നവൾ.

അവൾ യാത്ര തുടരുകയാണ്.... ഇരുട്ടിന് മാർഗ്ഗതടസം സൃഷ്ടിക്കാനാവാത്തവിധം, കല്ലറവായിലെ കല്ലിന് തടഞ്ഞുനിറുത്താനാവാത്ത വിധം, റോമൻ കാവൽക്കാർക്ക് അപമാനിക്കാനാവാത്തവിധം... ഒരു കദളീവൃക്ഷമായ്...

അപ്പോഴും ആണുങ്ങൾ ഉറങ്ങുകയായിരുന്നു. ചിറകൊടിഞ്ഞ വെള്ളപക്ഷി പറന്നുയരുകയും.

*കുറിപ്പ്: [വേദപുസ്തകത്തിലെ പുതിയനിയമത്തിൽ പ്രതിപാദിച്ചിരിക്കുന്ന പാപിനിയായ സ്ത്രീയും മഗ്ദലനമറിയവും ഒരു വ്യക്തിതന്നെയാണെന്ന സങ്കല്പത്തിൽ... യോഹ. 8:1–11, യോഹ. 20:1–18 വരെയുള്ള സുവിശേഷഭാഗത്തിന്റെ സ്വതന്ത്രാവിഷ്കാരം].*


"THE MEMORY OF THE RIGHTEOUS IS BLESSED" PROV. 10:7
IN LOVING MEMORY OF



SARAMMA MATHAI & OUSEPH MATHAI

Called to Glory on 21-7-1974, Called to Glory On 21-12-1998

*Inserted by:* T.M. Varghese & Family
M/s. Shalom Traders, 15-4-453/1. Osmanshahi, Hyderabad-500 012, A.P.
Phone (Off.): 4730640; (Res.): 7662751

*Dealers in:*

"Pearl" (Hot & Cold Solution) | "Viscos" Flaps | "Midas" Precured & Hot Rubber

# ന്യൂയോർക്ക് ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയുടെ 27–ാം വാർഷികവും, പുതിയ കെട്ടിടത്തിന്റെ കൂദാശയും

ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയുടെ 27–ാം വാർഷികവും, പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മയും പുതുതായി പണിത കെട്ടിടത്തിന്റെ കൂദാശയും നവംബർ മാസം 6–ാം തീയതി ശനിയാഴ്ച വി. കുർബ്ബാനാനന്തരം അമേരിക്കൻ ഭദ്രസനാധിപൻ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ഈ കെട്ടിടത്തിന്റെ പ്രതിഷ്ഠാകർമ്മം പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി ഒക്ടോബർ മാസത്തിൽ ഇടവകസന്ദർശിച്ചപ്പോൾ നടത്തിയിരുന്നു. സി.എം. ജോൺ കോറെപ്പിസ്കോപ്പാ, റ്റി. എം. സഖറിയ, കോറെപ്പിസ്കോപ്പാ, ഫാ. നൈനാൻ ഈശോ, മലയാളം പത്രം ചീഫ് എഡിറ്റർ ജോയി ലൂക്കോസ്, കമ്യൂണിറ്റി പ്രസിഡന്റ് മിസ്സസ് ബാർബറാ സ്റ്റാൻസർ, സെന്റ് ഊർസുലാ അക്കാഡമി പ്രിൻസിപ്പൽ സിസ്റ്റർ മേരീബെത്ത് റീഡ്, നോർവുഡ് പേപ്പർ ചീഫ് എഡിറ്റർ ജൂൾസ് ക്രബൈൻ സ്റ്റയിൻ, തോമസ് ഇടുക്കള, ഏമി തോംസൺ എന്നിവർ അഭിനന്ദന പ്രസംഗങ്ങൾ ചെയ്തു. 27 വർഷമായി ഈ ഇടവകയുടെ വികാരിയായി സേവനം ചെയ്യുന്ന ഫാ. എ.കെ. ചെറിയാൻ തന്റെ സ്വാഗതപ്രസംഗത്തിൽ ദേവാലയത്തിന്റെ ആരംഭകാലങ്ങളിൽ അനുഭവിച്ച പ്രയാസങ്ങളെക്കുറിച്ച് ഹൃദയസ്പർശിയായി സംസാരിച്ചു. ഇന്നു പലവിധ സൗകര്യങ്ങളോടുകൂടിയ ഒരു ദേവാലയമായി ഇതു രൂപാന്തരപ്പെട്ടുവെങ്കിലും വലിയ വൈഷമ്യങ്ങളിൽകൂടി കടന്നുപോകേണ്ടിവന്നു എന്നും, എന്നാൽ ദൈവത്തിന്റെ കരുതലിന്റെ ഒരു ചരിത്രമായി ഇതു രൂപാന്തരപ്പെട്ടുവെന്നും പറയുകയുണ്ടായി.

പുതിയ കെട്ടിടത്തിന്റെ പ്രാരംഭദശമുതൽ ബിൽഡിംഗ് കമ്മറ്റി കൺവീനറായി പ്രവർത്തിച്ച മി.എം.വി. ചാക്കോയ്ക്ക് തന്റെ പ്രവർത്തനക്ഷമതയെ കണക്കാക്കി മനോഹരമായ ഒരു ജഹലൂല നല്കി ബഹുമാനിച്ചു. പുതിയ കെട്ടിടത്തിന്റെ താക്കോൽ ട്രസ്റ്റി മി. എം.കെ. തോമസ് ഇടവക മെത്രാപ്പോലീത്തായ്ക്കു സമർപ്പിച്ചു. അദ്ദേഹം അതു വികാരിയെ ഏല്പിച്ചു. തുടർന്നു സുവനീർ കമ്മറ്റി ചെയർപേഴ്സൺ മി.റ്റി. മത്തായി ചെറിയ ആമുഖത്തോടെ 27–ാം വാർഷികം പ്രമാണിച്ചു പ്രസിദ്ധീകരിക്കുന്ന സുവനീറിന്റെ ഒരു കോപ്പി അഭിവന്ദ്യ മെത്രാപ്പോലീത്തായ്ക്കു നല്കുകയും അദ്ദേഹം അതു പ്രകാശനം ചെയ്യുകയും ചെയ്തു. ഇടവക സെക്രട്ടറി മി. ചെറിയാൻ കോശി കൃതജ്ഞത അറിയിച്ചു. ഇടവകയിൽനിന്നും, സമീപ ഇടവകകളിൽ നിന്നുമായി ഒരു വലിയ കൂട്ടം ആളുകൾ ചടങ്ങിൽ സംബന്ധിച്ചിരുന്നു. മൂന്നു നിലയിൽ പള്ളിയോടു ചേർത്തു പണിതിരിക്കുന്ന ഈ കെട്ടിടത്തിന് ഏകദേശം 6 ലക്ഷം ഡോളർ ചെലവായി. പണം പോരാതെ വന്നപ്പോൾ ഇടവകക്കാരിൽനിന്നുതന്നെ കടം എടുത്താണ് കെട്ടിടത്തിന്റെ പണിപൂർത്തിയാക്കിയത്. 'മലയാളം പത്രം' ഇതു പ്രമാണിച്ച് ഒരു സപ്ലിമെന്റ് പ്രസിദ്ധീകരിച്ചു. മീറ്റിംഗിനുശേഷം വിഭവസമൃദ്ധമായ ഭക്ഷണവും ഉണ്ടായിരുന്നു.

## അല്പംചരിത്രം:

1972 നവംബർ മാസം 2–ാം തീയതി ഈ ഇടവക ആരംഭിച്ചു. ന്യൂയോർക്കിൽ അന്നുണ്ടായിരുന്ന ഏക ഇടവകയിൽ തുടർന്നു പോകുവാനുണ്ടായ വൈഷമ്യങ്ങൾ മൂലമാണ് ബ്രോങ്ക്സ് എന്നു പറയുന്ന സമീപപട്ടണത്തിൽ ഒരു ആരാധനാലയം ആരംഭിക്കുവാൻ ഇടയായത്. മാതൃസഭയും, അമേരിക്കയിൽ ഉള്ളതും ഉണ്ടാകാവുന്നതുമായ ഇടവകകളും തമ്മിൽ പുലർത്തേണ്ട ബന്ധം എന്ന വിഷയത്തിലാണ് തർക്കമുണ്ടായത്. മാതൃസഭയുമായി അഭേദ്യബന്ധം പുലർത്തേണ്ട ആവശ്യകതയെക്കുറിച്ചു ബോദ്ധ്യമുണ്ടായിരുന്ന ഏതാനും വ്യക്തികൾ ഫാ. എ.കെ. ചെറിയാന്റെയും ദിവംഗതനായ ഫാ. ജോൺ മാത്യുവിന്റെയും നേതൃത്വത്തിൽ ബ്രോങ്ക്സ് ഇടവക ആരംഭിച്ചു. പരിശുദ്ധനായ പരുമല തിരുമേനിയുടെ പെരുന്നാൾ ദിവസമാണ് ദൈവഗത്യാ ഈ പള്ളി ആരംഭിച്ചത്. എങ്കിലും പരിശുദ്ധ ദൈവമാതാവിന്റെ നാമത്തിലാണ് ഈ ദേവാലയം. 1974 –ൽ അന്നത്തെ ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്താ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി (പിന്നീട് ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ഒന്നാമൻ കാതോലിക്കാ) ഈ ഇടവകയെ ബാഹ്യകേരളത്തിലെ ഒരു ഇടവകയായി അംഗീകരിക്കയും, ഫാ. എ.കെ. ചെറിയാനെ പ്രഥമ വികാരിയായി നിയമിച്ചു കല്പനയാവുകയും ചെയ്തു. ഇന്നുവരെയും അദ്ദേഹം ആ ചുമതല നിർവ്വഹിക്കുന്നു.

1978–ൽ ഇന്നു പള്ളി നില്ക്കുന്ന സ്ഥലം ഇടവകക്കാർ മലങ്കര മെത്രാപ്പോലീത്തായ്ക്കുവേണ്ടി എഴുതിച്ചു. ആ ജൂലൈമാസത്തിൽ ഇവിടെ സന്ദർശനത്തിന് എത്തിയ പരിശുദ്ധ ബാവാ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ഒന്നാമനെക്കൊണ്ട് പള്ളിയുടെ ശിലാസ്ഥാപനം നടത്തണം എന്ന് ആഗ്രഹിച്ചുവെങ്കിലും ഭദ്രാസനതലത്തിൽനിന്നുള്ള എതിർപ്പുകൊണ്ട് സാധിച്ചില്ല. തുടർന്നു പരിശുദ്ധ ബാവാ തിരുമേനിയുടെ താല്പര്യവും, നിർദ്ദേശവും അനുസരിച്ച് വികാരി ഫാ. എ.കെ. ചെറിയാൻ ദേവാലയത്തിന്റെ അടിസ്ഥാനശില ഇടുകയും 1980 സെപ്തംബർ മാസത്തിൽ ദേവാലയത്തിന്റെ താല്ക്കാലിക കൂദാശ അനേകം വൈദികരുടെയും ഒരു വലിയ ജനക്കൂട്ടത്തിന്റെയും സാന്നിദ്ധ്യത്തിൽ വികാരിതന്നെ പരിശുദ്ധ ബാവാ തിരുമേനിയുടെ താല്പര്യമനുസരിച്ച് നിർവ്വഹിക്കുകയും ചെയ്തു. 1986 നവംബർ മാസത്തിൽ പള്ളിയുടെ കൂദാശ ഇന്നത്തെ പരിശുദ്ധ കാതോലിക്കാ ബാവാ ബസ്സേലിയോസ് മാർത്തോമ്മാ

Advt.

മാത്യൂസ് ദ്വിതീയൻ (അന്ന് നിയുക്ത കാതോലിക്കാ), അഭിവന്ദ്യരായ തോമസ് മാർ മക്കാറിയോസ്, യൂഹാനോൻ മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ സഹകരണത്തോടെ നിർവ്വഹിച്ചു.

ഇടവകയിൽ അംഗങ്ങളുടെ സംഖ്യ വർദ്ധിക്കയും, സ്ഥലപരിമിതി ബോദ്ധ്യപ്പെടുകയും ചെയ്തതിന്റെ ഫലമായി പള്ളിയോട് ചേർത്ത് ഒരു കെട്ടിടം പണിയണമെന്ന് 1987-ലെ വാർഷിക പൊതുയോഗം തീരുമാനിച്ചു. തുടർന്നു പല പൊതുയോഗങ്ങളിലും, കമ്മറ്റിയോഗങ്ങളിലും ഈ വിഷയം ചർച്ചചെയ്തു തീരുമാനങ്ങൾ എടുത്തുവന്നു. അങ്ങനെ 1994 സെപ്തംബർ 4-ാം തീയതി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി പുതിയ കെട്ടിടത്തിന് ശിലാസ്ഥാപനം നടത്തുകയും "സെന്റ് ഗ്രിഗോറിയോസ് അനക്സ്" എന്നു പേരു നല്കുകയും ചെയ്തു.

എന്നാൽ കെട്ടിടത്തിന്റെ പണി ആരംഭിച്ചപ്പോൾ ഇടവകയിൽ ഉള്ള ഒരു വിരുദ്ധ ഗ്രൂപ്പ് കെട്ടിടം പണി തടസ്സപ്പെടുത്തണം എന്ന് കാണിച്ച് ബ്രോങ്ക്സ് സുപ്രീം കോർട്ടിൽ ഒരു അന്യായം ഫയൽചെയ്തു; താത്ക്കാലിക ഇഞ്ചംഗ്ഷൻ വാങ്ങി. അങ്ങനെ ഏതാനും മാസങ്ങൾ പണിമുടങ്ങിയതിന്റെ ഫലമായി ഒരു വലിയ തുക ഇടവകയ്ക്കു നഷ്ടമായി. കേസ് തള്ളി വിധിയായി എങ്കിലും അപ്പീൽ പോവുകയും, കീഴ്കോടതി വിധി ശരിവച്ചു വിധിയാവുകയും ചെയ്തു. തുടർന്ന് ഏതാനും മാസത്തിനകം കെട്ടിടം പണി പുനരാരംഭിക്കയും, ഒക്ടോബർ മാസത്തോടെ പൂർത്തിയാവുകയും ചെയ്തു. 3 നിലയിൽ പണിതുയർത്തിയിരിക്കുന്ന ഈ കെട്ടിടത്തിൽ ആധുനിക സജ്ജീകരണങ്ങൾ എല്ലാംതന്നെയുണ്ട്.



സെന്റ് ഗ്രീഗോറിയോസ് അനക്സിന്റെ കൂദാശ
അഭി. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ നിർവ്വഹിക്കുന്നു.

150-ൽപരം കുടുംബങ്ങൾ മെമ്പർഷിപ്പുള്ള ഈ പള്ളി അമേരിക്കയിൽ നമ്മുടെ സഭയുടെ ഏറ്റവും വലിയ ഇടവക എന്നു പറയാം. ഈ ദേവാലയത്തിൽ ആരാധിച്ചു വളർന്നു വന്ന ചെറുപ്പക്കാർ എല്ലാംതന്നെ ഉന്നതബിരുദധാരികളും, സൽസ്വഭാവികളുമാണ്. അനേകം ഡോക്ടറന്മാരും, എൻജിനിയറന്മാരും, സി.എ. ക്കാരും, അദ്ധ്യാപകരും, കംപ്യൂട്ടർ എൻജിനിയറന്മാരും ആൺകുട്ടികളിൽ നിന്നും, പെൺകുട്ടികളിൽ നിന്നുമായി ഇവിടെയുണ്ട്. എല്ലാ ആദ്ധ്യാത്മീക സംഘടനകളും ശക്തമായി പ്രവർത്തിക്കുന്നു. കോളജ് പഠനം കഴിഞ്ഞ് വൈദിക സിമ്മനാരിയിൽ പഠിക്കുന്ന കുട്ടികളും ഈ ഇടവകയിലുണ്ട്. സഭാപിരിവുകൾക്കും, ജീവകാരുണ്യ പ്രവർത്തനങ്ങൾക്കും ഈ ഇടവക മുമ്പിൽത്തന്നെയാണ്. ആന്ധ്രായിലെ സുവിശേഷ പ്രവർത്തനത്തിനുവേണ്ടി മർത്തമറിയം സമാജം പണം സംഭരിച്ച് ഓരോ വർഷവും ചുമതലപ്പെട്ടവരെ ഏല്പിക്കുന്നു.

അമേരിക്കയിൽ സന്ദർശനത്തിനുവന്നിട്ടുള്ള സഭയിലെ എല്ലാ പിതാക്കന്മാരും, ബഹുമാനപ്പെട്ട വൈദികരും, ആത്മായ നേതാക്കളും ഈ ദേവാലയത്തിൽ വന്നിട്ടുണ്ട്. ഈ ഇടവകയുടെ വളർച്ചയ്ക്കുള്ള കാരണം പരിശുദ്ധ ദൈവമാതാവിന്റെയും, മാർ തോമ്മാശ്ലീഹായുടെയും, പരുമല കൊച്ചുതിരുമേനിയുടെയും മദ്ധ്യസ്ഥ പ്രാർത്ഥനയാണെന്ന് ഇടവകക്കാർ വിശ്വസിക്കുന്നു.


**ഹയർ സെക്കണ്ടറി മലയാളം**

**യു.ജി.സി. മലയാളം പേപ്പർ-2**

ഹയർ സെക്കണ്ടറി യോഗ്യതാപരീക്ഷ, മലയാളം എം.എ., പരീക്ഷകൾ എഴുതുന്നവർക്ക് മലയാള സാഹിത്യത്തിന്റെ സമ്പൂർണ്ണ ചരിത്രവും, വിവിധ സാഹിത്യ ശാഖകളെപ്പറ്റിയുള്ള ചോദ്യോത്തരവും (ഒബ്ജക്ടീവ് ടൈപ്പ്)

**മലയാള സാഹിത്യ സാകല്യം**

**വില: 60 രൂപ**

(ഡോ. സാമുവൽ ചന്ദനപ്പള്ളി M.A., Ph.D, D.Litt:)

കറന്റ് ബുക്സ് ശാഖകളിലും, കോട്ടയം ലേണേഴ്സ്, കേരളാ ബുക്സ്റ്റാളുകളിലും, സന്തോഷ് ഫൈനാൻസിയേഴ്സിന്റെ പുനലൂർ, അഞ്ചൽ, ആയൂർ, പത്തനാപുരം, അടൂർ ശാഖകളിലും ലഭിക്കുന്നു.

നേരിട്ട് ബന്ധപ്പെടുന്നതിന്: **മാനേജർ സീഡീസ് ബുക്സ്, ചന്ദനപ്പള്ളി-689 648 പത്തനംതിട്ട, ഫോൺ: 0473-351304**

*Best Compliments from:*

## KOTTAYAM PAPER MART

K.K. ROAD, KOTTAYAM
PHONE: 563099, 560417

FOR FAVOURS RECEIVED



## BINDU & NIXON

Maryland, U.S.A.

*With Best Compliments from:*

**G. Thankachan, Marykutty**
**Saju Varghese**
**Sheeja Varghese**
**Cherian Varghese**

Ramananthapur, Hyderabad-500 013

*With Best Compliments from:*

## P.K. KURIEN
## MRS. LIZZY KURIEN
## KINGSLEYMON, KLINSAMOL

(Padachira, Pathamuttom)
Flat No. 304, Central Park Apartments,
7-1-217, Ameerpet, Hyderabad-500 016

*With Best Compliments from:*

**Modern Packaging Hyderabad Pvt. Ltd.**
**Skaria Printing & Packaging (P) Ltd.**

Manufactureres & Suppliers of Corrugated Paper Boxes, Boards, Rolls etc.
D-3, I.D.A., Uppal, Hyderabad-500 039
Tel: 7173480, 7154018; SK: 7038008; Cell No: 98480 35615

MANAGING DIRECTOR: C.D. SKARIA

*With Best Compliments from:*

## BABU OONNUNNY & FAMILY

St. Andrews Orthodox Syrian Church
Secunderabad

7-68/2 - Raja Rajeswari Nagar
Old Bowenpally, Secundarabad - 500 011
(Nadayilazhikath House, Kadampanad)

*With Best Compliments from:*

## K.C. MATHEWS
## MOLLY MATHEWS
## ANISH K. MATHEWS
## SHARON ANIE MATHEWS

**Secundarabad**

*With Best Compliments from:*

## M.M. JOHN & FAMILY

604-MIG. KPHB Colony
Kukatpally, Hyderabad-500 072

Phone (Res.) 3055676 (Off.) 3703968, 3702081 (F) 3095614
Fax: 3702081

# ക്രൈസ്തവ ലോകത്തെ പാത്രിയർക്കീസുമാർ

## വർഗീസ് ജോൺ, തോട്ടപ്പുഴ

പുരാതന റോമാ സാമ്രാജ്യത്തിലെ റോം, കോൺസ്റ്റാന്റിനോപ്പിൾ (കുസ്തന്തീനോപ്പോലീസ്), അലക്സാന്ത്ര്യ, അന്ത്യോഖ്യ, ജറുസലേം എന്നീ നഗരങ്ങളിലെ ബിഷപ്പുമാർക്ക് നാലും അഞ്ചും നൂറ്റാണ്ടുകളിൽ നല്കപ്പെട്ട പദവിയാണ് 'പാത്രിയർക്കീസ്.' 'പ്രധാന പിതാവ്' എന്നാണ് ഈ ഗ്രീക്ക് പദത്തിനർത്ഥം. ആധുനികകാലത്ത് സ്വയം ശീർഷകത്വമുള്ള പൗരസ്ത്യ സഭകളുടെ തലവന്മാർക്കും റോമൻ കത്തോലിക്കാ സഭയിലെ ചില പൗരസ്ത്യ റീത്തുകളുടെ തലവന്മാർക്കും ഈ പദവിയുണ്ട്. നാമമാത്രമായി ഈ സ്ഥാനപ്പേര് ഉപയോഗിക്കുന്നവരുമുണ്ട്.

ബൈസന്റയിൻ (ഗ്രീക്ക്) ഓർത്തഡോക്സ് സഭാകുടുംബത്തിൽ കോൺസ്റ്റാന്റിനോപ്പിൾ, അലക്സാന്ത്ര്യ, അന്ത്യോഖ്യ, ജറുസലേം, റഷ്യൻ, ജോർജ്ജിയൻ, സേർബിയൻ, റുമേനിയൻ, ബൾഗേറിയൻ എന്നീ ഒമ്പതു പാത്രിയർക്കീസുമാരാണുള്ളത്. ഇവയിൽ ആദ്യത്തെ നാലെണ്ണം പുരാതന പാത്രിയർക്കേറ്റുകളാണ്. കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസ് "എക്യുമെനിക്കൽ പാത്രിയർക്കീസ്" എന്നറിയപ്പെടുന്നു. അലക്സാന്ത്ര്യയിലെ പാത്രിയർക്കീസിനെ "പോപ്പ് (മാർപാപ്പ)" എന്നു വിളിക്കുന്നു. ജോർജ്ജിയൻ പാത്രിയർക്കീസ് "കാതോലിക്കോസ്" എന്നു കൂടി അറിയപ്പെടുന്നു. ഇവരെ കൂടാതെ യുക്രേനിയൻ സഭയിൽ രണ്ട് ആർച്ച് ബിഷപ്പുമാർ അടുത്ത കാലത്ത് "പാത്രിയർക്കീസ്" എന്ന സ്ഥാനപ്പേര് ഉപയോഗിക്കുന്നുണ്ട്. പക്ഷേ മറ്റുള്ളവർ അത് അംഗീകരിക്കുന്നുണ്ടോ എന്ന് സംശയമുണ്ട്. ഗ്രീസിലെയും സൈപ്രസിലെയും ആർച്ച് ബിഷപ്പുമാർക്ക് റോമൻ കത്തോലിക്കാസഭയിലെ മേജർ ആർച്ച് ബിഷപ്പിന് തുല്യമായ അധികാരവകാശങ്ങൾ ഉണ്ട്.

അർമേനിയൻ സഭയുടെ സുപ്രീം കാതോലിക്കോസ് (എക്മിയാഡ്സിൻ) "പാത്രിയർക്കീസ്" എന്നുകൂടി അറിയപ്പെടുന്നുണ്ട്. ഇദ്ദേഹത്തിന്റെ കീഴിൽ ജറുസലേമിലും കോൺസ്റ്റാന്റിനോപ്പിളിലും ഒരോ പാത്രിയർക്കീസും ഉണ്ട്. പക്ഷേ ഇവർക്ക് പരിമിതമായ അധികാരമേയുള്ളു. ലെബാനോനിലെ ആന്റിലിയാസ് ആസ്ഥാനമായുള്ള കിലിക്യയിലെ (സിസ്) അർമേനിയൻ കാതോലിക്കായേയും പാത്രിയർക്കീസ് എന്നു ചിലപ്പോൾ വിളിക്കാറുണ്ട്. സിറിയൻ (അന്ത്യോഖ്യ) കോപ്റ്റിക് (അലക്സാന്ത്ര്യ), എത്യോപ്യൻ എന്നീ ഓർത്തഡോക്സ് സഭാതലവന്മാരും പാത്രിയർക്കീസുമാരാണ്. കോപ്റ്റിക് സഭാതലവനെ (അലക്സാന്ത്ര്യയിലെ പാത്രിയർക്കീസ്) "പോപ്പ്" എന്നും എത്യോപ്യൻ സഭാതലവനെ "ആബൂനാ" എന്നും വിളിക്കുന്നു. മലങ്കര സഭാതലവൻ "കാതോലിക്കോസ്" ആണല്ലോ. എറിട്രിയായിലെ ഓർത്തഡോക്സ് സഭയുടെ സീനിയർ ആർച്ച് ബിഷപ്പ് അടുത്ത കാലത്ത് "പാത്രിയർക്കീസ്" എന്നറിയപ്പെടുന്നു. പക്ഷേ

**ക്രൈസ്തവലോകത്ത് മുപ്പതോളം പാത്രിയർക്കീസുമാരുണ്ട്. റോമൻ കത്തോലിക്കാ സഭയിൽ പന്ത്രണ്ടും ബൈസന്റയിൻ സഭകളിൽ ഒമ്പതും ഓറിയന്റൽ സഭകളിൽ എട്ടും അസിറിയൻ സഭയിൽ രണ്ടും പാത്രിയർക്കീസുമാരാണുള്ളത്.**
**റോമിൽ ഒന്നും കോൺസ്റ്റാന്റിനോപ്പിളിൽ രണ്ടും അലക്സന്ത്ര്യായിലും ജറുസലേമിലും മൂന്നു വീതവും അന്ത്യോഖ്യയിൽ അഞ്ചും പാത്രിയർക്കീസുമാരുണ്ട്. ക്രൈസ്തവലോകത്ത് ആറു കാതോലിക്കാമാരും മൂന്ന് മാർപാപ്പാമാരും ഉണ്ട്.**

കോപ്റ്റിക് സഭ ഒഴികെ മറ്റുള്ളവർ ഇത് അംഗീകരിക്കുന്നില്ലത്രെ. ചുരുക്കത്തിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭാകുടുംബത്തിൽ ഏഴോ എട്ടോ പേർ "പാത്രിയർക്കീസ്" എന്നറിയപ്പെടുന്നു.

അസീറിയൻ (കൽദായ അഥവാ നെസ്തോറിയൻ) സഭയിൽ ഇറാനിലെ ടെഹറാനും ഇറാക്കിലെ ബാഗ്ദാദും ആസ്ഥാനമായി രണ്ടു പാത്രിയർക്കീസുമാരുണ്ട്. "കാതോലിക്കാ" എന്നു കൂടി അവർ അറിയപ്പെടുന്നു. കേരളത്തിലെ പൗരസ്ത്യ കൽദായ സുറിയാനി സഭ (തൃശ്ശൂർ) ടെഹറാൻ ആസ്ഥാനമായ സഭയുടെ ഭാഗമാണ്. കേരളത്തിലുണ്ടായിരുന്ന ഇരുകക്ഷികളും 1995-ൽ യോജിച്ചു; ആഗോളതലത്തിൽ യോജിപ്പിനുള്ള ശ്രമം നടക്കുന്നുണ്ട്.

റോമൻ കത്തോലിക്കാസഭയിലും പാത്രിയർക്കീസുമാരുണ്ട്. മാർപാപ്പാ തന്നെ "പാശ്ചാത്യ പാത്രിയർക്കീസ്" ആണ്. പൗരസ്ത്യ റീത്തുകളിൽ അലക്സാന്ത്ര്യയിലെ കോപ്റ്റിക്, അന്ത്യോഖ്യയിലെ മാരോനൈറ്റ്, മെൽക്കൈറ്റ്, സിറിയൻ*, കിലിക്യായിലെ അർമേനിയൻ, ബാബിലോണിലെ കൽദായ എന്നിങ്ങനെ ആറു പാത്രിയർക്കീസുമാരുണ്ട്. അന്ത്യോഖ്യയുടെയും അലക്സാന്ത്ര്യയുടെയും ജറുസലേമിന്റെയും ബൈസന്റയിൻ (ഗ്രീക്ക്) കത്തോലിക്കാ പാത്രിയർക്കീസാണ് അന്ത്യോഖ്യയിലെ മെൽക്കൈറ്റ് പാത്രിയർക്കീസ്. ഇവരെ കൂടാതെ യുക്രേനിയൻ, സീറോ-മലബാർ റീത്തുകളിലെ മേജർ ആർച്ച് ബിഷപ്പുമാർക്ക് പാത്രിയർക്കീസിന്റെ അധികാരവകാശങ്ങളുണ്ട്. പാശ്ചാത്യ റീത്തിലും (ലത്തീൻ സഭ) ചില പാത്രിയർക്കീസുമാരുണ്ട്. ജറുസലേമിലെ ലത്തീൻ പാത്രിയർക്കീസാണ് അവരിൽ പ്രധാനി. കോൺസ്റ്റാന്റിനോപ്പിൾ, അലക്സാന്ത്ര്യ, അന്ത്യോഖ്യ എന്നിവിടങ്ങളിലുണ്ടായിരുന്ന ലത്തീൻ പാത്രിയർക്കേറ്റുകൾ പില്ക്കാലത്ത് നിർത്തലാക്കി. ജറുസലേമിലെ ലത്തീൻ പാത്രിയർക്കീസിന് സമീപപ്രദേശങ്ങളിൽ പരിമിതമായ അധികാരമുണ്ട്. ഇതു കൂടാതെ വെനീസ്, ലിസ്ബൺ, വെസ്റ്റ് ഇൻഡീസ് (മാഡ്രിഡ്), ഈസ്റ്റ് ഇൻഡീസ് (ഗോവാ) എന്നിവിടങ്ങളിൽ നാലു ലത്തീൻ ടിറ്റുലർ പാത്രിയർക്കീസുമാരുണ്ട്. ഇവർക്ക് പ്രത്യേക ഭരണാധികാരമില്ല; ബഹുമതി മാത്രമേയുള്ളു. റോമൻ കത്തോലിക്കാ സഭയിലെ പാത്രിയർക്കീസുമാർ മാർപാപ്പായുടെ കീഴിലാണ്. ഈ സഭയിൽ മാർപാപ്പാ ഉൾപ്പെടെ 12 പേർ "പാത്രിയർക്കീസ്" എന്നറിയപ്പെടുന്നു. ഗോവയുടെയും ഡാമന്റെയും മെത്രാപ്പോലീത്തായും ഈസ്റ്റ് ഇൻഡീസ് പാത്രിയർക്കീസുമായ ആർച്ച് ബിഷപ്പ് ഡോ. റാവുൾ നിക്കോളാവ് ഗോൺസാൽവസ് ആണ് ഭാരതത്തിൽ നാമമാത്രമായിട്ടാണെങ്കിലും പാത്രിയർക്കീസ് എന്നറിയപ്പെടുന്ന ഏകസഭാദ്ധ്യക്ഷൻ. 1886-ലാണ് ഈ പാത്രിയർക്കേറ്റ് സ്ഥാപിച്ചത്.

ചുരുക്കത്തിൽ നാലു പുരാതന സഭാകുടുംബങ്ങളിലായി മുപ്പതോളം പേർ "പാത്രിയർക്കീസ്" എന്ന് അറിയപ്പെടുന്നുണ്ട്. അഞ്ച് പുരാതന പാത്രിയർക്കേറ്റുകളിൽ റോമിൽ ഒന്നും (മാർപാപ്പാ), കോൺസ്റ്റാന്റിനോപ്പിളിൽ രണ്ടും (ഗ്രീക്ക്,

അർമ്മേനിയൻ), അലക്സാന്ത്ര്യയിൽ മൂന്നും (കോപ്റ്റിക്, ഗ്രീക്ക്, കോപ്റ്റിക് കത്തോലിക്കാ), അന്ത്യോഖ്യയിൽ അഞ്ചും (സിറിയൻ, ഗ്രീക്ക്, മെൽക്കൈറ്റ് കത്തോലിക്കാ, മാരോനൈറ്റ് കത്തോലിക്കാ, സിറിയൻ കത്തോലിക്കാ*), ജറുസലേമിൽ മൂന്നും (ഗ്രീക്ക്, അർമ്മേനിയൻ, ലത്തീൻ കത്തോലിക്കാ) പാത്രിയർക്കീസുമാരുണ്ട്. അന്ത്യോഖ്യയിലെ മെൽക്കൈറ്റ് (ഗ്രീക്ക്) കത്തോലിക്കാ പാത്രിയർക്കീസ് അലക്സാന്ത്ര്യയുടെയും ജറുസലേമിന്റെയും മെൽക്കൈറ്റ് (ഗ്രീക്ക്) കത്തോലിക്കാ പാത്രിയർക്കീസാണെന്ന് നേരത്തെ സൂചിപ്പിച്ചിരുന്നല്ലോ. അന്ത്യോഖ്യയിൽ മൂന്നു കത്തോലിക്കാ പാത്രിയർക്കീസുമാരുണ്ടെന്നുള്ളതും ഒരു പ്രത്യേകതയാണ്. അന്ത്യോഖ്യയിലെ അഞ്ചു പാത്രിയർക്കീസുമാരുടെയും ഇപ്പോഴത്തെ ആസ്ഥാനം മറ്റു സ്ഥലങ്ങളാണ്. റോമൻ കത്തോലിക്കാസഭയ്ക്ക് കോൺസ്റ്റാന്റിനോപ്പിൾ ഒഴികെയും ബൈസന്റയിൻ-ഓറിയന്റൽ ഓർത്തഡോക്സ് സഭകൾക്ക് റോം ഒഴികെയും പാത്രിയർക്കീസുമാരുണ്ട്.

മലങ്കര സഭാതലവനും അർമ്മേനിയായിലെ എക്മിയാഡ്സിൻ, ലെബാനോനിലെ ആന്റിലിയാസ് എന്നീ സ്ഥലങ്ങളിലെ അർമ്മേനിയൻ സഭാതലവന്മാരും ജോർജ്ജിയൻ പാത്രിയർക്കീസും 'കാതോലിക്കോസ്' എന്നറിയപ്പെടുന്നു. ടെഹറാനിലെയും ബാഗ്ദാദിലെയും അസീറിയൻ (നെസ്തോറിയൻ) പാത്രിയർക്കീസുമാരും 'കാതോലിക്കാ' എന്നുകൂടി അറിയപ്പെടുന്നുണ്ട്. അങ്ങനെ ക്രൈസ്തവലോകത്ത് യഥാക്രമം ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ (കോട്ടയം), കരേക്കിൻ രണ്ടാമൻ നർസിസിയാൻ (എക്മിയാഡ്സിൻ), ആരാം ഒന്നാമൻ കെഷീഷിയാൻ (ആന്റിലിയാസ്), ഇലിയാ രണ്ടാമൻ (ത്ബിലിസി), ദിൻഹാ നാലാമൻ ഖനാനിയാ (ടെഹറാൻ), അദ്ദായി രണ്ടാമൻ ശ്ലേമോൻ ഗീവർഗീസ് (ബാഗ്ദാദ്) എന്നീ ആറുപേർ നാലു പുരാതന സഭകളിലായി 'കാതോലിക്കോസ്' എന്നറിയപ്പെടുന്നു. മുമ്പ് അൽബേനിയാ (ഇപ്പോഴത്തെ അസർബൈജാൻ), അബ്ഗാസിയ (പശ്ചിമ ജോർജ്ജിയ), അഘ്തമാർ (പഴയ അർമ്മേനിയ) എന്നീ സ്ഥലങ്ങളിലും കാതോലിക്കാമാരുണ്ടായിരുന്നു. തിഗ്രീസിലെ 'മഫ്രിയാനാ'യെയും 'കാതോലിക്കാ' എന്നുകൂടി വിളിച്ചിരുന്നുവത്രെ. 'പൊതുവിന്റെ ആൾ' എന്നാണ് ഈ ഗ്രീക്ക് പദത്തിനർത്ഥം.

ക്രൈസ്തവ ലോകത്ത് "പോപ്പ് (മാർപാപ്പാ)" എന്നു വിളിക്കപ്പെടുന്ന മൂന്നു സഭാതലവന്മാരുണ്ട്. റോമിലെ പാത്രിയർക്കീസും അലക്സാന്ത്ര്യായിലെ കോപ്റ്റിക്-ഗ്രീക്ക് പാത്രിയർക്കീസുമാരും (ഈജിപ്റ്റ്) പുരാതനകാലം മുതലേ ഇങ്ങനെ അറിയപ്പെടുന്നു. അലക്സാന്ത്ര്യായിലെ 13-ാമത്തെ ബിഷപ്പ് ആയ ഹെരാക്ലസ് (231-48) ആണ് ക്രൈസ്തവലോകത്ത് ആദ്യമായി ഇങ്ങനെ സംബോധന ചെയ്യപ്പെട്ട സഭാതലവൻ. പൗരസ്ത്യ സഭയിൽ വൈദികരും പാശ്ചാത്യസഭയിൽ ബിഷപ്പുമാരും ഒരു കാലത്ത് ഇങ്ങനെ വിളിക്കപ്പെട്ടിരുന്നുവത്രെ. 'പിതാവ്' എന്നാണ് ഈ പദത്തിനർത്ഥം. പോപ്പ് ജോൺപോൾ രണ്ടാമനും പോപ്പ് ഷെനൗഡാ മൂന്നാമനും (കോപ്റ്റിക്) പോപ്പ് പെത്രോസ് ഏഴാമനും (ഗ്രീക്ക്) ആണ് ഇപ്പോഴുള്ള മാർപാപ്പമാർ.

** 1999 ഡിസംബർ 28-ന് പരിശുദ്ധ കാതോലിക്കാ ബാവായെ സന്ദർശിച്ച മാർ ഇഗ്നാത്തിയോസ് മൂസാ ദാവൂദ് അന്ത്യോഖ്യായിലെ സിറിയൻ കത്തോലിക്കാ പാത്രിയർക്കീസാണ്.*

◆

**WINNERS OF**
**GEORGE VARGHESE MEMORIAL BURSARY AWARD**
**FOR THE YEAR 2000**

1) Miss. Siji Mathew
Sibi Bhawan
Nellimukku P.O.691 509

2) Bibin Babu
28. Old Idgah Colony
Agra. 282001

3) Lini Daniel
C.6.Orthodox Service Centre
Chennai. 118

4) Mr. Lijo V. Baby
Vilayil Kizhakkethil
Vellappara P.O. Konni.

5) Miss. Aswathy Susan B.
Mammottil House
Kuzhimattom P.O.
Kottayam.686 533

**ATRIBUTE OF LOVE & AFFECTION ON 5TH DEATH ANNIVERSARY**

On January 13-2000

**GEORGE VARGHESE (Siby)**

Former Student, National University, Singapore

*Bitter Prejudice salt to the lips*
*Sweet deceit awakening in realms of deception*
*Mind crawling through corridors of hysteria*
*Body entwined in images of dropped Vanity*
*Vanquised with fears of dark horizons"*

George's poem `Lost.. Lost.. Lost "Book `Images a Flashback"
Inserted by: Rajan, Moly & Giby, Thotacattu Koickeril,
Amichakary, Tiruvalla, Kerala State.

# എളിയവനേയും ദരിദ്രനേയും രക്ഷിപ്പിൻ

പി.എം. ചാക്കോ കിടങ്ങൂർ

"നിങ്ങൾ എത്രത്തോളം നീതികേടായി വിധിക്കുകയും ദുഷ്ടന്മാരുടെ മുഖപക്ഷം പിടിക്കുകയും ചെയ്യും. എളിയവനും അനാഥനും ന്യായം പാലിച്ചുകൊടുപ്പിൻ. പീഡിതനും അഗതിക്കും നീതി നടത്തി കൊടുപ്പിൻ. എളിയവനേയും ദരിദ്രനേയും രക്ഷിപ്പിൻ, ദുഷ്ടന്മാരുടെ കൈയിൽനിന്നും അവരെ വിടുപ്പിൻ" സങ്കീർത്തനം 82: 2-4. ശലോമോൻ പണിത യെറുശലേമിലെ പ്രഥമ ദേവാലയത്തിന്റെ പ്രതിഷ്ഠയ്ക്കുശേഷം അതിലെ ശുശ്രൂഷകന്മാരേയും അദ്ദേഹം നിയമിച്ചു. അവിടെ നിത്യവും സംഗീതം ആലപിക്കുന്നതിനു വേണ്ടി നിയമിച്ച ഗായകസംഘത്തിന്റെ പ്രമാണിയായിരുന്ന ലേവ്യനായ ബേരഖ്യാവിന്റെ മകൻ ആസറഫ്, ദാവീദ്, ശലോമോൻ, കോരക്ക് പുത്രന്മാർ മോശ മുതലായവർ രചിച്ച സങ്കീർത്തനങ്ങൾ താളമേളങ്ങളോടുകൂടി ആലപിക്കുന്നതിനു പരിശീലനം ലഭിച്ച ലേവ്യരായ ഒരു സംഘം സ്ഥിരമായി ദേവാലയത്തിൽ ഉണ്ടായിരുന്നു. അവർക്ക് പരിശീലനം നല്കുന്നതും സംഗീതങ്ങൾക്ക് നേതൃത്വം നല്കുന്നതും ആസറഫായിരുന്നു. ശ്രുതിമധുരമായി ഗാനങ്ങൾ ആലപിക്കാൻ കഴിവുണ്ടായിരുന്ന ആസറഫ് മനോഹരങ്ങളായ പാഠഗാനങ്ങളും രചിക്കുകയും അവ ഗായകസംഘത്തെ പരിശീലിപ്പിക്കുകയും ചെയ്തുവന്നിരുന്നു ഇദ്ദേഹം രചിച്ച പന്ത്രണ്ടോളം ഗാനങ്ങൾ വി. വേദപുസ്തകത്തിലെ സങ്കീർത്തനങ്ങളിൽ ചേർത്തിട്ടുമുണ്ട്.

ആസാഫിന്റെ സങ്കീർത്തനങ്ങൾ താൻ നിത്യവും കാണുന്ന സത്യങ്ങളെ ജനസാമാന്യത്തിന്റെ ശ്രദ്ധയിൽപ്പെടുത്തുന്നതിനു വേണ്ടി രചിച്ചിട്ടുള്ളതാണ്. ദേശത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും നിത്യവും ബലി അർപ്പിക്കുന്നതിനും ദൈവത്തിനു നന്ദിയും സ്തോത്രവും കരേറ്റുന്നതിനും വേണ്ടി യഹൂദന്മാരുടെ സംഘങ്ങൾ യേറുശലേമിലെ വിശുദ്ധ ദേവാലയത്തിൽ വന്നു കൊണ്ടിരിക്കും. ഇവരിൽ ബഹുഭൂരിപക്ഷവും തങ്ങളുടെ ധനസമൃദ്ധിയും ആർഭാടവും പ്രദർശിപ്പിക്കാനാണ് സന്ദർശനം മുഖ്യമായും ഉപയോഗിച്ചുകൊണ്ടിരുന്നത്. ഇങ്ങനെവന്നു ചേരുന്നവരും ദേവാലയപ്രമാണികളും ചേർന്നു നടത്തുന്ന അനീതികൾ നിത്യവും കാണുന്ന ആസാഫ് ഈ കാര്യങ്ങളിൽ നിസ്സഹായനാണ്. "ദുഷ്ടന്മാരുടെ സൗഖ്യം കണ്ടിട്ട് എനിക്ക് അഹങ്കാരികളോട് അസൂയ തോന്നി. അവർക്ക് വേദന ഒട്ടും ഇല്ലല്ലോ അവരുടെ ദേഹം തടിച്ചുകൊണ്ടിരിക്കുന്നു." സങ്കീ. 73:3-4 എന്ന് പലപ്പോഴും ചിന്തിച്ചുകൊണ്ടിരുന്നു.

ഇങ്ങനെ താൻ കാണുകയും കേൾക്കുകയും ചെയ്യുന്ന നഗ്നസത്യങ്ങളെ തന്റെ കവിതക്കദ്ദേഹം വിഷയമാക്കി.

ധനവാന്മാരുടെയും പ്രമാണിമാരുടെയും ചൂഷണത്തിനുവിധേരാകുന്ന സാധാരണക്കാരെ അദ്ദേഹം നിത്യവും കാണുന്നുണ്ടായിരുന്നു. അവരിൽ പലരും ദേവാലയങ്ങളിൽ വന്ന് തങ്ങൾ അനുഭവിക്കുന്ന വേദനകളും സഹിക്കുന്ന പീഡകളും ദൈവസന്നിധിയിൽ കണ്ണുനീരോടുകൂടി സമർപ്പിക്കുന്നത് ഒരു പതിവുകാഴ്ചയായിരുന്നു. എളിയവരായ അവർക്ക് അധികാരിവർഗ്ഗങ്ങളിൽ നിന്നും പ്രമാണിമാരിൽനിന്നും നീതി ലഭിച്ചിരുന്നില്ല. വിധവയേയും അനാഥനേയും പരദേശിയേയും സംരക്ഷിക്കേണ്ട ആവശ്യകതയേപ്പറ്റി ന്യായപ്രമാണങ്ങളിൽ സ്പഷ്ടമായി രേഖപ്പെടുത്തിയിരിക്കുന്നതൊ അന്നദ്ദേഹം ഓർക്കും.

ഏട്ടിലെ പശു പുല്ല് തിന്നുകയില്ലല്ലോ? ന്യായപ്രമാണത്തിൽ അങ്ങനെയൊക്കെ എഴുതിയിരിക്കും. അതിനെ തങ്ങളുടെ ആവശ്യംപോലെ വ്യാഖ്യാനിക്കാനും വളച്ചൊടിക്കാനും കഴിവുള്ളവരാണ് അധികാരിവർഗ്ഗം. അവരുണ്ടോ എളിയവരെ ആദരിക്കുന്നവരുടെ കണ്ണുനീർ കാണുന്ന ഗായകസംഘത്തിന്റെ തലവൻ എന്ന നിലയിൽ നിത്യവും ഇതു കാണുന്ന ആസാഫിന് ഇതൊക്കെ വേദനയുളവാകുന്നതാണ്. താൻ എളിയവർക്കുവേണ്ടി പലപ്പോഴും പ്രമാണികളോട് അപേക്ഷിച്ചിട്ടുണ്ടെങ്കിലും അതൊക്കെ ഒരു കേവലം വനരോധനമായിട്ടേ പരിണമിച്ചിട്ടുള്ളു.

ഇന്നും നാം വസിക്കുന്ന ചുറ്റുപാടുകൾ അതുപോലെ തന്നെയുള്ളതാണ്. ബഹുഭൂരിപക്ഷം ജനങ്ങളും നീതിനിഷേധിക്കപ്പെട്ടവരാണ്. എല്ലാവർക്കും ഭക്ഷണം, വസ്ത്രം, വീട്, വിദ്യാഭ്യാസം ചികിത്സ എന്നൊക്കെയുള്ള മോഹനസുന്ദരവാഗ്ദാനങ്ങളാണെല്ലാവരും മുഴക്കുന്നത്. ഈ മോഹനവാഗ്ദാനങ്ങളിൽ വിശ്വസിച്ച് ബഹുഭൂരിപക്ഷവും നല്കിയ പിന്തുണയുടെ അടിസ്ഥാനത്തിൽ ഭരണത്തിൽ പ്രവേശിച്ചവർ ഒക്കെയും അധികാരത്തിന്റെ സോപാനത്തിൽ കയറിയാൽ പിന്നെ എളിയവരെ ആദരിക്കുന്നില്ല.

എല്ലാ രംഗങ്ങളിലും ഇന്ന് അനീതി കൊടികുത്തി വാഴുകയാണ്. നേരായ മാർഗ്ഗത്തിൽ കൂടി ഒന്നും നേടാൻ ആർക്കും കഴിയുകയില്ല എന്ന അവസ്ഥ വന്നുചേർന്നിരിക്കുന്നു. കൈക്കൂലി സ്വജനപക്ഷവാദം ഇവ സാർവത്രീകമായി തീർന്നിരിക്കുന്നു. പരീക്ഷകളുടെ വിശ്വാസ്യത കൂടി നഷ്ടമായിരുന്ന ചോദ്യക്കടലാസ്സുകൾ നേരത്തെ പുറത്താകുന്നു. റാങ്കുകൾ മാറിമറിയുന്നു. എൻട്രൻസ് പരീക്ഷകൾ പ്രഹസനങ്ങളായി തീരുന്ന, പണം ഉണ്ടെങ്കിൽ എന്തും സാധിക്കാം എന്നൊരു ധാരണ നാട്ടിൽ പരന്നിരിക്കുന്നു.

ലോകം എങ്ങും ഉള്ള ജനകോടികളിൽ ബഹുഭൂരിപക്ഷവും ദാരിദ്ര്യരേഖയ്ക്ക് താഴെ കഴിയുന്ന വയറുനിറച്ചാഹാരം കഴിക്കാൻ കഴിയാത്തവരാണ് അധികം പേരും. ഔഷധങ്ങൾക്കുപോലും തീപിടിച്ച വില. ബഹുരാഷ്ട്രകമ്പനികൾ ധനകാര്യം മുതൽ ഇവർ പിടിമുറുക്കിയിരിക്കുന്നു. ബഹുജനമാധ്യമങ്ങളുടെ ഉടമസ്ഥത കൈവശമാക്കിയും രാഷ്ട്രീയതർക്കങ്ങളിൽ കുതിരക്കച്ചവടം നടത്തിയും പണം നല്കി സഹായിച്ചും ബഹുരാഷ്ട്രകമ്പിനികളുടെ തലവന്മാർ ഏറ്റവും ശക്തമായ രാഷ്ട്രങ്ങളിൽ നേതാക്കന്മാരുടെ തീരുമാനങ്ങളെപ്പോലും സ്വാധീനിക്കുന്ന മൂന്നാം ലോകരാഷ്ട്രങ്ങളിലെ ശക്തരായ സഹായികൾ ഈ ബഹുരാഷ്ട്രകമ്പനികളെ സഹായിക്കാൻ സ്വന്തം സ്വാധീനം നിർലോഭം ഉപയോഗിക്കുന്നു. സ്വന്തം ജനങ്ങൾ പട്ടിണിയിലും ദുരിതത്തിലും ഞെരിപിരി കൊള്ളുമ്പോൾ സ്വന്ത കീശവീർപ്പിക്കുന്നതിലാണവരുടെ ശ്രദ്ധ.

വിദ്യാലയങ്ങളിലേക്ക് പോകേണ്ട പിഞ്ചോമനകൾ ഒരു നേരത്തെ ആഹാരം

നേടാൻ കൂലിപ്പണി ചെയ്യാൻ നിർബന്ധി തരാകുന്നു. പോഷകാഹാരക്കുറവു നിമിത്തം ക്ഷീണിതരായി വഴിയിൽ തളർന്നു വീഴുന്ന പിഞ്ചുകുട്ടികൾ സാർവത്രീകമാണ്. സമ്പന്നരാജ്യങ്ങളിലായാലും ദരിദ്രരാജ്യങ്ങളിലായാലും ബഹുഭൂരിപക്ഷവും അവരാണ്. സാധാരണക്കാരന് വാങ്ങാൻ കഴിവില്ലാത്തവിധം വിലവർദ്ധിച്ച സാധനങ്ങളിൽപ്പോലും നമ്മുടെ മോഹം വർദ്ധിപ്പിക്കുകയും അവ നമുക്ക് ആവശ്യമാണെന്ന് നമ്മേ ബോദ്ധ്യപ്പെടുത്തുകയും ചെയ്യുന്നവിധത്തിൽ വശ്യവും മായപരസ്യങ്ങൾ ബഹുരാഷ്ട്ര കമ്പനികൾ മാധ്യമങ്ങളിൽ കൂടി പ്രചരിപ്പിക്കുന്നു. ഇതിൽ മതിമയങ്ങിയ സാധാരണക്കാർ അതു വാങ്ങുന്നതിനുള്ള പണം സമ്പാദിക്കുന്നതിന് കുറുക്കുവഴികൾ സ്വീകരിക്കുന്നു. അങ്ങനെ അനീതി നാട്ടിൽ പെരുകുന്നു. സാധാരണക്കാരന് നീതി നിഷേധിക്കപ്പെടുന്നു.

ഇങ്ങനെ ദിനംപ്രതി നാട്ടിൽ അനീതി വർദ്ധിക്കുന്നതുകണ്ട് നിസ്സഹായനായ ആസാഫ് ചോദിക്കുകയാണ് "നിങ്ങൾ എത്രത്തോളം നീതികേടായി വിധിക്കുകയും ദുഷ്ടന്മാരുംട മുഖപക്ഷം പിടിക്കുകയും ചെയ്യും." അദ്ദേഹം തന്റെ ശ്രുതിമധുരമായ ഗാനങ്ങളിൽ കൂടി താൻ അഭ്യസിപ്പിച്ച ഗായകസംഘങ്ങളുടെ വാദ്യമേളങ്ങളോടുകൂടി ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നു വന്നു ചേരുന്ന ജനലക്ഷങ്ങളെ ഓർമ്മിപ്പിക്കുകയാണ്. ന്യായപ്രമാണങ്ങളിൽ രേഖപ്പെടുത്തിയിട്ടുള്ള ദിവ്യസന്ദേശങ്ങൾ അവരെ അറിയിക്കുകയാണ് "എളിയവനും അനാഥനും ന്യായം പാലിച്ചു കൊടുപ്പിൻ പീഡിതനും അഗതിക്കും നീതി നടത്തി കൊടുപ്പിൻ എളിയവനേയും ദരിദ്രനേയും രക്ഷിപ്പിൻ ദുഷ്ടന്മാരുടെ കൈകളിൽ നിന്നും അവരെ വിടുവിപ്പിൻ."

ആസാഫിന്റെ ഗാനം ഇന്നും ഉച്ചത്തിൽ ആലപിക്കാൻ നാം ബാദ്ധ്യസ്ഥരാണ്. ആസാഫ് കണ്ട അതേ വസ്തുതകൾ ഇന്നും നമുക്കു കാണാൻ കഴിയും. ഒരു നേരത്തെ ആഹാരത്തിനുവേണ്ടി സ്വന്തം ശരീരം വിക്കുന്ന സ്ത്രീകൾ കുഞ്ഞുങ്ങളെ വില്ക്കുന്ന അമ്മമാർ ഏതു ഹീനപ്രവർത്തികളും ചെയ്യാൻ തയ്യാറാകുന്നവർ. മദ്യം മയക്കുമരുന്ന് ഇവയുടെ വാഹകരാകാൻ തയ്യാറായവർ ഒക്കെ ഇന്നും എവിടേയും കാണാൻ കഴിയും. ആസാഫ് പറയുകയാണ്. പാടുകയാണ് എളിയവനെ രക്ഷിപ്പിൻ. ദരിദ്രനെ രക്ഷിപ്പിൻ. ദുഷ്ടന്മാരുടെ കൈയിൽനിന്നും അവരെ വിടുവിപ്പിൻ. അവർക്ക് അറിവില്ല ബോധം ഇല്ല. അവർ ഇരുട്ടിൽ നടക്കുന്നു. സങ്കീ. 82:4-5.

ഇന്നു ചുറ്റുപാടും കാണുന്ന അനീതിക്കെതിരെ കണ്ണടയ്ക്കാൻ ശ്രമിക്കാതെ അതിനോട് പ്രതികരിക്കാൻ തയ്യാറാകാം. ബഹുരാഷ്ട്രകമ്പനികളുടെയും കുത്തകമുതലാളിമാരുടെയും നീരാളിപ്പിടിത്തത്തിൽനിന്നു മോചനം നേടിയ എളിയവനും ദരിദ്രനും നീതി ലഭിക്കാൻ നമുക്കും ശ്രമിക്കാം. ആസാഫിനെപോലെ നമുക്കും ശബ്ദം ഉയർത്താം.

◆


*With Best Compliments from:*



# K.T. THOMAS & FAMILY

Kodiyattu House, Plot No. 102, Kalyan Nagar,
Opp. A.G's Colony, Hyderabad-500 038
Tel: 3811627/3813777





# ഭാരതത്തിന് ക്രിസ്ത്യാനികളെ ആവശ്യമുണ്ട്: പ. കാതോലിക്കാ ബാവാ

**കൊച്ചി:** ഡിസംബർ 9 ക്രിസ്തുവിനെ എത്രമാത്രം ലോകത്തിന് ആവശ്യമുണ്ടോ അത്രമാത്രം ക്രിസ്ത്യാനികളെയും ആവശ്യമുണ്ട്. പാലാരിവട്ടം പാസ്റ്ററൽ ഓറിയന്റേഷൻ സെന്ററിൽ കൂടിയ കേരളാ ക്രിസ്ത്യൻ ബിഷപ്പ് കോൺഫ്രൻസ് ഉദ്ഘാടനം ചെയ്തുകൊണ്ട് സംസാരിക്കുകയായിരുന്നു. പ. കാതോലിക്കാ ബാവ.

കേരളത്തിലെ ക്രൈസ്തവ സഭകളെ പ്രതിനിധീകരിച്ചുകൊണ്ട് അനേകം ബിഷപ്പുമാർ സംബന്ധിച്ചു. മേജർ ആർച്ച് ബിഷപ്പ് വർക്കി വിതയത്തിൽ, ആർച്ച് ബിഷപ് ജോസഫ് പവ്വത്തിൽ, കുര്യാക്കോസ് കുന്നശ്ശേരി, ക്രിസ്തോസം മാർത്തോമ്മാ മെത്രാപ്പോലീത്താ, ബിഷപ് സാം മാത്യു മാർ അപ്രേം തുടങ്ങിയവർ സംസാരിച്ചു.

ഉന്നത വിദ്യാഭ്യാസം മൗലിക അവകാശമായി കണക്കാക്കുവാൻ കഴിയില്ലെന്നും അതിനുള്ള അർഹത മെറിറ്റടിസ്ഥാനത്തിലായിരിക്കണമെന്നും സമ്മേളനം വിലയിരുത്തി. എന്നാൽ പ്രാഥമിക വിദ്യാഭ്യാസം തീർത്തും മൗലിക അവകാശത്തിൽ വരുന്നതും അത് സൗജന്യവും ആയിരിക്കണം. കേരളത്തിലെ ഉന്നതവിദ്യാഭ്യാസ മേഖലയെ ബാധിച്ചിരിക്കുന്ന നിർജീവാവസ്ഥയെ തരണം ചെയ്യുവാൻ ആധുനിക സാങ്കേതികത്വം നിറഞ്ഞതും തൊഴിൽ സാധ്യതയുള്ളതുമായ വിഷയങ്ങളെ പാഠ്യപദ്ധതിയിൽ ഉൾപ്പെടുത്തുവാൻ സർക്കാർ തയ്യാറാകണം.

ക്രൈസ്തവ ഉന്നതവിദ്യാഭ്യാസത്തെ സംബന്ധിച്ച് ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് പി.ആർഒ. പ്രൊഫ. ഇ.ജെ. ജോൺ പ്രബന്ധം അവതരിപ്പിച്ചു.

അഴിമതി, മദ്യം, മയക്കുമരുന്ന് തുടങ്ങിയ നാശോന്മുഖമായ പ്രവണതകൾക്കെതിരെ സന്ധിയിലും സമരം അനിവാര്യമാണെന്നും ഇതിനെതിരെയുള്ള പ്രതികരണം ശക്തമായ ഒരു സെകുലർ പ്രസ്ഥാനമായി വളർന്നു വരണമെന്നും സമ്മേളനം ആവശ്യപ്പെട്ടു.

എല്ലാ മേലദ്ധ്യക്ഷൻമാരും അത്യാവശ്യമായി ഉടനെ ചെയ്യേണ്ട ചില കാര്യങ്ങളും കോൺഫ്രൻസിൽ ചർച്ചയ്ക്ക് വിഷയമായി.

1. ക്രൈസ്തവ ദർശനങ്ങളും വിശ്വാസസത്യങ്ങളും തെറ്റിദ്ധാരണകൂടാതെ ഭാരതത്തിൽ മനസ്സിലാക്കി കൊടുക്കാൻ ഉതകുന്ന ഒരു ഐക്യ സന്ദേശം എല്ലാ ഭാഷകളിലും മാധ്യമങ്ങളിലും പ്രസിദ്ധീകരിക്കുക.

2. സഭാവിശ്വാസികളെ ഉദ്ദേശിച്ചുകൊണ്ട് ക്രൈസ്തവ ദർശനവും വിശ്വാസവും പാരമ്പര്യവും ഐക്യസന്ദേശമായി പുറപ്പെടുവിക്കുക.

3. ഭാരതത്തിന്റെ സംസ്കാരങ്ങളെ ചോദ്യം ചെയ്യുകയും അന്യമതക്കാരെ പ്രകോപിപ്പിക്കുകയും ചെയ്യുന്ന പെന്തക്കോസ്തൽ വിഭാഗവുമായി നേതൃത്വനിരയിൽ ചർച്ച നടത്തുകയും അവരെ ക്രിസ്തുസന്ദേശത്തിന്റെ അന്തഃസത്ത മനസ്സിലാക്കിക്കൊടുക്കുകയും ചെയ്യുക.

**മണർകാട് പള്ളിക്കേസ്:**

അഡ്വ. തോമസ് രാജൻ

# ഇടവകപള്ളികളുടെ ഭരണം 1934 – ലെ മലങ്കരസഭ ഭരണഘടനയുടെ അടിസ്ഥാനത്തിലായിരിക്കണം: കോട്ടയം മുൻസിഫ് കോടതിയുടെ സുപ്രധാന വിധി

1999 നവംബർ 28–ാം തീയതി മണർകാട് സെന്റ് മേരീസ് യാക്കോബായ പള്ളിയുടെ മാനേജിംഗ് കമ്മറ്റിയിലേക്ക് നടത്തിയ തെരഞ്ഞെടുപ്പ് അസാധുവാണെന്ന് പ്രഖ്യാപിച്ചുകൊണ്ട് കോട്ടയം പ്രിൻസിപ്പൽ മുൻസിഫ് എസ്. സാരികാദേവി സുപ്രധാനമായ ഒരുത്തരവ് പുറപ്പെടുവിച്ചിരിക്കുന്നു. ആ തെരഞ്ഞെടുപ്പിനുവേണ്ടി ഉപയോഗിച്ച നാമനിർദ്ദേശപത്രികയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനോടും, അന്ത്യോഖ്യാ സിംഹാസനത്തോടും, മണർകാട് പള്ളിയുടെ തനതായ ഭരണഘടനയോടും മാത്രം കൂറും, വിശ്വാസവും, ഭക്തിയും പുലർത്തിക്കൊള്ളാമെന്ന് സ്ഥാനാർത്ഥികളെക്കൊണ്ട് സത്യപ്രതിജ്ഞ ചെയ്യിച്ച നടപടി മലങ്കരസഭ ഭരണഘടനയ്ക്ക് വിരുദ്ധമാണെന്ന് ഉത്തരവിൽ പ്രസ്താവിച്ചിട്ടുണ്ട്. നവംബർ 28–ാം തീയതി ഫാദർ മാത്യൂസ് പി. ഏലിയാസ്സിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുയോഗത്തിന്റെ തീരുമാനങ്ങളാണ് കോടതി റദ്ദാക്കിയത്. മണർകാട് പള്ളി ഇടവകാംഗം മൂലയിൽ ജേക്കബ് ചെറിയാൻ, ഫാദർ മാത്യൂസ് പി. ഏലിയാസ്സിനെ ഒന്നാം പ്രതിയാക്കി. ഒ. എസ്സ്. 943/99–ാം നമ്പരായി അഡ്വ. തോമസ് രാജൻ മുഖേന ഫയൽ ചെയ്ത ഈ കേസ്സിൽ ഫാദർ മാത്യൂസ് പി. ഏലിയാസ്സ് നിയമാനുസരണം നിയമിക്കപ്പെട്ട പള്ളി വികാരിയല്ലെന്നും, മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ 1999 മാർച്ച് മാസത്തിൽ നിയമിച്ച ഫാദർ ഇ.കെ. ജോർജ്ജ് ഇഞ്ചക്കാട്ടിലാണ് നിയമാനുസ്സരണമുള്ള വികാരിയെന്നും, ഫാദർ ഇ.കെ. ജോർജ്ജിന്റെ അദ്ധ്യക്ഷതയിൽ 1999 ജൂൺ മാസം 20–ാം തീയതി കൂടിയ ഇടവക പൊതുയോഗം തെരഞ്ഞെടുത്ത പള്ളി ട്രസ്റ്റികളായ അഞ്ചേരിൽ അഡ്വ. ഡോക്ടർ പി.സി. മാത്യുവും, മണിമല എം.എ. ചെറിയാൻ എന്നിവരും അന്ന് തെരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മറ്റി അംഗങ്ങളുമാണ് നിയമാനുസരണം പള്ളി ഭരണം നടത്തുവാൻ അവകാശപ്പെട്ടവർ എന്ന് വിധിന്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. മണർകാട് പള്ളിയ്ക്കുവേണ്ടി 1958–ൽ ആ പള്ളി പൊതുയോഗം കൂടി പാസ്സാക്കിയതും പാത്രിയർക്കീസ് പക്ഷത്തെ പൗലൂസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്ത അംഗീകാരകല്പന കൊടുത്തതുമായ ഭരണഘടന

# സഭാകേന്ദ്രത്തിൽ ഓഫ്സെറ്റ് പ്രസ്

**കോട്ടയം:** ദീർഘനാളത്തെ പരിശ്രമങ്ങൾക്കൊടുവിൽ ഓഫ്സെറ്റ് പ്രസ്സ് വാങ്ങി സഭയ്ക്കുണ്ടായിരുന്ന ഒരു കുറവ് നികത്തി. മലങ്കരസഭയിലൂടെ പലപ്രാവശ്യം ഫാ. ഡോ. ജേക്കബ് കുര്യൻ ഒരു ഓഫ്സെറ്റ് പ്രസ്സിന്റെ ആവശ്യകതയെ എടുത്തുകാട്ടി എഡിറ്റോറിയൽ എഴുതിയിരുന്നു.

ഡിസംബർ എട്ടാംതീയതി വി. കുർബാനയ്ക്കുശേഷം പുതിയ പ്രസ്സിന്റെ ആശീർവാദവും ഉദ്ഘാടനവും പ. ബാവാ തിരുമേനി നിർവ്വഹിച്ചു. ഡോ. എബ്രഹാം മാർ സേവേറിയോസ്, പൗലോസ് മാർ പക്കോമിയോസ്, സഭാ ട്രസ്റ്റി പി.സി. എബ്രഹാം പടിഞ്ഞാറേക്കര, സഭാ സെക്രട്ടറി എ.കെ. തോമസ് തുടങ്ങിയ അനേകം പേർ ഉദ്ഘാടനത്തിൽ സംബന്ധിച്ചു.



കാതോലിക്കേറ്റ് പ്രസ്സിന്റെ ഉദ്ഘാടനം പ. കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു

പുതിയ പ്രസ്സിൽ അച്ചടിച്ച യേശുക്രിസ്തുവിന്റെ മനോഹരമായ ചിത്രം സംബന്ധിച്ച എല്ലാവർക്കും സൗജന്യമായി വിതരണംചെയ്തു. മാനേജർ ഫാ. ജോൺ ശങ്കരത്തിൽ സംബന്ധിച്ച എല്ലാവർക്കും കൃതജ്ഞത പ്രകാശിപ്പിച്ചു.

നിയമസാധുതയില്ലാത്തതാണെന്ന് കോടതി കണ്ടു. മണർകാട് പള്ളിയെ സംബന്ധിച്ച് 1966-ൽ കോട്ടയം ജില്ലാക്കോടതി പാസ്സാക്കിയ രാജി വിധിയിൽ അന്നത്തെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന പാറേട്ട് മാത്യൂസ്മാർ ഈവാനിയോസ് തിരുമേനിയുടെ ഭരണത്തിൻ കീഴിൽ ഈ പള്ളി ഉൾപ്പെടുന്നതാണെന്നുള്ള വ്യവസ്ഥ കോടതി അംഗീകരിച്ചു. ആ രാജിവിധിയുടെ അടിസ്ഥാനത്തിൽ മണർകാട് പള്ളി വികാരിയായി വെട്ടിക്കുന്നേൽ കുറിയാക്കോസ് കത്തനാരെ മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിയമിച്ചതും തുടർന്ന് കാതോലിക്കാദിനപ്പിരിവ് തുടങ്ങി എല്ലാവിധ വരുമാനങ്ങളും ഭദ്രാസനത്തിൽ അടച്ചു പോന്നതും മറ്റും മുൻസിഫ് കോടതിയുടെ ഇപ്പോഴത്തെ ഉത്തരവിൽ എടുത്ത് പ്രസ്താവിച്ചിട്ടുണ്ട്. മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയുടെ പിൻഗാമിയായ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയ്ക്കാണ് കോട്ടയം ഭദ്രാസനത്തിലെ പള്ളികളുടെ ഭരണചുമതലയെന്ന് വിധിയിൽ പ്രസ്താവിച്ചിരിക്കുന്നു. ഇടവക പള്ളികൾ സ്വതന്ത്ര ട്രസ്റ്റുകളാണെന്നുള്ള നിലയിൽ മണർകാട് പള്ളിയുടെ 1958 ഭരണഘടനയ്ക്ക് പ്രാബല്യമുണ്ടെന്നുള്ള പ്രതിഭാഗത്തിന്റെ വാദം കോടതി തള്ളിക്കളഞ്ഞു. മലങ്കരസഭയിലെ എല്ലാ പള്ളികളുടെയും ഭരണം 1934-ലെ സഭാഭരണഘടനപ്രകാരമായിരിക്കണമെന്ന് കോടതി ഊന്നൽ നല്കി പ്രസ്താവിച്ചു. 1995 ജൂൺ മാസം 20-ാം തീയതിയിലെ സുപ്രീംകോടതി വിധിയും, തുടർന്നുള്ള സുപ്രീം കോടതിയുടെ ഓർഡറുകളും സഭാഭരണഘടനയുടെ പ്രസക്തി ഉറപ്പിച്ചുകൊണ്ടുള്ളതാണെന്ന് കോടതി വ്യക്തമാക്കി. കേസ്സിലെ മറ്റു കക്ഷികളായ മണർകാട് സെന്റ് മേരീസ് പള്ളിയ്ക്കും, വികാരി ഫാദർ ഇ.കെ. ജോർജ്ജിനുംവേണ്ടി അഡ്വ. പി.സി. മാത്യുവാണ് ഹാജരായത്. പാത്രിയർക്കീസ് പക്ഷം തെരഞ്ഞെടുത്ത പുതിയ മാനേജിംഗ് കമ്മറ്റിയ്ക്ക് പള്ളിഭരണം കൈമാറരുതെന്നും കോടതി പ്രത്യേകം നിഷ്ക്കർഷിച്ചിട്ടുണ്ട്.

## പ്രൊഫ. വറുഗീസ് പടിയറ പ്രാർത്ഥനായോഗം സെക്രട്ടറി



**കോട്ടയം:** മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രാർത്ഥനായോഗം ഓർഗനൈസിംഗ് സെക്രട്ടറിയായി പ്രൊഫ. വറുഗീസ് പടിയറ ചുമതലയേറ്റു. മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം സീനിയർ ജനറൽ സെക്രട്ടറി, ഓർത്തഡോക്സ് യൂത്ത് മാസികയുടെ പത്രാധിപർ, ഓർത്തഡോക്സ് യുവജനപ്രസ്ഥാനം കേന്ദ്ര എക്സിക്യൂട്ടീവ് കമ്മിറ്റിയംഗം എന്നീ നിലകളിൽ പ്രൊഫ. പടിയറ നിരവധി വർഷം പ്രവർത്തിച്ചിട്ടുണ്ട്.

## വായനക്കാരുടെ ശ്രദ്ധയ്ക്ക്

1. മലങ്കരസഭയിൽ പ്രസിദ്ധീകരണത്തിനായി അയയ്ക്കുന്ന വിവിധ മത്സരവിജയികളുടെയും തെരഞ്ഞെടുക്കപ്പെടുന്നവരുടെയും വാർത്ത, ഫോട്ടോ ഇവയോടൊപ്പം, ഇടവക വികാരിയുടെ സാക്ഷ്യപത്രം/ബന്ധപ്പെട്ട അധികാരികളുടെ സാക്ഷ്യപത്രം/സർട്ടിഫിക്കറ്റ് ഇവയിൽ ഏതെങ്കിലും അയച്ചുതരേണ്ടതാണ്.
2. ഫോട്ടോ ഇടുന്നതിന് സൈസ് അനുസരിച്ച് സ്കാനിങ് ചാർജ് നല്കേണ്ടതാണ്.
3. വാർത്തകൾ, പരസ്യങ്ങൾ എന്നിവ പ്രസിദ്ധീകരിക്കേണ്ട മാസത്തിന് തലേമാസം 20-ാം തീയതിക്കുമുമ്പ് ഓഫീസിൽ ലഭിച്ചിരിക്കേണ്ടതാണ്.
4. ഇടവക തലത്തിലുള്ള വാർത്തകൾ പ്രസിദ്ധീകരിക്കണമെങ്കിൽ ആ ഇടവകകളിൽ 80% മേൽ അംഗങ്ങൾ വരിക്കാരായിരിക്കണം.
5. ദേവാലയ കൂദാശ, ജൂബിലികൾ തുടങ്ങിയ പ്രധാന സംഭവങ്ങളുടെ വാർത്തകൾ പ്രസിദ്ധീകരിക്കുന്നതാണ്. ദേവാലയത്തിന്റെ പടം പ്രസിദ്ധീകരണത്തിനായി അയച്ചുതരിക.

## സാഗർ മാർ ഗ്രീഗോറിയോസ് ഇടവക രൂപംകൊണ്ടു

സാഗർ: ദശാബ്ദങ്ങൾ പഴക്കമുള്ള സാഗർ പ്രദേശത്തെ ഓർത്തഡോക്സ് ക്രൈസ്തവർക്ക് സ്ഥിരമായി ആരാധന സൗകര്യങ്ങൾ ഒന്നും ഇല്ലായിരുന്നു. എന്നാൽ ഇപ്പോൾ മാർ ഗ്രീഗോറിയോസ് എന്നു നാമകരണം ചെയ്ത് പുതുതായി ഒരു ഇടവക രൂപംകൊണ്ടു. ഫാ. മത്തായി ആലക്കോട്ട് വികാരിയായി നിയമിക്കപ്പെട്ടു.

മക്രോണിയിലുള്ള സ്വീഡിഷ് മിഷൻ ഹാളിൽവച്ച് മാസത്തിലെ എല്ലാ മൂന്നാം ഞായറാഴ്ചയും വി. കുർബാന ഉണ്ടായിരിക്കും. വായനക്കാർ സാഗറിലുള്ള തങ്ങളുടെ ബന്ധുക്കളെ ഈ സദ്വാർത്ത് അറിയിക്കുന്നത് ഉചിതമായിരിക്കും.

കൂടുതൽ വിവരങ്ങൾക്ക് 07582–27341, 30802 എന്നീ ഫോൺ നമ്പരുകളിൽ ബന്ധപ്പെടുക.




John & Family, Eranakulam



K.P. Mathew Kallely

ഉദ്ദിഷ്ട കാര്യസാധ്യത്തിന്



P.K. James & Family Banglor



മോളിക്കുട്ടി, തിരുവനന്തപുരം



Mrs. Alere Thevalakara



Idicula & Family Beroda



Stephen, Pallatt




Jolly Sajan, Padi

 പ. കന്യകമറിയാമിന്റെയും, വി. യുദാശ്ലീഹായുടെയും പ. പരുമല തിരുമേനിയുടെയും, തേവോദോസിയോസ് തിരുമേനിയുടെയും മദ്ധ്യസ്ഥ പ്രാർത്ഥനയാൽ ഉദ്ദിഷ്ട കാര്യം സാധിച്ചതിന്
ഒരു വിശ്വാസി

## ദേവാലയ കൂദാശകൾ

### പാറ്റ്ന സെന്റ് ഗ്രീഗോറിയോസ്

പാറ്റ്ന: ബീഹാറിന്റെ തലസ്ഥാനമായ പാറ്റ്നയിൽ പ. പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ട പുതിയ ദേവാലയത്തിന്റെ കൂദാശ ഭദ്രാസനാധിപൻ അഭി. സ്തേപ്പാനോസ് മാർ തേവോദോസ്യോസ് തിരുമനസ്സുകൊണ്ട് നവം. 13, 14 തീയതികളിൽ നടത്തപ്പെട്ടു. തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷംവഹിച്ചു. റവ. ഫാ. സാം ഉമ്മൻ, റവ. ഫാ. പി.റ്റി. തോമസ്, റവ. ഫാ. ജേക്കബ് മാത്യു, ഡി.ജി.പി. കെ.എ. ജേക്കബ് എന്നിവർ പ്രസംഗിച്ചു. വികാരി റവ. ഫാ. കുറിയാക്കോസ് പാടാച്ചിറ സ്വാഗതവും സെക്രട്ടറി ശ്രീ. എം.എസ്. വർഗീസ് കൃതജ്ഞതയും പറഞ്ഞു. സമ്മേളനത്തെത്തുടർന്ന് എം.ജി.എം. ചാരിറ്റീസിന്റെ വകയായി പുറത്തിറക്കിയ "കൂദാശസ്പെഷ്യൽ" സോവനീറിന്റെ പ്രകാശന കർമ്മം തിരുമനസ്സുകൊണ്ട് ഒരു കോപ്പി ഡി.ജി.പി. കെ.എ. ജോർജ്ജിന് നല്കി നിർവഹിച്ചു.

### കട്ടക് സെന്റ് ജോർജ്ജ്

ഒറീസ്സാ: ഇൻഡ്യയിലെ പൗരാണികനഗരമായ കട്ടക്കിൽ സെന്റ് ജോർജ്ജിന്റെ നാമത്തിൽ സ്ഥാപിതമായ ഓർത്തഡോക്സ് പള്ളിയുടെ കൂദാശ കർമ്മം ഒക്ടോ. 16, 17 തീയതികളിൽ ഇടവക മെത്രാപ്പോലീത്താ മാർ തേവോദോസ്യോസ് തിരുമേനിയും നിരണം ഭദ്രാസനാധിപൻ മാർ ഒസ്താത്തിയോസ് തിരുമേനിയും ചേർന്നു നിർവ്വഹിച്ചു.

കൂദാശയോടനുബന്ധിച്ചുനടന്ന പൊതുസമ്മേളനത്തിൽ അഭി. ഒസ്താത്തിസോയ്സ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. നാഗപ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പാൾ വെ. ഡോ. റജി മാത്യു റൂർക്കല ഇടവക വികാരി ഫാ. സജി മാത്യു ഭുവനേസ്വർ ഇടവകാംഗം ശ്രീ ബാബു മാത്യു എന്നിവരും മറ്റു സഭാ പ്രതിനിധികളും ആശംസാപ്രസംഗങ്ങൾ നടത്തി.

കൂദാശയോടനുബന്ധിച്ചു തയ്യാറാക്കിയ സുവനീറിന്റെ പ്രകാശനം അഭി. ഒസ്താത്തിയോസ് തിരുമേനി നിർവഹിച്ചു. വികാരി ഫാ. കെ. ജോർജ്ജ് സ്വാഗതവും കൺവീനർ പി.റ്റി. യോഹന്നാൻ കൃതഞ്ജതയും പറഞ്ഞു.

### ന്യൂയോർക്ക് സെന്റ് മേരീസ്

ന്യൂയോർക്ക്: ജാക്സൺ ഹൈറ്റ്സ് സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയം അമേരിക്കൻ ഭദ്രാസനാധിപൻ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ കൂദാശ ചെയ്തു. തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ വാൾട്ടർ മാക്ഗാഫി, പ്രൊഫ. വർഗീസ് പടിയറ, ഫാ: പൗലോസ് ആദായി, പി.എസ്. ശാമുവൽ കോർ എപ്പിസ്കോപ്പാ, ടി.എം. സഖറിയ കോർ എപ്പിസ്കോപ്പാ, ജോയൻ കുമരകം എന്നിവർ പ്രസംഗിച്ചു.

ഹൂസ്റ്റൺ: സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ രജതജൂബിലി ആഘോഷപരിപാടികൾ പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ഭദ്രാസനാധിപൻ മാത്യൂസ് മാർ ബർന്നബാസ് ആദ്ധ്യക്ഷത വഹിച്ചു. ബത്തേരി ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ ക്ലീമ്മീസ്, വെരി. റവ. ഗീവറുഗീസ് അരുപ്പാല കോർ എപ്പിസ്കോപ്പാ, പി.എസ്. ശാമുവേൽ കോർ എപ്പിസ്കോപ്പാ, പ്രൊഫ. വർഗീസ് പടിയറ തുടങ്ങിയവർ പ്രസംഗിച്ചു.

## ക്രിസ്തുമസ്സ് ദിനത്തിൽ കുറ്റവാളികൾക്കൊപ്പം

**പത്തനംതിട്ട:** സെന്റ് ബേസിൽ ഗോസ്പൽ ടീമിന്റെയും തുമ്പമൺ ഭദ്രാസന ബാലസമാജത്തിന്റെയും നേതൃത്വത്തിൽ പത്തനംതിട്ട സബ്ജയിലിലെ അന്തേവാസികൾക്കായ് ഡിസംബർ 25-ാം തീയതി സംഗീതവിരുന്നും ക്രിസ്തുമസ്സ് സന്ദേശവും ഒരുക്കപ്പെട്ടു. ക്രിസ്തുമസ്സ് കേക്കും, ക്യാരംസ് ബോർഡും ചെസ് ബോർഡും അന്തേവാസികൾക്കു നല്കി. ആത്മാവിനെ ഈറനാക്കുന്ന സെന്റ് ബേസിൽ ടീമിന്റെ സംഗീതവിരുന്നിനൊടുവിൽ ഫാ. ടി.എ. ഇടയാടി ക്രിസ്തുമസ്സ് സന്ദേശം നല്കി.

## സെന്റ് തോമസ് ഗോസ്പൽ ടീം

കൊല്ലം കേന്ദ്രമാക്കി വൈദികരുടെ നേതൃത്വത്തിൽ "സെന്റ് തോമസ് ഗോസ്പൽ ടീ" എന്ന സഞ്ചാരസുവിശേഷസംഘം രൂപീകരിച്ചു. അതിന്റെ ഉദ്ഘാടനം പട്ടാഴി ആറാട്ടുപുഴ സെന്റ് തോമസ് പള്ളിയിൽ ഡിസം. 17, 18, 19 തീയതികളിൽ നടത്തപ്പെട്ടു. ഗാനശുശ്രൂഷ, മദ്ധ്യസ്ഥ പ്രാർത്ഥന, സുവിശേഷപ്രസംഗം എന്നീ രീതിയിലാണ് പരിപാടി ക്രമീകരിച്ചിരിക്കുന്നത്. ഇടവകകളിൽ നടത്തുവാനാഗ്രഹിക്കുന്നവർ ബന്ധപ്പെടുക. ഫോൺ: 0476 -873254, 0474-743535

## ചരമ രജത ജൂബിലി വർഷമായി പ്രഖ്യാപിച്ചു

**കോട്ടയം:** പൗരസ്ത കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയിരുന്ന പ. ഔഗേൻ പ്രഥമൻ ബാവായുടെ ചരമ രജതജൂബിലി വർഷമായി 1999 ഡിസംബർ മുതൽ 2000 ഡിസംബർ വരെ ആഘോഷിക്കണമെന്ന് പ. കാതോലിക്കാ ബാവാ ഡിസംബർ 8-ാം തീയതി ചരമ രജത ജൂബിലി ഉദ്ഘാടനം ചെയ്തുകൊണ്ട് പ്രസ്താവിച്ചു.

## സഭാ വിശേഷദിവസങ്ങൾ ജനുവരി 2000

15 x വിത്തുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുനാൾ.
16. ദനഹായ്ക്കുശേഷം രണ്ടാം ഞായറാഴ്ച.
23. ദനഹായ്ക്കുശേഷം മൂന്നാം ഞായറാഴ്ച.
26. പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ 47-ാം ഓർമ്മ (ആലുവ സെമിനാരി).
30. ദനഹായ്ക്കുശേഷം നാലാം ഞായറാഴ്ച.

### ഫെബ്രുവരി 2000

2. മായൽത്തോ (കർത്താവിന്റെ ദേവാലയപ്രവേശനം) വൃദ്ധനായ ശെമവോന്റെ ഓർമ്മ (വയോധികദിനം). പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 32-ാം ഓർമ്മ (കണ്ടനാട് കർമ്മേൽ ദയറ).
3. മാർ ബർസൗമ്മായുടെ ഓർമ്മ.
6. ദനഹായ്ക്കുശേഷം അഞ്ചാം ഞായറാഴ്ച.
13. മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 68-ാം ഓർമ്മ (മഞ്ഞനിക്കര പള്ളി).
14. മൂന്നു നോമ്പാരംഭം
15. മാർ അപ്രേം മൽപ്പാന്റെയും മാർ തേവോദോറോസ് സഹദായുടെയും ഓർമ്മ.
17. മൂന്നു നോമ്പ് വീടൽ. യോനാ ദീർഘദർശിയുടെ ഓർമ്മ.



**കോട്ടയം:** സൺഡേസ്കൂൾ സെൻട്രൽ സോണൽ സഹപാഠ്യമത്സരങ്ങളിൽ സീനിയർ സമൂഹഗാനത്തിനു ഒന്നാം സ്ഥാനം നേടിയ നിതിൻ അലക്സും സുബിൻ അലക്സും (സെന്റ് മേരീസ് സൺഡേസ്കൂൾ, പങ്ങട, കോട്ടയം ഭദ്രാസനം).



1999-ലെ ദക്ഷിണമേഖലാ സഹപാഠ്യമത്സരത്തിൽ ജൂണിയർ വിഭാഗം പ്രസംഗമത്സരത്തിൽ 2-ാം സ്ഥാനം കരസ്ഥമാക്കിയ പ്രിറ്റി മേരി ഏബ്രഹാം. കൊറ്റമ്പള്ളി മാർ ഏലിയാ ഓർത്തഡോക്സ് സൺഡേസ്കൂൾ.



ജൂനിയർ വിഭാഗം സംഗീതത്തിൽ 2-ാം സ്ഥാനം കരസ്ഥമാക്കിയ മെബി മേരി മാത്യു. തെക്കേ മങ്കുഴി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സൺഡേസ്കൂൾ.



സബ് ജൂനിയർ വിഭാഗം പ്രസംഗമത്സരത്തിൽ 2-ാം സ്ഥാനം കരസ്ഥമാക്കിയ നീഹാ സൂസൻ ജേക്കബ്. പത്തിച്ചിറ സെന്റ് ജോൺസ് ഓർത്തഡോക്സ് സൺഡേസ്കൂൾ.

#### ഒന്നാം സ്ഥാനം നേടി

**തിരുവല്ല:** തോമാ മാർ ദിവന്നാസ്യോസ് എവറോളിംഗ് ട്രോഫിക്കുവേണ്ടി നടത്തിയ സംഗീതമത്സരത്തിൽ സിംഗിൾ സോങ്ങിന് (സീനിയർ) കട്ടപ്പുറം സെന്റ് ജോർജ്ജ് ഇടവകാംഗം ഷീൻ മോൾ വർഗീസ് ഒന്നാം സ്ഥാനം നേടി. സബ് ജൂനിയേഴ്സ് പ്രസംഗമത്സരത്തിൽ കല്ലൂപ്പാറ സെന്റ് മേരീസ് ഇടവകാംഗം ഫെബിൻ ജോൺ ജയിംസ് കുറ്റിക്കണ്ടത്തിൽ ഒന്നാം സ്ഥാനം നേടി.

## ഡോ. വർഗീസ് കുര്യന് പൗലോസ് മാർ ഗ്രീഗോറിയോസ് അവാർഡ്



**ഡൽഹി:** 1999-ലെ പൗലോസ് മാർ ഗ്രീഗോറിയോസ് അവാർഡ് ഡോ. വർഗീസ് കുര്യന് ഡിസംബർ 13-ാം തീയതി ന്യൂഡൽഹി വിഞ്ജാൻ ഭവനിൽ കൂടിയ സമ്മേളനത്തിൽവച്ച് ഇന്ത്യൻ പ്രസിഡന്റ് കെ.ആർ. നാരായണൻ സമ്മാനിച്ചു. പ. കാതോലിക്കാ ബാവാ, അഭി. ജോബ് മാർ പീലക്സിനോസ്, ഫാ. ഡോ.കെ.എം. ജോർജ്ജ്, ഡോ. യോഗീന്ദർ തുടങ്ങിയവർ ചടങ്ങിൽ സംബന്ധിച്ചു.

# പ. പിതാക്കന്മാരുടെ ഓർമ്മപെരുന്നാൾ കൊണ്ടാടി







**ദേവലോകം:** ദേവലോകം അരമനയിൽ കബറടങ്ങിയിരിക്കുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും പ. ഔഗേൻ പ്രഥമൻ ബാവായുടെയും പ. മാത്യൂസ് പ്രഥമൻ ബാവായുടെയും സംയുക്ത ഓർമ്മപ്പെരുന്നാൾ സമുചിതമായി ആഘോഷിച്ചു.

മുൻ പതിവുപോലെ കോടിമതയിൽ തീർത്ഥാടകസ്വീകരണവും റാസയും ഉണ്ടായിരുന്നു. ഒന്നാം തീയതി പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മൂന്നിന്മേൽ കുർബാന നടത്തി. തുടർന്ന് പ്രദക്ഷിണവും നേർച്ചവിളമ്പും ഉണ്ടായിരുന്നു.


## മലങ്കരസഭ വരിസംഖ്യ

**ഇൻഡ്യയിൽ**

| | |
|---|---|
| ഒരു വർഷം | 50 രൂപ |
| നാല് വർഷം | 180 രൂപ |
| അഞ്ച് വർഷം | 225 രൂപ |
| പത്ത് വർഷം | 450 രൂപ |

**ഇൻഡ്യയ്ക്ക് വെളിയിൽ**

| | |
|---|---|
| യു.എസ്.എ. | $ 15 Doller |
| മറ്റ് രാജ്യങ്ങൾ | Rs. 600/- |

**പരസ്യനിരക്കുകൾ**

(സാധാരണ ലക്കം)

| | |
|---|---|
| Back Cover (Colour) | 10000 |
| " ( B& W | 3500 |
| Front Inside | 2500 |
| Back Inside | 2250 |
| Full Page | 1750 |
| Half Page | 1000 |
| Quarter | 750 |
| Minimum | 500 |
| (Matrimonial/ Classified same rate) | |
| Favours Block (Stamp Size) | 200 |




*മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി അംഗവും കേരള കോൺഗ്രസ് (ബി) വൈസ് ചെയർമാനും മുൻ എം.പി.യുമായ തോമസ് കുതിരവട്ടത്തിന്റെയും ലിസി തോമസിന്റെയും പുത്രൻ **ജൂണി വി. തോമസും,** കോഴഞ്ചേരി കോയിക്കലേത്ത് വർഗ്ഗീസ് തോമസിന്റെയും സാറാമ്മ വർഗ്ഗീസിന്റെയും പുത്രി **ഷീന ഷാനു വർഗ്ഗീസും** തമ്മിൽ 1999 നവംബർ 15-ാം തീയതി ഉമയാറ്റുകര സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വച്ച് പ. കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വിവാഹിതരായി*

# സൺഡേസ്കൂൾ വാർത്തകൾ

ഈ പുതുവത്സരത്തിന്റെ പുതുമ അതു നമ്മെ പുതിയ ഒരു നൂറ്റാണ്ടിലേക്കും, പുതിയ ഒരു സഹസ്രാബ്ദത്തിലേക്കും നയിക്കുന്നു എന്നുള്ളതാണ്. നമ്മുടെ ആരുടെയും ജീവിതത്തിൽ ഇനിയും ഒരു പുതിയ സഹസ്രാബ്ദത്തെ വരവേല്ക്കുവാനുള്ള ഭാഗ്യമുണ്ടാവുകയില്ല. നാം പ്രവേശിക്കുന്ന പുതിയ നൂറ്റാണ്ടിൽ എന്തൊക്കെ സംഭവിക്കുമെന്ന് നമുക്ക് നിശ്ചയമില്ല. വിവരസാങ്കേതിക വിദ്യയിൽ (Information Technology) അത്ഭുതകരമായ മുന്നേറ്റം ഇന്നു നാം കൈവരിച്ചിട്ടുണ്ട്. അത് ആദ്ധ്യാത്മികരംഗത്ത് എപ്രകാരം പ്രയോജനപ്പെടുത്താമെന്നുള്ളത് നമ്മുടെ അന്വേഷണവും താല്പര്യവും ആയിരിക്കേണ്ടതാണ്.

കഴിഞ്ഞ വർഷത്തെ പ്രവർത്തനങ്ങൾ അവലോകനം ചെയ്യുമ്പോൾ കൃതജ്ഞതയ്ക്കും ചാരിതാർത്ഥ്യത്തിനും വകനല്കുന്ന അനവധി കാര്യങ്ങൾ ഉണ്ട്. കേന്ദ്രനിർദ്ദേശങ്ങളും പദ്ധതികളും യഥാവസരം നിറവേറ്റുന്നതിൽ ഓരോ യൂണിറ്റും പ്രദർശിപ്പിച്ച ഉത്സാഹം അഭിനന്ദനാർഹമാണ്. എല്ലാ പ്രവർത്തകരോടും, പ്രത്യേകിച്ച് നേതൃത്വം നല്കുന്ന വികാരിമാർ ഹെഡ്മാസ്റ്റേഴ്സ് എന്നിവരോടുമുള്ള കൃതജ്ഞത പ്രകാശിപ്പിക്കുന്നു.

പുതിയ വർഷത്തിലേക്കു പ്രവേശിക്കുമ്പോൾ എന്തെല്ലാമായിരിക്കണം നമ്മുടെ ലക്ഷ്യങ്ങൾ? കാര്യക്ഷമത എന്നുള്ളതിന് മുൻഗണന നല്കുക. അതു നമ്മുടെ എല്ലാ പ്രവർത്തനമേഖലകളിലും പ്രകടമാക്കണം. കാര്യക്ഷമതയോടൊപ്പം പോകുന്നതാണ് കൃത്യനിഷ്ഠ. നമുക്ക് "പഞ്ചിങ്ങി"ന്റെ ആവശ്യം ഉണ്ടാകുന്നില്ല. കാരണം നാം ചെയ്യുന്നത് ദൈവത്തിന്റെ ശുശ്രൂഷയാണ്. അതിൽ അലസതയും അലംഭാവവും കടന്നുവരാൻ അനുവദിച്ചുകൂടാ. ഒരാഴ്ചപോലും മുടങ്ങാതെ പ്രവർത്തിക്കാൻ നമുക്ക് തീരുമാനം ചെയ്യാം. വ്യക്തിപരമായ നമ്മുടെ ആത്മീയവളർച്ച നാമൊരിക്കലും അവഗണിച്ചുകൂടാ. പ്രവർത്തകരുടെ വിജ്ഞാനമല്ല കുഞ്ഞുങ്ങളിൽ കാര്യമായ സ്വാധീനം വരുത്തുന്നത്, മാതൃകയും ജീവിതശൈലിയുമാണ്. നമ്മുടെ ഒരു പ്രാർത്ഥനയിൽ നാം ചൊല്ലുന്നു: "ഞങ്ങൾ മറ്റുള്ളവരെ പഠിപ്പിക്കുന്നു; തന്നെത്താൻ പഠിക്കുന്നില്ല. ഞങ്ങൾ മറ്റുള്ളവരുടെ ദാഹം തീർത്തു എങ്കിലും ഞങ്ങൾ ദാഹത്തിൽത്തന്നെ ഇരിക്കുന്നു." ഇതു സത്യമല്ലേ? അതുകൊണ്ട് പുതുവർഷം നമ്മുടെ വ്യക്തിപരമായ ആത്മികവളർച്ചയുടെ ഘട്ടമാക്കാം.

സെക്കുലർ പഠനം മതബോധനത്തെ വിഴുങ്ങിക്കളയുന്നു: മുതിർന്ന ക്ലാസ്സുകളിലേക്കു വരുമ്പോൾ കുട്ടികൾ ഞായറാഴ്ചത്തെ ട്യൂഷൻ ക്ലാസ്സുകളിലേക്കു ഒഴുകിപ്പോയ്ക്കൊണ്ടിരിക്കുന്നു. ഇതിൽ മാതാപിതാക്കളുടെ പ്രോത്സാഹനവുമുണ്ട്. ഈ പ്രവണത വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. കഴിവും സാമർത്ഥ്യവുമുള്ള കുട്ടികളെയാണ് ഇതുമൂലം സൺഡേസ്കൂളുകൾക്കു നഷ്ടമാകുന്നത്. ഇതരസഭകൾ കുമാരീകുമാരന്മാർക്കു പ്രത്യേക ക്യാമ്പുകളും സമ്മേളനങ്ങളും സംഘടിപ്പിച്ച് സഭയോടുള്ള വിശ്വാസത്തിലും ക്രിസ്തീയാനുഭവത്തിലും അവരെ പിടിച്ചു നിറുത്തുന്നു. അത്തരത്തിലുള്ള ക്യാമ്പുകളെപ്പറ്റിയും സംഘടനാപരമായ പ്രവർത്തനങ്ങളെപ്പറ്റിയും നാം ഗൗരവമായി ചിന്തിക്കേണ്ടതുണ്ട്.

മെഡിക്കൽ വിദ്യാർത്ഥി സൺഡേസ്കൂൾ പരീക്ഷയ്ക്ക്: ഇപ്പോൾ എം.ബി.ബി.എസ്. ബിരുധ ധാരി സൺഡേസ്കൂൾ പത്താംക്ലാസ്സിൽ പരീക്ഷ എഴുതിയെന്നുള്ളത് അഭിനന്ദനത്തോടെ പ്രസ്താവിക്കുന്നു. മുമ്പും ആലപ്പുഴ മെഡിക്കൽ കോളജിൽ പഠിച്ച ഒരു വിദ്യാർത്ഥിനി ഇപ്രകാരം പരീക്ഷ എഴുതിയത് ഓർക്കുന്നു. ഈ വർഷം മറ്റൊരു വിദ്യാർത്ഥിനി ഉത്തരേന്ത്യയിൽ നേഴ്സിങ്ങിന് പ്രവേശനം ലഭിച്ചപ്പോൾ അവിടുത്തെ നമ്മുടെ പള്ളിയിൽ പരീക്ഷ എഴുതുവാൻ സൗകര്യപ്പെടുത്തണമെന്നപേക്ഷിക്കുകയുണ്ടായി. സൺഡേസ്കൂളിലുള്ള തീക്ഷ്ണത വെളിവാക്കുന്ന സംഭവങ്ങളാണ് മേല്പ്പറഞ്ഞവ.

ജീവകാരുണ്യദിന സ്തോത്രകാഴ്ച: ജനുവരി 16-ാം തീയതി ജീവകാരുണ്യദിനമായി ആചരിച്ചു. ആ ദിവസം സൺഡേസ്കൂൾ സമാഹരിച്ച സ്തോത്രകാഴ്ച രണ്ടു ലക്ഷം രൂപായിൽ കുറയുകയില്ലെന്നു പ്രതീക്ഷിക്കുന്നു. ഒറീസ്സായിൽ പ്രളയക്കെടുതി മൂലം നശിച്ച ഒരു ഗ്രാമം പുനരധിവാസയോഗ്യമാക്കിക്കൊടുക്കുക എന്നത് സഭ പൊതുവായി സ്വീകരിച്ചിട്ടുള്ള പദ്ധതിയാണ്. അതിൽ 5 വീടുകൾ (40,000 രൂപാ വീതം ചെലവുള്ള) സൺഡേസ്കൂൾ വകയായി പണിതുകൊടുക്കാനാണ് നമ്മുടെ തീരുമാനം. ഈ പിരിവ് ഒട്ടും അമാന്തിക്കാതെ സൺഡേസ്കൂൾ കേന്ദ്രത്തിൽ എത്തിക്കുന്നതിന് പ്രവർത്തകർ ശ്രദ്ധിക്കണം. എല്ലാ സൺഡേസ്കൂളുകളും സഹകരിക്കുകയും വേണം.

ഏവർക്കും ഒരിക്കൽക്കൂടി നവവത്സരാംശകൾ നേരുന്നു.

ഫാദർ റ്റി.ജെ. ജോഷ്വാ
ഡയറക്ടർ ജനറൽ

## LAMENTS

K.C. Alexander, Salem, Punalu

Who Laments, for what
The very Almighty, the Creator;
The Curator of the zoo of universe.
For what you know
For his children's sake.
For why, you know
Because the play havock and hell,
Eden, make they bedlam,
Mid-day, make they midnight,
Wreak vengeance on,
Shoot and kill
Blood they spill,
Throat they slit,
Devour the meek and weak,
Not without tears;
But with crocodile tears.
The mighty forget the Almighty
Lord Laments for years
Ears, you lend; verses you learn.
Let his domain, divine
Suddenly descend on us.

50 വർഷം കഷ്ടനഷ്ടങ്ങളും ഉപദ്രവങ്ങളും, നിന്ദയും നിർഭാഗ്യങ്ങളും അനുഭവിച്ചു എങ്കിലും ജീവിതം പൂർണ്ണമായി വിജയിച്ച് ആരോഗ്യവും സന്തോഷവും ഉയർച്ചയും സാമൂഹിക ജീവിതവിജയവും, കുടുംബജീവിതവിജയവും, പ്രാർത്ഥനാ ശക്തിയും, സമാധാനവും, നിത്യമായി ലഭിച്ചു. നന്ദി!









**T.V. Varghese - Deputy Director (Edn)**

**Mrs. & Mr. T.V. Geevarghese**

**Gregory, Maria, Leny**

Licence No. 475, 11th April 1946. Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038



## IN LOVING MEMORY

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.
Price Rs. 8.00